# നീലക്കടമ്പ്

**വൈക്കം ചന്ദ്രശേഖരൻനായർ**




സമർപ്പണം

എന്റെ സ്നേഹസമ്പന്നരായ കുടുംബാംഗങ്ങൾക്ക്.

# NEELAKATAMBU

(NOVEL)

**Vykom Chandrasekaran Nair**

1st Impression July 1963

1000 Copies





***Publishers:***
**C. I. C. C. Book House**
T. B. Road, Ernakulam.

***Printed at***
THE AJANTHA PRINTERY, Ernakulam-8.

Price Rs, 1-50

# നീലക്കടമ്പ്

വൈക്കം ചന്ദ്രശേഖരൻനായർ




സമർപ്പണം

എന്റെ സ്നേഹസമ്പന്നരായ കുടുംബാംഗങ്ങൾക്ക്.

പ്രസാധകർ:

സി. ഐ. സി. സി. ബുക്ക്ഹൌസ്,

ടി. ബി. റോഡ്, എറണാകുളം.

വില 1-50

# നീലക്കടമ്പിനെപ്പററി



വിശ്വപ്രസിദ്ധമായ കാശിനഗരത്തിൻെറ പശ്ചാത്തലത്തിലുള്ള ഒരു പ്രേമകഥയാണിതു്.

എന്തിനു് കാശിവരെ പോയിനിന്നുകൊണ്ടു് കഥയെഴുതി? ചിലർ ചോദിച്ചേക്കാം. വിശേഷിച്ചു് കാര്യമൊന്നുമില്ല. കാശിയെപ്പററിയുള്ള അറിവുകൾ എന്നെ ആകർഷിച്ചിട്ടുണ്ടു്. പ്രത്യേകിച്ചു് ഈശ്വരചിന്തയും മതവിശ്വാസവും നിറഞ്ഞ അവിടത്തെ നാടൻ അന്തരീക്ഷം. പണ്ഡാമാരെപ്പററിയുള്ള വസ്തുതകൾ സവിശേഷപ്രചോദനമായിരുന്നു. അതെല്ലാംകൂടി ഒരു കഥയായി. അത്രമാത്രം.

മലകളും നദികളും എനിയ്ക്കു് വലിയ അത്ഭുതങ്ങളാണു്. പ്രത്യേകിച്ചു് ഹിമവാനും ഗംഗയും. ഗംഗയുടെ പശ്ചാത്തലത്തിലൊരു കഥയെഴുതുകയെന്നതു് ഒരു മോഹമായിരുന്നു. അതു രൂപംപൂണ്ടതും കൂടിയാണിതു്.

ഒരു അരനൂററാണ്ടിനു മുമ്പുള്ള കാശിയാണു് ഈ കഥയിൽ കാണുന്നതു്. അന്നത്തെ കാശിനിവാസികളുടെ നാടൻ ജീവിതധാരണകളുടെ അന്തരീക്ഷമാണു് ഇതിലുള്ളതു്. ഉള്ളുകൊണ്ടും പുറംകൊണ്ടും ഒരു നാടൻ കഥാശില്പം. രചനയിൽ പുതിയ സങ്കേതമില്ല, പരീക്ഷണമില്ല.

'നീലക്കടമ്പ്' സഹൃദയസമക്ഷം സവിനയം കാഴ്ച വച്ചുകൊള്ളുന്നു.

—വൈക്കം.

# 1. ബർണ്ണസംഗമം



ഗംഗാനദിയുടെ ഹൃദയത്തിലേയ്ക്കു് സന്ധ്യയുടെ ചുവപ്പും കറുപ്പും കലർന്ന കൈകൾ കടന്നുചെല്ലുകയാണ്. ഇരുട്ടും വെളിച്ചവും വെള്ളത്തിൽ ഒളിച്ചുകളിക്കാൻ തുടങ്ങിയിരിക്കുന്നു. ശ്രാവണമാസത്തിലെ സന്ധ്യയാണ്. അന്ന് എല്ലാററിനും ഭംഗികൂടും. മങ്ങിയ ചായംകൂട്ടി എഴുതിയ ചിത്രങ്ങൾപോലെ അവിടവിടെ ഓടങ്ങൾ കെട്ടിക്കിടക്കുന്നു. ചെറിയൊരു കാററുണ്ട്. ശ്രാവണം കാററിൻേറയും വെള്ളത്തിൻേറയും ക്രീഡാകാലമാണ്. ഹിമവാൻ ഗംഗയ്ക്കു് ഏററവും ശുദ്ധമായ ജലധാരകൾ പകർന്നുകൊടുത്തു വിടുന്നതു് അന്നാണ്. വടക്കൻ കാററിനുവേണ്ടി എല്ലാ പൂക്കളേയും ഒരുക്കിനിർത്തിക്കൊടുക്കുന്നതു് അന്നാണ്. കാശി വിശ്വനാഥക്ഷേത്രത്തിലേക്ക് ഇവിടെ നിന്നും മൂന്നു കാതമേ ദൂരമുള്ളു. ബർണസംഗമം എന്നു ഇതിനെ വിളിക്കുന്നു. വിശ്വപ്രസിദ്ധമായ ആ പുണ്യതീർത്ഥത്തിനുപിന്നിൽ ഭക്തിസ്നേഹപരവശയായി നില്ക്കുന്ന ഒരു പെൺകുട്ടിയേപ്പോലുണ്ട്; ഈ സ്ഥലം. ഗംഗ, അങ്ങുദൂരെ കിഴക്കെങ്ങോട്ടോ ഒഴുകുകയാണ്. ഇരുതീരങ്ങളിലും തിങ്ങിനില്ക്കുന്ന ചെറിയ വീടുകൾ, ഈ മഹാവാഹിനി എങ്ങോട്ടുപോകുന്നുവെന്ന് ഓർക്കാറുണ്ടാവില്ല. ഇന്ന്, ഈ സന്ധ്യക്ക്, ആടിമാസത്തിൻെറ

കരങ്ങൾ എല്ലാ സുന്ദരച്ഛായകളും ഇവിടെ വരച്ചുചേർത്തു് നിർത്തിയിട്ടും, ആരും അതു് ശ്രദ്ധിച്ചതായി തോന്നുന്നില്ല. ഇടയ്ക്കിടെ ചില വിളക്കുതൂണുകൾ നിന്നു കാൽകഴച്ച മട്ടിൽ നില്പുണ്ടു്. ഒട്ടുകഴിയുമ്പോൾ ജലത്തിൽ ചുവപ്പുമങ്ങുകയും കറുപ്പ് പടർന്നു പിടിക്കുകയും ചെയ്യുകയാണു്. ഇരുകരകളിലും തിരികൾ തെളിയുന്നു. അവിടെയെല്ലാം ആളുകൾ തിരക്കിട്ട ജോലികളിൽ മുഴുകിയിരിക്കുകയാണു്. ഒരു ദിവസം അവസാനിക്കുന്നു. ഇരുട്ടിലും വെളിച്ചത്തിലുമിരുന്നു് അന്നത്തെ ലാഭനഷ്ടങ്ങൾ മനുഷ്യർ എണ്ണിയും പറഞ്ഞും തീർക്കുകയാണു്. സ്ത്രീകൾ അത്താഴം പാകംചെയ്യുന്ന ധൃതിയിലാണെന്നു് പാത്രങ്ങളുടെ ശബ്ദവും വറപൊരികളുടെ ഗന്ധവും അടുക്കളവാതിലുകളിൽ കുട്ടികളുടെ ബഹളവുംകൊണ്ടു് വ്യക്തമാകുന്നു. മിക്ക സ്ഥലങ്ങളിലും സന്ധ്യാനാമസങ്കീർത്തനങ്ങൾ കേൾക്കുന്നുണ്ടു്. പ്രായം തിരിച്ചറിയാൻ വയ്യാത്ത ശബ്ദങ്ങൾ. വാർദ്ധക്യംകൊണ്ടു് നേർത്തുപോയ സ്വരങ്ങൾ ചെറുപ്പത്തിന്റെ ഓർമ്മകൾ കിടന്നു തേങ്ങുംപോലെ ഉയർന്നുകേൾക്കുന്നുണ്ടു്. കൊച്ചു പെൺകുട്ടികളുടെ കണ്ഠത്തിൽ ഇടയ്ക്കിടയ്ക്കു് യൗവ്വനത്തിന്റെ മുഗ്ധശബ്ദങ്ങൾ വന്നു മുട്ടിവിളിച്ചിട്ടു മറഞ്ഞുപൊയ്ക്കളയുന്നതുപോലെ തോന്നുന്നു. ആകെക്കൂടി ശ്രാവണസന്ധ്യയ്ക്കു് ഒരു തംബുരു കൈയിൽ ഓടുന്നതുപോലുണ്ടു് ഈ നാമസങ്കീർത്തനങ്ങൾ. അശ്രദ്ധമായ ഈ അന്തരീക്ഷത്തിൽ പൊടുന്നനെ ഒരു സ്വരമുയർന്നു. അലസമായി നീങ്ങുന്ന ഒരു ഓടത്തിൽനിന്നാണു്.

"താന റിന മോറി നാന റിന ഭായ്
ഹീ നാന ഹരി നാന ജോ–ആയ്...."

ഒരു പഴയ പാട്ടിന്റെ ഈരടിയാണു്. ഏതോ വള്ളക്കാരൻ പാടുന്നു. ആഷാഢം അവനിൽ ഓർമ്മകൾ ഉണർത്തിവിട്ടിരിക്കുന്നു. ആ പാട്ടു് അതിന്റെ സൂചനയാണു്. 'ബാരമാഷി' (പന്ത്രണ്ടുമാസങ്ങൾ) എന്നറിയപ്പെടുന്ന ഒരിനം പാട്ടിന്റെ വരികളാണിതു്. മെയ്കൽ കുന്നുകളിലും ബൈമൻസിങ്ങിലും

കേരംക്കാറുള്ള ഹൃദയം ദ്രവിപ്പിക്കുന്ന ആ നാടൻപാട്ടുകളുടെ മറെറാരു പതിപ്പാണ്. വിരഹാർത്തരായ നായികമാരേ ഇതു പാടിയിട്ടുള്ളു. പ്രേമത്തിൻെറ ദുഃഖംകൊണ്ട് വിതുമ്പുന്ന കണ്ണുകളിലെ ഇതു തങ്ങിനിന്നിട്ടുള്ളു. ഇരുണ്ടും വെളുത്തും കടന്നുപോകുന്ന പന്ത്രണ്ടുമാസങ്ങളും കാത്തിരുന്നു കുഴയുന്ന മനസ്സിൻെറ തേക്കങ്ങളാണതിൽ വിങ്ങിവിതുമ്പി നില്ക്കുന്നതു്. "പകലിൻെറ മുഖത്തിൽ കത്തിനില്ക്കുന്ന ദീപമേതു്? രാവിൻെറ ഹൃദയത്തിൽ തെളിഞ്ഞുനില്ക്കുന്ന ദീപമേതു്?" ആ ഈരടിയിലന്തർഭവിക്കുന്ന ചോദ്യമതാണ്. ദേവാലയത്തിലും കൊട്ടാരത്തിലുമെല്ലാം കാത്തിരിക്കുന്ന കന്യകയുടേയും കമിതാവിൻേറയും ഹൃദയം ചോദിക്കുകയാണ്. (നീണ്ടുപോകുന്ന ആ പാട്ട് വള്ളക്കാരൻ പാടുകയാണ്.) അവൻ എന്നുവരും? അവനെ നീ എന്നു വിളിച്ചുകൊണ്ടുവരും? ശ്രാവണമാസത്തിൽ എല്ലാവരും ഉഴിഞ്ഞാലുകരം കെട്ടും. സ്നേഹബന്ധങ്ങളായ മനുഷ്യാത്മാക്കരം ഒന്നുചേർന്നിരുന്ന് അന്ന് ഉഴിഞ്ഞാലാടും. നിങ്ങളെല്ലാവരും ആടുക! ഞാൻമാത്രം എൻെറ നാഥനെയോർത്ത് അലയുകയാണ്. അവനെ നീ എന്നു വിളിച്ചുകൊണ്ടുവരും? ഭാദൺ മാസത്തിൽ രാത്രികരം ഇരുണ്ടതാണ്. കൊള്ളിമീനുകളേറെ എൻെറ തലമുടി വെട്ടിത്തിളങ്ങുന്നു. ഇടിമുഴക്കങ്ങരം. എൻെറ മനസ്സ് ഭയചകിതമാകുന്നു. ഇതാ കൗരം വരുന്നു. പക്ഷേ എൻെറ ഹൃദയനാഥൻ ഇനിയും വന്നില്ല. അവൻ ഇപ്പോരം വന്നിരുന്നെങ്കിൽ അവനെ എൻെറ ഹൃദയത്തിലേക്ക് ഞാൻ അടുക്കിപ്പിടിക്കുമായിരുന്നു. (ആ വള്ളക്കാരൻെറ സ്വരം വികാരതീവ്രമാകുന്നു) കാർത്തികയിലെ പൗർണ്ണമി ഉദിച്ചുയരുന്നു. എൻെറ സ്നേഹിതകരം നദിയിൽ സ്നാനത്തിനുപോയി. ഗംഗയിൽ, ത്രിവേണിയിൽ, അവർ പവിഴമുത്തുകരം അർപ്പിച്ചു പ്രാർത്ഥിക്കുന്നു. 'ആഘ'നിൽ ഞാൻ അവനൊരു പ്രേമലേഖനമയച്ചു. എന്നിട്ടും എൻെറ ഹൃദയേശ്വരൻ വന്നില്ല. എൻെറ പ്രിയപ്പെട്ടവനെ വിലക്കി നിർത്തിയിരിക്കുന്ന ആ നാട് ഞാൻ തീയെരിക്കാൻ പോവുകയാണ്. പൗശമാസത്തിൽ പഞ്ഞിക്കായ്കരം

എനിക്കു പഞ്ഞിനൂൽ തന്നു. ഞാനൊരു കമ്പിളിയുണ്ടാക്കി സൂക്ഷിച്ചു വിരിച്ചു. ഇപ്പോഠം എൻെറ നായകൻ വന്നിരുന്നെങ്കിൽ അവനെ അവിടെകിടത്തി ഉറക്കുമായിരുന്നു. (വള്ളക്കാരൻ ഒന്നു തേങ്ങിയിട്ടു തുടരുകയാണ്.) മാഘമാസമാണ്. മാമ്പൂക്കഠം പൊട്ടിവിരിഞ്ഞു. കുയിലുകഠം കൂട്ടുകളുണ്ടാക്കി. നീലക്കുയിലേ, നീ പറന്നുല്ലസിച്ചു നടക്കുക. ഞാൻമാത്രം എൻെറ നായകനില്ലാതെ ഒററയ്ക്കു് അലഞ്ഞുതിരിയുകയാണ്. ഫൽഗുനത്തിൽ ഉത്സവങ്ങളുണ്ടു്. എല്ലാവരും ഫാഗ്കളിയിലാണ്. എൻെറ നാഥൻ എൻെറക്കൂടെയില്ല. പിന്നെ ഞാനെങ്ങിനെ ഫാഗ്കളിക്കും? ചൈത്രമാസത്തിൽ മുളങ്കാടുകഠം വളർന്നുയർന്നു കഴിഞ്ഞിരുന്നു. ഞാൻ മുളവെട്ടി വീടുണ്ടാക്കി. അതിലൊരു മെത്തവിരിച്ചു. എൻെറ ഹൃദയേശ്വരനെ ഞാൻ അവിടെ കിടത്തി ഉറക്കും. അവിടെത്തന്നെ കാത്തുസൂക്ഷിക്കും. ഹാ, അവനെ എളുപ്പം വിളിച്ചുകൊണ്ടുവരിക! വൈശാഖത്തിലും ജ്യേഷ്ഠയിലും കടുത്ത ചൂടാണ്. വീടും കൊട്ടാരവും അന്നെനിക്കു വേണ്ടാ. എൻെറ ഏററവും നല്ല ആഭരണങ്ങളും അവനെ അണിയിച്ചു് രാമച്ചവിശറികൊണ്ടു് ഞാനവനെ വീശിയുറക്കും. ആഷാഢമായി ഇതോടെ പന്ത്രണ്ടുമാസങ്ങളും തീരുകയാണ്. ഇല്ല, ഇനി എൻെറ ഹൃദയേശ്വരൻ വരില്ല............

താന റിന മോറി നാന റിനാ ഭായ്
ഹീ നാനാ ഹരി നാനാ ജോ–ആയ്!

വള്ളക്കാരൻെറ ശബ്ദം കുറച്ചുനേരത്തേക്കു നിലച്ചു. വീണ്ടും ഈ ഈരടികഠം ആവർത്തിച്ചുപാടി. യുവത്വത്തിൻെറ ഈടും സൗന്ദര്യവും ആ ശബ്ദത്തിൽ തുടിച്ചുനില്ക്കുന്നുണ്ടു്. കരകളിൽ നിന്ന ചിലരും അതു ശ്രദ്ധിച്ചിട്ടുണ്ടാവണം. ആ ഈരടികളുടെ വരികഠം ഹൃദയശാലിയായ ഗംഗ ഏററുവാങ്ങുന്നുവെന്നു് തോന്നുമാറ് ആ ഓടമിളക്കിവിട്ട കൊച്ചോളങ്ങളിൽ വെളിച്ചത്തിൻെറ വെള്ളിരേഖകഠം വീഴുകയും മായുകയും ചെയ്തുകൊണ്ടിരുന്നു. പൗർണ്ണമിയുടെ പിറേറദിവസമാണ്. കിഴക്കേ മീനത്തു്

ചന്ദ്രൻ ഒരു മുളങ്കഴപ്പാട്ട് ഉയർന്നിരുന്നു. ഓടം വലതുകരയിലേക്ക് അടുത്തുകൊണ്ടിരുന്നു: അവിടെ മുററത്തു ധാരാളം വാകച്ചെടികൾ വളർന്നുനില്ക്കുന്ന ഒരു വീട്ടിൽനിന്ന് ഒരു പെൺകുട്ടി ഇറങ്ങിവന്ന് കടവിൽനിന്നു. ആ തോണി കടവിലേക്ക് തുഴഞ്ഞെത്തിക്കൊണ്ടിരുന്നു. അതിന്റെ മുമ്പേ ഞൊറികളഴിഞ്ഞു തുടിച്ചെത്തുന്ന ഓളങ്ങൾ കടലിലെ ആററവഞ്ചികളെ ഉമ്മവച്ചാശ്ലേഷിച്ചു. പിന്നെ അവ എവിടെപ്പോയെന്നു കാണുകയില്ല. ആ ആററവഞ്ചികളുടെ ഹൃദയത്തിലേക്ക് കയറിയൊളിക്കുകയാണ്. തോണി കടവിനോടടുത്തപ്പോൾ അവൾ ചുററും നോക്കിയിട്ട് കൈകൾ നീട്ടി. ആ വഞ്ചിക്കാരന്റെ മുഖം അപ്പോൾ തെളിഞ്ഞുകാണാമായിരുന്നു. അയാളുടെ കണ്ണുകൾ വിളക്കുകണ്ട നിശാശലഭത്തെപ്പോലെ നീന്തിയെത്തി. അവൻ മെല്ലെ പാടി.

“സോനേസിങ്ങ്ഫ്ലൂ
ലിയാകേ രൂപേ കേ ദക്നാ
ഛരിൻ ആബ് ഛരിൻ ജാബേ
ദേ ദേബേ സപ്നാ”

..............................................................................

അവളുടെ നീട്ടിയ കൈകളിലേക്ക് അയാൾ മടക്കിക്കെട്ടിയ ഒരു പൂമാല കൊടുത്തു. അവൾ അതു വാങ്ങിയിട്ട് എന്തോ പറയാൻ തുടങ്ങി. അപ്പോൾ അവളിറങ്ങിവന്ന വീട്ടിൽനിന്നു പ്രായംചെന്ന ഒരു സ്ത്രീയുടെ വിളിയുയർന്നു.

“ലേജൂ!”

“അമ്മാ—” അവൾ വിളികേട്ടു. പിന്നെ അവിടെ നിന്നില്ല. തിരിഞ്ഞു നടന്നു. നിലാവെളിച്ചത്തിൽ കാററിൽപ്പെട്ട ഒരു ചന്ദനച്ചെടിപോലെ അവൾ വീട്ടിലേക്കു നടന്നുപോയി. പുറകിൽ അല്പനേരം ഓളങ്ങൾകൊണ്ടു വലവീശിനിന്നിട്ട് ആ തോണി കടവിൽനിന്ന് അകന്നു.

"....ഛരിൻ ആബ്' ഛരിൻ ജാബേദേ
ദേബേ സപ്നാ...."

ആ വരി വീണ്ടും പാടിയാണ്' അയാറം തോണിയുമായി നീങ്ങിയതു്. അടുത്ത കടവിലും തോണി അടുത്തു. അവിടെ രുദ്രാക്ഷമാലയും പിടിച്ചു് നാമംജപിച്ചുനിന്ന ഒരു വൃദ്ധയ്ക്കു് അയാറം ഒരുകൂട പൂവുകൊടുത്തു. "മഹേശ്വര! മഹേശ്വര!, വിശ്വനാഥ!, വിശ്വനാഥ!'' എന്നു ജപിച്ചുകൊണ്ടു് അവർ അതു വാങ്ങി. ഓടം തുഴഞ്ഞകന്നപ്പോറം ആ പൂക്കൂടയ്ക്കുള്ളിലേയ്ക്കു് ഉററുനോക്കി ആ വൃദ്ധസ്ത്രീ അല്പനേരം നിന്നു. വളരെമുമ്പു നഷ്ടപ്പെട്ടുപോയ യൗവ്വനം അതിനുള്ളിലെങ്ങാനും മറഞ്ഞുകിടപ്പുണ്ടോ എന്നു നോക്കുംപോലെ അവരുടെ മിഴികറം കുറച്ചുസമയത്തേക്കു് ചടുലങ്ങളായി. പിന്നീടു് അവർ അകന്നുപോയിക്കൊണ്ടിരുന്ന ആ തോണിയിലേക്കു് ദൃഷ്ടികളയച്ചുനിന്നു. ഒടുവിൽ വീണ്ടും ''മഹേശ്വരാ, മഹേശ്വര!, വിശ്വനാഥ, വിശ്വനാഥ'' എന്നു ജപിച്ചുകൊണ്ടു് അവർ അടുത്തുള്ള ഒരു വീട്ടിലേക്കു നടന്നുപോയി.

*    *    *    *

സാക്ഷാൽ കാശിവിശ്വനാഥൻെറ പിന്നിൽ വിശുദ്ധമായ മഹാഗംഗയുടെ മടിത്തട്ടിൽ കുറച്ചുകാലമായി ഒരു കഥ രൂപംകൊള്ളുകയാണ്'. ശബ്ദംനിറഞ്ഞ സന്ധ്യകളും അനക്കമില്ലാത്ത നിരവധി രാത്രികളും മാറിമാറി ആ കഥയുടെ പശ്ചാത്തലമായിക്കൊണ്ടിരുന്നു. ഗംഗയിൽ അലസമായി കൈകാലുകറം നനച്ചുരസിക്കുന്ന ആ കടവുകളും ആററുവഞ്ചികളും ഈ കഥയ്ക്കു് മൂകസാക്ഷികളാണ്'. സാധാരണമായ ഒരു സ്നേഹത്തിൻെറ കഥയാണിതു്. ലേജുവിൻെറ അഛൻ ജഗന്നാഥദേവനു് വളക്കച്ചവടമായിരുന്നു തൊഴിൽ. വിശ്വനാഥക്ഷേത്രത്തിൽ ഒരിക്കൽ തീർത്ഥയാത്രയ്ക്കു ചെന്നിട്ടുള്ള വിദേശികറംക്കുപോലും ജഗന്നാഥദേവനെ പരിചയമാണ്'. അത്രയ്ക്കു നല്ലൊരു മനുഷ്യനെ അറിയാതെ പോരുക പ്രയാസമാണ്'. വിശ്വനാഥ

ക്ഷേത്രത്തിനു മൂന്നുകാതം ദൂരെയുള്ള ഈ സ്ഥലത്തു്, നൂററാണ്ടുകളായി ജഗന്നാഥദേവന്റെ കുടുംബം പരമ്പരയായി പാർത്തുവരികയാണ്. നൂററാണ്ടുകൾക്കുമുമ്പു് ആ കുടുംബം മദ്ധ്യപ്രദേശത്തിലെ വെയിൽ ഗംഗാതാഴ്‌വാരങ്ങളിൽനിന്നാണ് ഗംഗാതീരത്തേക്കു് പോന്നതെന്നു കേട്ടിട്ടുണ്ടു്. മഹാനദിയുടെ നനവുവിരിച്ച തടങ്ങളിലേക്കു് സാത്പുറ കുന്നുകൾക്കു മീതേകൂടി എത്തിനോക്കിക്കൊണ്ടാണ് ഈ താഴ്‌വര കിടക്കുന്നതു്. വടക്കോട്ടുനീങ്ങി മെയ്കൽ മലവാരങ്ങളുണ്ടു്. അതു് ഛോട്ടാനാഗപ്പൂരിലെ ഗിരിപ്രദേശങ്ങളിൽചെന്നു ലയിക്കുന്നു. ഗംഗാതീരത്തു് സർവ്വശക്തനായ കാശിവിശ്വനാഥന്റെ അനുഗ്രഹംകൊണ്ടു് വള വിററുകഴിഞ്ഞിരുന്ന ജഗന്നാഥദേവനു് അകലെ കിടക്കുന്ന മലകളേയും താഴ്‌വാരങ്ങളേയും സംബന്ധിച്ചു് പ്രത്യേകിച്ചു് ഒരു താല്പര്യവും ആവശ്യമുള്ളതല്ല. പക്ഷേ സ്ഥിതി അങ്ങിനെയായിരുന്നില്ല. തന്റെ കുടുംബത്തിന്റെ പിന്നിലെത്തല ആ മലനാട്ടിലാണെന്നുള്ളതു് ജഗന്നാഥദേവനു് ഒരഭിമാനമായിരുന്നു. അവിടത്തെ കാടുകളും കൃഷിസ്ഥലങ്ങളും കലമാനും കാട്ടുപോത്തുമെല്ലാം മനോഹരങ്ങളാണ്. അവിടത്തെ സെമിന്ദാരന്മാർ ഹൃദയശാലികളാണ്. അവർക്കു കാശിവിശ്വനാഥനെ ഭക്തിയാണ്. ചുവപ്പും മഞ്ഞയും കലർന്ന മണ്ണിൽ നെല്ലു വിളഞ്ഞു് പഴുത്തുകിടക്കും; മഹാനദീതീരത്തു് നീണ്ടുകിടക്കുന്ന ആ കരിമണൽ നിലങ്ങളിൽ ഗോതമ്പു നൃത്തംചവുട്ടി നിൽക്കും. അവിടെ അദ്ധ്വാനിച്ചുകഴിയുന്ന സത്നമികളും, കർമികളും, ഗോണ്ട്‌ലുകളും, ബ്രാഹ്മണരും, പുങ്കകളും, മഹറുകളുമെല്ലാം പരിശുദ്ധിയുടെ വിളഭൂമികളാണ്........ഇങ്ങനെ ഒരായിരം കാര്യങ്ങൾ ജഗന്നാഥദേവനു് പറയാനുണ്ടായിരുന്നു. ഈ വേഴ്ച്ചയുടേയും സ്തുതിയുടേയും പിന്നിൽ ഒരു സത്യമുണ്ടു്. ജഗന്നാഥദേവൻ വിവാഹംകഴിച്ചതു് ഈ വെയിൻഗംഗാതടത്തിൽ നിന്നു് കാശിയിൽ വന്നുപൊറുത്ത ഒരു കുടുംബത്തിൽനിന്നാണ്. മല്ലികയ്ക്കു് ആ മഹാനദീതീരത്തെ ജനതയുടെ എല്ലാ ന

ന്മകളുമുണ്ടെന്നു് ജഗന്നാഥദേവൻ വിശ്വസിച്ചുപോന്നു. വിടന്നുതുടങ്ങുന്ന ഒരു മഹുവാ പുഷ്പംപോലെ അവരം വിവാഹത്തിന്റെ പിറേറന്നാരം രാവിലെ തന്റെ വീട്ടുവാതിൽക്കൽ നിന്നതു് ജഗന്നാഥദേവന്റെ മനസ്സിൽനിന്നു മാഞ്ഞിട്ടില്ല. പക്ഷേ ഏഴെട്ടുവർഷക്കാലംകഴിഞ്ഞു് ആഹ്ളാദം നിലച്ചുപോയി. അവരം മരിച്ചു. അയാളുടെ ഹൃദയത്തിൽ നനവുവീശിനിന്ന മഹാനദി വററിപ്പോയതുപോലായി. അന്നു ലേജ്ജുവിനു് ഏഴു വയസ്സു പ്രായമുണ്ടു്. അവരംക്കുവേണ്ടി ജീവിക്കാൻ ജഗന്നാഥദേവൻ തീരുമാനിച്ചു.

ലേജ്ജുവിന്റെ ആദ്യത്തെ ഓർമ്മ അതാണു്. അമ്മയുടെ മരണം. എന്തു ഭയങ്കരമായിരുന്നു ആ ദിവസങ്ങരം. ആശുപത്രിയിലെ കിടക്കയിൽ, വെളുത്ത വിരിപ്പിൽ പഴപ്പിച്ച ഒരു സ്വർണ്ണക്കമ്പിപോലെ മല്ലിക കിടന്നു. ലേജ്ജുവിനെ എപ്പോഴും അവിടെ കഴിക്കുവാൻ സമ്മതിച്ചിരുന്നില്ല. ഒരു മഹാവ്യാധിയാണു്. ക്ഷയം എന്നാണു് പേരു്. അതു പകരും. അതുകൊണ്ടു് അങ്ങിനെ അടുത്തുചെന്നു ഇരിക്കാൻ പാടില്ല. ഉയത്താൻ കെല്പില്ലാത്ത കൈകരം എടുത്തുനീട്ടി അമ്മ ലേജ്ജുവിന്റെ കരങ്ങരം ഗ്രഹിക്കും. അവരുടെ കണ്ണുകരം കവിഞ്ഞൊഴുകി ആ വെളുത്ത വിരിപ്പു് നനയ്ക്കും. അതു നല്ലതുപോലെ ഓർമ്മയുണ്ടു്. ലേജ്ജു ഒന്നും പറയില്ല. എന്നാ മല്ലിക ഒരു ചോദ്യമേ ചോദിക്കു. "മകളു് വല്ലതും കഴിച്ചോ?" "ഉവ്വ്" ലേജ്ജു മറുപടി പറയും. പിന്നെ കുറച്ചുകഴിഞ്ഞു് ജഗന്നാഥദേവൻ തന്നെ അവളെ പുറത്തേക്കുകൊണ്ടുപോകും. ഒന്നുരണ്ടുദിവസം അവരം തിരിഞ്ഞുനോക്കി. അമ്മയുടെ കണ്ണുകരം അവളുടെ കൂടെ പോരുന്നതുപോലെ. ലേജ്ജുവിനു് എന്തോ ഒരു വേദന മനസ്സിലുണ്ടായി. ഒരുദിവസം അവളെ പെട്ടെന്നു് ആശുപത്രിയിലേക്കു് കൂട്ടിക്കൊണ്ടുപോയി. അന്നു് അമ്മയുടെ അടുത്തുചെന്നുനിന്നിട്ടു് അവർ ഒന്നും ചോദിച്ചില്ല. അവർ അവളുടെ മുഖത്തു് തിരിഞ്ഞുനോക്കിയില്ല. ആ ശരീരം മരവിച്ചുപോയിരിക്കുന്നു. ലേജ്ജു വിതുമ്പിപ്പോയി.

ചില്ലുകൾ പൊട്ടിവീഴുംപോലുള്ള ആ ചുമകൾ അവളോർമ്മിച്ചു. അങ്ങിനെ ചുമച്ചുചുമച്ചാണ് മല്ലിക മരിച്ചത്. ചുമച്ചു മരിക്കുന്നവരുടെ കഥ മല്ലിക ലേജ്ജുവിനോടു പറഞ്ഞിട്ടുണ്ട്. അതവളോർമ്മിച്ചിട്ടുണ്ട്. കാശി പണ്ഡാമാരുടെ നാടാണ്. അവരുടെ മഹാനേതാവായ ജഗത്ധന്നപണ്ഡ ഒരു മഹാമാന്ത്രികനായിരുന്നു. അയാൾ മന്ത്രവിദ്യകൊണ്ട് ദേവന്മാരെ ഇരുമ്പഴികളിട്ട തുറുങ്കിലടച്ചു. തങ്ങളെ തുറന്നുവിടാൻ അവർ പണ്ഡയോട് താണുവീണപേക്ഷിച്ചു. ഒടുവിൽ നാടുചുററിയിട്ട തിരിച്ചുവരുമെന്ന വ്യവസ്ഥയിൽ ദേവന്മാർ മോചിപ്പിക്കപ്പെട്ടു. ദേവന്മാർ മഹാദേവനെക്കണ്ട് തങ്ങളുടെ ഗതികേടറിയിച്ചു. വിശന്നും വലഞ്ഞുംചെന്ന ദേവന്മാരോടു മഹാദേവൻ പറഞ്ഞു: "ഒരു പച്ചക്കാളയേയുംകൊണ്ട് മനുഷ്യന്റെ നെഞ്ചിലും കണ്ഠത്തിലും ചെന്നിരുന്ന് രക്തം കുടിപ്പിക്കുക. അത് മേൽകീഴ് ഓടുമ്പോൾ, "ഹുക്ക്, ഹുക്ക്, ഹുക്ക്" എന്നു വീണ്ടും വീണ്ടും പറയുക. നിങ്ങൾക്ക് ആഹാരം കിട്ടും. ദേവന്മാർ അങ്ങിനെ ചെയ്തു. അന്നുമുതൽ മനുഷ്യൻ ചുമയ്ക്കാൻ തുടങ്ങി. ചുമച്ചുചുമച്ചു മരിക്കാൻ തുടങ്ങി. കുഞ്ഞുനാളിൽ തന്നെഅടുക്കിപ്പിടിച്ചുറക്കാൻ കിടത്തിക്കൊണ്ട് അമ്മ പറഞ്ഞുതന്ന പുരാണകഥയാണിത്. ക്രൂരനായ പണ്ഡായാണ് ഈ ഭയങ്കരമായ ഭാഗ്യദോഷം മനുഷ്യരാശിക്ക് വരുത്തിവച്ചത്. അമ്മയെ കൊന്നത് ആ ജഗത്ധന്ന പണ്ഡായാണ്.

അച്ഛൻ അമ്മയെ പുതപ്പിച്ചിരുന്ന തുണി വലിച്ച് അവരുടെ മുഖം മൂടിയിട്ടു........"അമ്മയെ ഗംഗാദേവി കൊണ്ടുപോയി മകളേ—" ലേജ്ജുവിനെ തിരിച്ചുകൊണ്ടുപോരുമ്പോൾ ജഗന്നാഥദേവൻ പറഞ്ഞു. ഗംഗാദേവി കൊണ്ടുപോയി........ആ നദിമാതാവ് അത്ര ഹൃദയശൂന്യയാണോ? ലേജ്ജു ചിന്തിച്ചു. പിന്നെ എത്രയോതവണ ഗംഗയുടെ തീരത്തു കണ്ണുനീരുമായി നിന്നിട്ട് 'മകൾ എണ്ണുകഴിച്ചു?' എന്ന് ആ നദി ചോദിച്ചില്ല.

ഈ പണ്ഡാമാർ തങ്ങളെപ്പററി എന്തൊ ഒക്കെ പറഞ്ഞു. ഗംഗാദേവിയെ തെററിദ്ധരിപ്പിച്ചുകാണും........

ഏറെത്താമസിയാതെ ജഗന്നാഥദേവനും മരിച്ചു. വളകളും വാങ്ങിക്കൂട്ടിയിരുന്ന മുറിയുടെ മൂലയ്ക്കുകിടന്നു് ആ സ്നേഹംനിറഞ്ഞ മനുഷ്യൻ അന്ത്യശ്വാസം വലിച്ചു. അന്നു് ലേജ്ജുവിൻെറ ആത്മാവു് തകൎന്നുപോയി. അന്നു് അവൾക്കു് പത്തുവയസ്സുണ്ടു്. ജീവിതത്തിലാദ്യമായി അവൾക്കു് ഒരു നിസ്സഹായത അനുഭവപ്പെട്ടു. ജഗന്നാഥദേവൻെറ ചിതാഭസ്മം ഗംഗയിലൊഴുക്കിയപ്പോൾ ഒട്ടേറെ ആളുകളുണ്ടായിരുന്നു. അതുകഴിഞ്ഞു് എല്ലാവരും പോയി. അച്ഛൻെറ അമ്മയുടെ ഒരനുജത്തിയും അവരുടെ ഭൎത്താവും കുട്ടികളുമാണു് ആ വീട്ടിൽ ശേഷിപ്പുള്ളതു്. ലേജ്ജു ഒററയ്ക്കായിപ്പോയതുപോലെ അവൾക്കുതോന്നി. അവൾ കരഞ്ഞുകരഞ്ഞു് രാത്രികളും പകലുകളും കഴിച്ചുകൂട്ടി. അവൾ നോക്കുന്നിടത്തെല്ലാം അപരാജിതാപുഷ്പംപോലെ ഇരുണ്ടുമിന്നുന്ന അമ്മയുടെ ആ കണ്ണുകൾ അവളെ മാടിവിളിക്കുന്നതായി തോന്നി.

ഇന്നിപ്പോൾ നാലുവർഷങ്ങൾകൂടി പിന്നിട്ടിരിക്കുന്നു. ഇടതടവില്ലാതെ അനുഭവങ്ങളുടെ കടന്നൽക്കൂത്തേററു് കഴിച്ചുകൂട്ടിയ നാലു വർഷങ്ങൾ. ലേജ്ജുവിൻെറ അമ്മയെ സംബന്ധിച്ച സകലതും അവരുടെ മരണത്തോടെ തീർന്നിരുന്നു. മല്ലിക ജീവിച്ചിരിക്കുമ്പോൾതന്നെ അവളുടെ വൃദ്ധമാതാവു് അന്തരിച്ചു. അതോടെ കുടുംബം പര്യവസാനിച്ചു. ദൂരെ വെയ്ൻഗംഗയിലെ നെൽപ്പാടങ്ങളേയും മെയ്കൽ മലകളിലെ പൂക്കളേയും പററിയുള്ള ഓൎമ്മകൾ മാത്രമേ അവരെസംബന്ധിച്ചു് അവശേഷിച്ചുള്ളു. അച്ഛൻെറ നാവിലൂടെ കുഞ്ഞുന്നാളിൽ കേട്ടതാണെങ്കിലും ആ ഓൎമ്മകളെല്ലാം സുന്ദരങ്ങളാണെന്നു് ലേജ്ജുവിനു് തോന്നിയിരുന്നു. എന്നല്ല, ലേജ്ജുവിനെ മടിയിലിരുത്തിക്കൊണ്ടു് മല്ലികയുടെ മുഖത്തേയ്ക്കുനോക്കി "അമ്മയുടെ തനിപ്പകൎപ്പുതന്നെ

മകള്" എന്ന് നുറതവണ ജഗന്നാഥദേവൻ പറഞ്ഞിട്ടുള്ളത് അവളോർത്തു. താൻ അമ്മയുടെ മകളാണ്. അതുകൊണ്ട് വെയിൻഗംഗാതടങ്ങളുടെ മനോഹാരിതയും വിശുദ്ധിയും തന്നിലുമുണ്ട്. ആ ആഹ്ളാദത്തിന്റെ അർത്ഥം അവൾക്ക മനസ്സിലായിരുന്നില്ല. ആ വിദൂരമായ നാട്ട് അവൾ കണ്ടിട്ടേയില്ല. അവിടേക്ക് ഒരിക്കലെങ്കിലും ഒന്നു പോകാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് അച്ഛനമ്മയും ജീവിച്ചിരുന്ന കാലത്തുതന്നെ അവൾ ആഗ്രഹിച്ചിട്ടുണ്ട്. അവർ മരിച്ചുകഴിഞ്ഞപ്പോൾ അത്തരം ആഗ്രഹങ്ങൾ വർദ്ധിച്ചു. സത്യത്തിൽ വെയിൻ ഗംഗാതീരമെന്നല്ല ഈ ഭൂമിയിൽ എവിടെയെങ്കിലും പോയാൽ മതിയെന്ന് തോന്നിയ പല സന്ദർഭങ്ങളുമുണ്ടായി. കാരണമുണ്ട് അച്ഛനുംകൂടി മരിച്ചുകഴിഞ്ഞപ്പോൾ ആ വീട്ടിൽ അവൾക്കുവേണ്ടി ജീവിക്കുന്ന ആരുമില്ലാതായി. അതു സ്വാഭാവികമാണ്. ജഗന്നാഥദേവന്റെ അമ്മയുടെ അനുജത്തിയും അവരുടെ ഭർത്താവും അവളെ എത്രമാത്രം ശ്രദ്ധിച്ചു വളർത്തും? അകന്ന ബന്ധുക്കളുടെ നിലയേ അവൾക്കുള്ളു. അവർക്കു ആറേഴുകുട്ടികളുണ്ട്. മാത്രമല്ല. ദരിദ്രമായ ഒരു കുടുംബമാണത്. കാശി നഗരത്തിലെ ചില ചില്ലറ കൂലിപ്പണികൾകൊണ്ടാണ് ആ ഗൃഹനാഥൻ കുടുംബം പുലർത്തിപോരുന്നത്. അവിടെ ലേഖ ഒരധികപ്പറ്റായതിൽ അത്ഭുതമില്ല. ഒരു മുറിയുടെ മൂലയിൽ വച്ചിരുന്ന ഒന്നോ രണ്ടോ പെട്ടി വളകൾ മാത്രമാണ് ആ പിതാവ് അവൾക്കുവേണ്ടി ഇട്ടിട്ടുപോയത്. അവൾ പലദിവസവും ആ വളകളിലേക്ക് നോക്കി ഇരുന്നുപോയിട്ടുണ്ട്. ഒരുദിവസം അവളുടെ മുത്തമ്മ (അച്ഛന്റെ അമ്മയുടെ അനുജത്തിയെ അവൾ അങ്ങനെയാണ് വിളിച്ചിരുന്നത്) അവളെ നോക്കിപ്പറഞ്ഞു: "ചുമ്മാ കുത്തിയിരിക്കാതെ ആ വള എടുത്തുകൊണ്ടുപോയി വില്ക്കെടി പെണ്ണേ" എന്ന്. ആദ്യം ലേഖവിന് ഒരു ഞെട്ടലാണുണ്ടായത്. ദൂരെ കാശിയിലെ ജനനിബിഡമായ തെരുവുകളിൽ അവൾ വള വില്ക്കാൻപോകണം. എന്തൊരു

ഭയങ്കര തെരുവുകളാണതു്! എന്തൊരു ആൾക്കൂട്ടമാണവിടെ! ജഗന്നാഥദേവൻ അവളെ പലവുരു നഗരത്തിൽ കൊണ്ടുപോയിട്ടുണ്ടു്. അച്ഛൻ കൂടെയുണ്ടായിരുന്നിട്ടും അവൾക്കു് അന്നൊക്കെ എന്തു പേടിയായിരുന്നെന്നോ! ഉയർന്നുയർന്നുനിന്നു് നടന്നുപോകുന്നവരുടെ നിറുകയിലേയ്ക്കുററുനോക്കുന്ന വലിയ കെട്ടിടങ്ങൾ, പല വേഷങ്ങളണിഞ്ഞു് തുരുതുരാ നീങ്ങുന്ന മനുഷ്യർ, ഇപ്പോൾ വന്നുപുറത്തുകയറുമെന്നു തോന്നുമാറു് വേഗത്തിലോടുന്ന വാഹനങ്ങൾ, ഒന്നും തിരിച്ചറിയാൻ വയ്യാത്തവണ്ണം കേൾക്കുന്ന പലയിനം ശബ്ദങ്ങൾ—എല്ലാംകൂടി ഒരു പ്രത്യേക പ്രപഞ്ചംതന്നെയാണു്. ആ തെരുവുകളിൽ അവൾ എന്തുചെയ്യും? ആ വളകൾ ആരുംകാണാതെ എടുത്തു് ഗംഗയിലെറിഞ്ഞുകളയുവാൻ അവൾക്കുതോന്നി. അതവിടെയിരുന്നിട്ടാണല്ലൊ കൊണ്ടുപോയി വില്ക്കാൻ അവളോടു പറഞ്ഞതു്. അച്ഛനുണ്ടായിരുന്നെങ്കിൽ അവർ അതു പറയുകയില്ലായിരുന്നു. അച്ഛനുണ്ടായിരുന്നെങ്കിൽ അതിന്റെയൊന്നും ആവശ്യം വരികയില്ലായിരുന്നു. പക്ഷേ ഈ വളകളെടുത്തു ഗംഗയിലെറിഞ്ഞുകളഞ്ഞാൽ അതോടെ ആ കുടുംബത്തിൽ അനുഭവിക്കേണ്ടിവരുന്ന ദുഃഖങ്ങളെല്ലാം തീരുമോ? അവളെ സംബന്ധിക്കുന്ന പ്രശ്നങ്ങളെല്ലാം പരിഹരിക്കപ്പെടുമോ? വളരെ അവ്യക്തമായ രേഖകൾപോലെയാണു് ഈ ചിന്തകൾ അവളുടെ ഉള്ളിൽ ഉണർന്നുമാഞ്ഞതു്. ലേജുവിന്റെ മനസ്സും വിചാരങ്ങളും ബലപ്പെട്ടിട്ടില്ല. ഒരു നിസ്സഹായതയുടെ ഇരുൾച്ച അന്തരാത്മാവിൽ വീശിനില്ക്കുന്നതു അവൾക്കറിയാമായിരുന്നുവെന്നുമാത്രം. ഒരു ദിവസം രാവിലെ അവളുടെ മുത്തമ്മ "ഇന്നു വളവിററു കാശു കൊണ്ടുവന്നില്ലെങ്കിൽ നിനക്കൊന്നും കഴിക്കാൻ തരില്ല" എന്നു പറഞ്ഞപ്പോഴാണു് ലേജു ഒരു പുതിയ രീതിയിൽ ചിന്തിക്കുവാൻ തുടങ്ങിയതു്. പോരാഞ്ഞിട്ടു നഗരത്തിലേയ്ക്കു പോകാനിറങ്ങിയ മുത്തമ്മയുടെ ഭർത്താവു് അവളോടു് ഇത്രയുംകൂടി പറഞ്ഞു: "ഈ വീട്ടിലും ഈ നാട്ടിലും ഒന്നുമിരുപ്പില്ലെന്നു നിനക്കു

റിഞ്ഞുകൂടെ പെണ്ണേ? ഞാൻ തെരുവിൽപോയി കൂലിവേലചെയ്തിട്ടുവേണം എന്റെ പിള്ളേരെ വളർത്താൻ". മുത്തമ്മയുടെ മക്കളെല്ലാവരും ഇതു കേട്ടുകൊണ്ടു് ചുററം നിന്നിരുന്നു. ആ മനുഷ്യൻ അവളെ തിരിഞ്ഞുനോക്കിയിട്ടു് ഇറങ്ങിപ്പോയി. ലേച്ഛു മുഖംതാഴ്ത്തിനിന്നു. ആ വീട്ടിലെ ഇളയകുട്ടി അടുത്തുചെന്നിട്ടു് മെല്ലെ ചോദിച്ചു: "ചേച്ചി കരയുകയാണോ?"

ആ മനുഷ്യൻ പറഞ്ഞതു് ശരിയാണ്. ആ വീട്ടിലും നാട്ടിലും മനുഷ്യജീവിതം കിടന്നു കഷ്ണിക്കുകയാണ്. ഈ നാടിന്റെ കഥ അറിഞ്ഞെങ്കിലേ അതു മനസ്സിലാകൂ. ബർണസംഗമം കാശിപ്രദേശത്തെ ഏററവും പ്രധാനപ്പെട്ട അഞ്ചു പുണ്യസ്ഥാനങ്ങളിലൊന്നാണ്. തീർത്ഥാടകരെല്ലാം ഇവിടം സന്ദർശിച്ചേ പോവുകയുള്ളു. വർഷംതോറും ചില കാലങ്ങളിൽ ഇവിടെ വിദേശികളുടെ ബഹളമാണ്. തെക്കു് അസീസംഗമത്തിലൂടെ വന്നു കാശിയിലേക്കിറങ്ങുന്ന തീർത്ഥാടകർ നഗരത്തെച്ചുററി, ഈശ്വരൻ വരച്ച അതിർരേഖപോലെ കിടക്കുന്ന പഞ്ചകോസി റോഡിൽകൂടി വടക്കുകിഴക്കേ അതിർത്തിയായ ബർണസംഗമത്തിൽ വന്നെത്തും. അവിടെ വിധിപോലുള്ള കർമ്മങ്ങൾ ചെയ്തേ അവർ പോവുകയുള്ളു. ഇതെല്ലാമാണെങ്കിലും ഇന്നു് അധഃപതിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രദേശമാണിതു്. പണ്ടു ബർണസംഗമം കാശിനഗരത്തിന്റെ ഒരു പ്രധാനഭാഗമായിരുന്നു. മഹമ്മദീയഭരണം തീരുന്നകാലത്തും അങ്ങനെയായിരുന്നിരിക്കണം. അന്നു് അതു് ധനസമൃദ്ധിയിലും ഐശ്വര്യത്തിലും കുളിച്ചുജീവിച്ചു. ഇന്നാകട്ടെ ഈ പ്രദേശം കാശിനഗരത്തിനു പുറത്തുകിടക്കുന്ന ഒരു പ്രാന്തഭൂമി മാത്രമാണ്. ബർണാനദിയും ഗംഗയും തമ്മിൽ ചേരുന്ന ഈ പ്രദേശത്തു താമസിക്കുന്ന ജനങ്ങൾക്കു് പ്രത്യേകിച്ചു് ജീവിതമാർഗ്ഗമൊന്നുമില്ല. തെക്കുപടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നു് അവർ നല്ലകാലത്തിനുവേണ്ടി കാശിവിശ്വനാഥനെ പ്രാർത്ഥി

ച്ചുതുടങ്ങിയിട്ട് കാലംകുറെയായി. സകല പാപങ്ങൾക്കും അറുതിവരുത്തുന്ന ബർണസംഗമത്തിലെ ജലത്തിൽ മുങ്ങിക്കുളിക്കുവാൻ തുടങ്ങിയിട്ട നാളുകൾ ഏറെയായി. കാശിയുടെ പല ഭാഗങ്ങളിലായി ഇരിക്കുന്ന ഭൈരോനാഥനേയും ദണ്ഡപാണിയേയും നവഗ്രഹങ്ങളേയും മണികർണ്ണികാകൂപത്തേയും വിശാലാക്ഷിയേയും നാഗേശ്വരനേയും കോതലിംഗേശ്വരനേയും എല്ലാം അവർ ആത്മാവർപ്പിച്ചു പ്രാർത്ഥിക്കാൻ തുടങ്ങിയിട്ട് ശതവർഷങ്ങളാകുന്നു. എന്നിട്ടും ബർണസംഗമത്തിലെ ജീവിതം ദുഃഖത്തിലും കഷ്ടപ്പാടിലുംതന്നെ ഇഴഞ്ഞുനീങ്ങുന്നു. "ഇവിടെമാത്രം വിളമ്പാൻ അന്നപൂർണ്ണേ, നീ മറന്നുപോയോ?" എന്നു എഴുപതും എൺപതും വയസ്സുവരെ പട്ടിണിയും കഷ്ടപ്പാടും അനുഭവിച്ച വൃദ്ധന്മാരും വൃദ്ധകളും തെക്കുകിഴക്കോട്ടു തിരിഞ്ഞുനിന്നു ചിലപ്പോൾ ചോദിക്കുന്നതുകേൾക്കാം. ഈ ചോദ്യത്തിനൊരർത്ഥമുണ്ട്. കാശിക്കാകെ അന്നംവിളമ്പുന്നതു സാക്ഷാൽ അന്നപൂർണ്ണയാണ്. വിശ്വേശ്വരന്റെ അഭീഷ്ടമനുസരിച്ചാണ് ദേവി ഇതു നിർവ്വഹിക്കുന്നതു്. കാശിനഗരം ജന്മംകൊണ്ടകാലത്തു് അവിടെയുള്ള ജനങ്ങൾക്കു മുഴുവനും ആഹാരം കൊടുക്കുവാൻ മാർഗ്ഗമെന്തെന്നു് അന്നപൂർണ്ണാദേവി ആലോചിച്ചു. ഒരു വഴിയും കാണാതെ അവർ ഉൽക്കണ്ഠാകുലയായി. ഈ വിഷമംകണ്ടു് ഗംഗാദേവി തുണയ്ക്കായെത്തി. ഒരുപിടി ഉഴുന്നുപരിപ്പുവീതം ഓരോരുത്തർക്കും കൊടുക്കാമെങ്കിൽ ഒരു ലോട്ടാ വെള്ളം താനും നൽകിക്കൊള്ളാമെന്നു് ഗംഗാ അന്നപൂർണ്ണയെ അറിയിച്ചു. അന്നപൂർണ്ണ ആശ്വാസംപൂണ്ടു. അങ്ങനെയാണ് കാശിയിലെ ജനങ്ങൾക്കു് അന്നം കിട്ടിത്തുടങ്ങിയതു്. അന്നപൂർണ്ണയെ ആദരിച്ചാണ് ഇപ്പോഴും ധനികന്മാർ ഒരുപിടി നനച്ച ഉഴുന്നുപരിപ്പ് ധർമ്മംകൊടുക്കുന്നതു്. ബർണസംഗമത്തിലെ പാവങ്ങൾ നനഞ്ഞുവീർത്ത ഈ ഒരുപിടി ഉഴുന്നുപരിപ്പിൽ ജീവിതമർപ്പിച്ചിട്ടു് അന്നപൂർണ്ണയേയും പ്രാർത്ഥിച്ചു കഴിയുകയാണ്. അതാണ് പട്ടിണികൊണ്ടു വലയുമ്പോൾ

അവർ ആ ദേവിയേനോക്കി 'എന്താണമ്മേ വരാത്തതു്?' എന്നു് മൂകരായി ചോദിച്ചുപോകുന്നതു്.

ലേജു അന്നപൂർണ്ണയെ മനസ്സർപ്പിച്ചു പ്രാർത്ഥിച്ചുവന്നു. ദിവസങ്ങൾചെല്ലുന്തോറും ഞെരുക്കങ്ങൾ വർദ്ധിച്ചു. ലേജുവിനു് സമാധാനം കൊടുക്കുവാൻ ഒരു സ്ത്രീമാത്രമുണ്ടായിരുന്നു. വൃദ്ധയായ രാംദേവിയാണതു്. ഉററവരായി പ്രത്യേകിച്ചാരുമില്ലാത്ത രാംദേവി ലേജുവിന്റെ വീടിന്റെ അല്പമകലെയാണു് താമസിക്കുന്നതു്. സദാസമയവും 'മഹേശ്വര മഹേശ്വര വിശ്വനാഥ വിശ്വനാഥ' എന്നു വിളിച്ചുകൊണ്ടു് ഒരു യോഗിനിയെപ്പോലെ അവർ കാലംകഴിച്ചുപോന്നു. ജഗന്നാഥദേവനെ ഒരു മകനെപ്പോലെ സ്നേഹിച്ചിരുന്ന രാംദേവി ലേജുവിനെ ചെറുമകളെപ്പോലെ കരുതിയതിലത്ഭുതമില്ല. പക്ഷേ അവക്കെന്തു ചെയ്യാൻ കഴിയും. ദിവസവും ബിർണസംഗമത്തിലുള്ള ആദികേശവക്ഷേത്രത്തിൽ നിവേദിക്കുന്ന അല്പം ആഹാരംകഴിച്ചാണു് അവർ കഴിഞ്ഞുപോരുന്നതു്. ദിവസവും പ്രഭാതംമുതൽ പ്രദോഷംവരെ ക്ഷേത്രത്തിൽതന്നെ അവർ കഴിച്ചുകൂട്ടും. ആ സമയമത്രയും അവിടെയുള്ള സൂര്യദേവനേയും സംഗമേശ്വരനേയും ബ്രഹ്മേശ്വരനേയും ഉറക്കെ വിളിച്ചുപ്രാർത്ഥിച്ചുകൊണ്ടിരിക്കും. അങ്ങനെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ അവർ 'എന്റെ മകൾക്കു രക്ഷകൊടുക്കണേ' എന്നു് ഇടയ്ക്കിടയ്ക്കു് പറയുന്നതു കേൾക്കാം. ലേജുവിനുവേണ്ടിയുള്ള ഹൃദയംനൊന്ത പ്രാർത്ഥനയാണതു്. വിഷ്ണുഭഗവാനും സൂര്യദേവനും സംഗമേശ്വരനും ഹൃദയമുണ്ടെങ്കിൽ തന്റെ വിളി കേൾക്കാതിരിക്കയില്ലെന്നു് രാംദേവിക്കറിയാം. നിർദോഷിയായ ഒരു പെൺകുട്ടിയെ അങ്ങനെ നശിപ്പിക്കുവാൻ ഈശ്വരൻ വിചാരിക്കുമോ. ഇല്ല, അതുണ്ടാവില്ല. ലേജുവിനു് ഒരു ഭാവിയുണ്ടു്. അവളുടെ അമ്മയെ രാംദേവി ഇതുപോലെ സ്നേഹിച്ചിരുന്നു. മല്ലികയ്ക്കുവേണ്ടി ധാരാളം പ്രാർത്ഥിച്ചിരുന്നു. അവൾ മരിയ്ക്കുമെന്നു് രാംദേവി സ്വപ്നത്തിൽപോലും വിശ്വസിച്ചില്ല. പക്ഷേ മല്ലിക

മരിച്ചു. ഗംഗാതീരത്തൊരിടത്തു് ആ ഗുണവതിയായ സ്ത്രീയുടെ ശരീരം എരിഞ്ഞുതീരാറായപ്പോൾ മൂന്നുകൈ വെള്ളംകോരി ആ ചാമ്പലിൽ തളിച്ചുകൊണ്ടു് പിരിഞ്ഞുപോയ ആത്മാവിനുവേണ്ടി രാംദേവി പ്രാർത്ഥിച്ചു. എഴുപതുവർഷക്കാലം ബർണയുടേയും ഗംഗയുടേയും തടത്തിൽ എത്രയോ ജീവിതങ്ങൾ ചിതയിലിരുന്നു് എരിഞ്ഞടങ്ങുന്നതു് അവർ കണ്ടിട്ടുണ്ടു്. പക്ഷേ അന്നത്തെപ്പോലെ അവരുടെ മനസ്സു് ഇളകിയിട്ടില്ല. ഗംഗയിൽനിന്നു കോരിയെടുത്ത മൂന്നുകൈ വെള്ളം അവരുടെ കണ്ണുനീരുംകൂടി കലന്നാണു് ചിതയിലേക്കു വീണതു്. പിന്നീടുള്ള ദിവസങ്ങളും ലേജുവിനെ സമാധാനിപ്പിച്ചതു് അവരാണു്. മൂന്നാലുവർഷത്തിനുള്ളിൽ ജഗന്നാഥദേവൻ അന്ത്യയാത്ര പറഞ്ഞപ്പോഴും പറഞ്ഞറിയിക്കാൻ വയ്യാത്ത വികാരങ്ങൾ അവരുടെ ഉള്ളിൽ പതഞ്ഞുപൊന്തി. അതും അവർ കടിച്ചമർത്തി. ലേജുവിന്റെ മുഖത്തു നോക്കുമ്പോഴെല്ലാം അവരുടെ ആത്മാവിൽ ദുഃഖത്തിന്റെ നനവുവീണിരുന്നു.



# 2. സിന്ദൂരം നിറച്ച ചെപ്പ്



ഒരു ദിവസം അവർ ലേജൂവിനെ നഗരത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. പോകുംവഴി അവളോടു പലതുംപറഞ്ഞതിനിടയ്ക്കു് രാംദേവി തന്റെ ഉദ്ദേശ്യം അവളെ അറിയിച്ചു. ജോലിചെയ്തുജീവിക്കുന്നതിൽ യാതൊരഭിമാനക്കുറവുമില്ല. ലേജൂ വളവാങ്ങിവിററ് ജീവിതമാർഗ്ഗമുണ്ടാക്കണം. അവളുടെ അച്ഛന്റെ തൊഴിൽ അതായിരുന്നു. ആ മനുഷ്യൻ മരിച്ചപ്പോൾ അവൾക്കായി നല്കിയിട്ടുപോയതു് രണ്ടുപെട്ടി വളകളാണ്. ആ വളകൾ ജഗന്നാഥദേവന്റെ മരണപത്രമാണ്. അതിശക്തമായ ഒരു നിർദ്ദേശവും പ്രത്യാശയും അതിലന്തർഭവിച്ചിട്ടുണ്ടു്. അതു സ്വീകരിക്കേണ്ട കടമ ഒരു മകൾക്കില്ലേ? കാശി പുരാതനമായ ഒരു നഗരമാണ്. അവിടെ ഭയപ്പെടാനൊന്നുമില്ല. അവിടെ അധർമ്മമൊന്നും നടക്കുകയില്ല. എത്ര കൊച്ചുകുട്ടികൾ അവരുടെ സ്വന്തം തൊഴിലുകൾ ചെയ്തു ജീവിക്കുന്നു. ഇങ്ങനെ പലതും രാംദേവി പറഞ്ഞു. ലേജൂവിന്റെ ഹൃദയത്തിൻ എന്തോ ഒക്കെ വികാരങ്ങൾ ഓളംതല്ലി. രാംദേവി നല്ലതല്ലാത്ത ഒന്നും അവളോടു പറയുകയില്ല. ഇപ്പോൾ പറഞ്ഞതും നല്ലതുതന്നെ. പക്ഷേ എങ്ങനെ ദിവസവും നഗരത്തിൽ പോകും? എങ്ങനെ വളവില്ക്കും? ആരുവാങ്ങിക്കും? അവിടെ എന്തെല്ലാമപകടങ്ങൾ പതിയിരുപ്പുണ്ടു്! ഇപ്പോൾ രാംദേവി അവ

ളെ അങ്ങോട്ടു വിളിച്ചുകൊണ്ടുപോവുകയാണ്. ആ തെരുവുകളിലും നടക്കുവാൻ അവൾക്കു കാലുറയ്ക്കുമോ? ആ ജനബാഹുല്യം കാണുമ്പോൾ അവൾ ബോധംകെട്ടു വീഴുകയില്ലേ?

"ഇന്നു് നാഗപഞ്ചമിയാണ്. നമുക്കു് ഒരു തൊഴിൽ തുടങ്ങാൻ നല്ലദിവസം". രാംദേവി പറഞ്ഞു. ലേജ്ജു സാകൂതമായ മനസ്സോടെയെന്നപോലെ നിശ്ശബ്ദയായി നടന്നു. അവർ നഗരത്തിലെത്തിയപ്പോൾ സൂര്യൻ ശക്തിയായി ജ്വലിക്കുവാൻ തുടങ്ങിയിരുന്നു. രാംദേവിയും ലേജ്ജുവും ഒരു വില്പനസ്ഥലത്തുചെന്നു. ലേജ്ജു ജഗന്നാഥദേവന്റെ പുത്രിയാണെന്ന് പരിചയപ്പെടുത്തിയപ്പോൾ ആ വില്പനക്കാരന്റെ മുഖത്തു് സന്തോഷവും വിഷാദവും മാറിമാറി തെളിയുന്നതു് അവൾകണ്ടു അച്ഛനോടു് സ്നേഹമുള്ള ആളായിരിക്കണം ആ വില്പനക്കാരനെന്നു് അവൾ ആലോചിച്ചു. അപ്പോൾ, ബഹളംനിറഞ്ഞ എല്ലാ പേടികളും ഒളിച്ചിരിക്കുന്ന, ഈ വിശാലമായ കാശി നഗരത്തിൽ അവളുടെ അച്ഛനേയും ആ വഴിക്കു് അവളേയും കരുണയോടെ കരുതുന്ന ഒരാളെങ്കിലുമുണ്ടു്. അതൊരു വലിയ ആശ്വാസമാണ്. അവൾ വള വില്ക്കാൻ വരുമ്പോൾ എന്തെങ്കിലും ഒരു ശങ്കയുണ്ടായാൽ, എന്തെങ്കിലും ഒരാപത്തു സംഭവിച്ചാൽ അയാളുടെ അടുക്കൽ ഓടിവരാം..........രാംദേവി മാലകളായി അടുക്കിക്കെട്ടിയ കുറെ വളകൾ വാങ്ങി, അതിലൊരു ഭാഗം ലേജ്ജുവിനെ ഏല്പിച്ചു. അന്നു വൈകിട്ടു് നാലുമണിവരെ അവർ വീടുകൾ കയറിയിറങ്ങി വളവിററു. ലേജ്ജുവിനു് പുതിയ ഒരു ധൈര്യവും ഉത്സാഹവും തോന്നി. അതു് തീരെ മോശപ്പെട്ട ഒരു തൊഴിലല്ല. നാലു മണിയായപ്പോൾ അവർ തിരിച്ചു് ബർണസംഗമത്തിലേക്കു് നടന്നു.

വഴിക്കു് ലേജ്ജുവിന്റെ ഹൃദയംനിറച്ചു് നാഗപഞ്ചമിയെ കുറിച്ചുള്ള ഓർമ്മകളായിരുന്നു. അച്ഛന്റെകൂടെ നാഗകൂവൻ മഹല്ലായിൽ അവൾ പോയിട്ടുണ്ടു്. അവിടത്തെ നാഗകൂപം കണ്ടിട്ടുണ്ടു്. നാഗപൂജയിൽ പങ്കെടുത്തിട്ടുണ്ടു്. അവിടെ അ

ഭിത്തിയിലുള്ള മൂന്നു സർപ്പങ്ങളുടെ രൂപങ്ങളും ഒരു സർപ്പത്തോടുകൂടിയുള്ള മഹാദേവരൂപവും അവളുടെ മനസ്സിൽ തെളിഞ്ഞു നിന്നിരുന്നു. ശ്രാവണമാസത്തിലെ ഇരുപത്തിനാലും ഇരുപത്തിയഞ്ചും തീയതികളിലാണു് ജനങ്ങൾ നാഗകൂപത്തിൽ പോകുന്നതു്. ഇരുപത്തിനാലാംതീയതി സ്ത്രീകൾ മാത്രമേ പോവുകയുള്ളു. അടുത്ത ദിവസം പുരുഷന്മാരും. നാഗേശ്വരവിഗ്രഹത്തിന്റെ മുമ്പിൽ ഭയവിഹ്വലയായി മഹേശ്വരനേയും ശ്രീപാർവ്വതിയേയും സകലസർപ്പദൈവങ്ങളേയും വിളിച്ചുകൊണ്ടു് അവൾ അന്നെല്ലാം നിന്നിട്ടുണ്ടു്. നാഗകൂപത്തിനു തെക്കുഭാഗത്തു് ഒരു മുഴുത്ത ആൽവൃക്ഷം നില്ക്കുന്നതു് അവളെ വളരെയധികം ആകർഷിച്ചിട്ടുണ്ടു്. ആ വലിയ വൃക്ഷം അവൾക്കുതന്നെ അറിയാൻവയ്യാത്ത എന്തൊക്കെ വികാരങ്ങൾ അന്നെല്ലാം സൃഷ്ടിച്ചിരുന്നു. സകല നക്ഷത്രങ്ങളേയും ചന്ദ്രനേയും ആ വൃക്ഷം അതിന്റെ ഇലകൾക്കിടയിൽ ഒളിച്ചുപിടിച്ചിരുന്നു. അതിന്റെ പോടുകളിൽ കരിനാഗങ്ങളും അനേകം ഭീകരജന്തുക്കളും കൂടി താമസമാക്കിയിരുന്നു. ആ ആലിന്റെ മൂട്ടിൽ വളരെ പഴക്കമുള്ള നൂറുനൂറുവിഗ്രഹങ്ങൾ ഇരിപ്പുണ്ടു്. എല്ലാംകൂടി എന്തൊരു ഇരുട്ടും ഭീതിയുമാണു് ആ വൃക്ഷം അടക്കിപ്പിടിച്ചുകൊണ്ടുനില്ക്കുന്നതു്. ഇപ്പോൾ നാഗകൂപത്തിലേയ്ക്കു് പെൺകുട്ടികളും യുവതികളും വൃദ്ധകളുമെല്ലാം പോവുകയാണു്. ശ്രാവണമാസത്തിലെ അഞ്ചാംതീയതിയാണിതു്. അന്നു് കാർക്കോടക നാഗതീർത്ഥത്തിൽ മുങ്ങിക്കുളിക്കണം. സർപ്പങ്ങളിൽനിന്നുള്ള രക്ഷയ്ക്കും ഐശ്വര്യത്തിനും അതാവശ്യമാണു്. അവിടെ അർച്ചിക്കുവാൻ തളികകളിലും പൂക്കൂടകളിലും ധാരാളം നിറമുള്ള പുഷ്പങ്ങളുമായിട്ടാണു് ആ സ്ത്രീകൾ പോകുന്നതു്. ശ്രാവണമാസത്തിൽ സർവ്വത്ര പൂക്കളാണു്. ഒരു ചെടിപോലും കുസുമോത്സവം കൊണ്ടാടാതിരിക്കയില്ല. ഭാദ്രത്തിന്റെ കറുത്തിരുണ്ട മേഘങ്ങൾ ഇനിയും വന്നെത്താറായിട്ടില്ല. ആകാശം മിക്കവാറും വെളിച്ചത്തിന്റെ മടിയിൽകിടന്നു കളിക്കുകയാണു്. അവിടെ

നാഗകൂപം നില്ക്കുന്ന പ്രദേശത്തു് എന്തെല്ലാം ആർഭാടങ്ങളും ആനന്ദവും വന്നെത്തിക്കഴിഞ്ഞിട്ടുണ്ടാവും!...........രാദേവിയും ലേജ്ജുവും ബർണസംഗമത്തിലെത്തി. രാംദേവിതന്നെ ലേജ്ജുവിനെ അവളുടെ വീട്ടിൽകൊണ്ടുചെന്നാക്കി. അവിടെ തൂക്കിയിട്ട സന്ധ്യാദീപം അവളെ കാത്തെന്നപോലെ നിന്നിരുന്നു. അന്നു് ആ വീടും ഗംഗാതീരവുമെല്ലാം പുതിയ ഉണർവ്വോടെ അവളെ സ്വീകരിക്കുന്നപോലെ തോന്നി. അന്നത്തെ വില്പനയിൽ കിട്ടിയ തുകമുഴുവൻ മുത്തമ്മ സന്തോഷപൂർവ്വം വാങ്ങിച്ചു.

വള വില്ക്കാൻചെന്ന ലേജ്ജുവിനോടു് എല്ലാവരും സ്നേഹപൂർവ്വമാണു് പെരുമാറിയതു്. അതുകൊണ്ടുതന്നെ അവൾക്കു് മനസ്സിനു ധൈര്യവും ഉന്മേഷവും വർദ്ധിച്ചുകൊണ്ടിരുന്നു. രാവിലെ ബർണസംഗമത്തിൽനിന്നു് നഗരത്തിലേക്കും വൈകുന്നേരം അവിടെനിന്നു് തിരിച്ചും നടക്കുന്നതിനിടയ്ക്കു് കാററും വെയിലും അവളെ തലോടി വളർത്തിക്കൊണ്ടിരുന്നു. ഭാദ്രത്തിലെ മൂന്നാംദിവസം കജ്റീമേളയിൽ പോയിട്ടു് സന്ധ്യയ്ക്കു് തിരിച്ചുവന്ന ലേജ്ജുവിനെ രാംദേവി അടിമുടി സൂക്ഷിച്ചുനോക്കി. അന്നു് രാവിലെയും വൈകുന്നേരവും അവൾ മററു സ്ത്രീകളോടൊപ്പം ബർണസംഗമത്തിൽ മുങ്ങിക്കുളിച്ചു. കജ്റീമേള സ്ത്രീകൾക്കുവേണ്ടി മാത്രമുള്ളതാണു്. ശംഖുധാരയിലും ഈശ്വരഗംഗയിലുമാണു് പ്രധാന മേളകൾ. അവിടെ താണജീവിതം നയിക്കുന്ന സ്ത്രീകൾചേർന്നു് കജ്റീഗീതം പാടും. അഭിസാരികമാരെ അവിടെ പോകാറുള്ള എന്നാണു് വയ്പു്. ലേജ്ജു അവിടെ പോകണമെന്നു് രാംദേവിക്കു് അഭിപ്രായമുണ്ടായിരുന്നില്ല. അവൾ സത്യത്തിൽ മേളയ്ക്കു് പോയതല്ല. വളവില്പനയ്ക്കു് പററിയ സന്ദർഭങ്ങളാണീമേളകൾ. സന്ധ്യ മയങ്ങും മുമ്പു് തിരിച്ചുപോരുകയുംചെയ്തു. കടവിൽനിന്നുകൊണ്ടു് കജ്റിഗീതത്തിലെ രണ്ടു വരികൾ അവൾ പാടുന്നതുകേട്ടാണു് രാംദേവി അവളുടെ അടുക്കലേയ്ക്കു വന്നതു്.

“അതു പാടണ്ട മകളെ” രാംദേവി പറഞ്ഞു.

"അതെന്താണ് ദേവിഅമ്മേ?" ലേജ്ജൂ രാംദേവിയോടു ചോദിച്ചു. ലേജ്ജൂവും മററു രണ്ടുമൂന്നു പെൺകുട്ടികളും കുളിച്ചു കയറുകയായിരുന്നു.

രാംദേവി മറുപടിപറഞ്ഞില്ല. അവർ കുളിച്ച് ഈറനണിഞ്ഞ് കയറുന്ന ലേജ്ജുവിനെ ആ സന്ധ്യാപ്രകാശത്തിൽ നോക്കിനിന്നുപോയി. ആരുടേയോ ഹൃദയത്തിലേക്ക് എത്തിപ്പിടിക്കാനെന്നപോലെ അവളുടെ ഇരുണ്ട മുടി നീണ്ടുവളന്നു കഴിഞ്ഞിരുന്നു. ഗംഗയെ തഴുകുന്ന കാററ് ആ ചികുരഭാരത്തെ ഏതോ മറുകരയിലേക്ക് ഇടയ്ക്കിടയ്ക്ക് മാടിവിളിക്കുകയാണ്. ലേജ്ജുവിൻെറ കണ്ണുകളിൽ ഭാദ്രമാസത്തെ കറുത്ത മേഘങ്ങൾ മുഴുവൻ ഒളിച്ചുകയറി ഇരുപ്പുണ്ട്. ആ നീലിമ ഗംഗയുടെ ഇരുളടഞ്ഞ ഹ്രദങ്ങളിൽനിന്ന് അവൾ സഞ്ചയിച്ചതാണ്. അവളുടെ ചുണ്ടുകൾ എന്തോ ഒക്കെ കഥകൾ പറഞ്ഞുകൊണ്ട് നില്ക്കുന്നു. ആയിരത്തൊന്നു രാവുകൾകൊണ്ടും പറഞ്ഞുതീക്കാൻ വയ്യാത്ത കഥകൾ. പഴങ്ങൾ തുടുത്തു പാകമായിനില്ക്കുന്ന ചില്ലയിലേയ്ക്ക് നോക്കുംപോലെയുണ്ട് അവളുടെ മാറിടം. ആ വാകച്ചെടികൾ അകന്നുനിന്ന് അതു നോക്കിക്കാണുകയാണ്. അവൾ അവയുടെ കീഴിൽ ചെന്നുനിന്നാലും അവയുടെ കരങ്ങൾ അങ്ങോട്ടെത്തിസ്പർശിക്കുകയില്ല. അതു് അങ്ങനെ തൊടുവാനുള്ളതല്ലെന്ന് ആ വാകച്ചെടികൾക്കറിയാം. വിശ്വനാഥക്ഷേത്രത്തിൽ തൂക്കിയിട്ടിരിക്കുന്ന മണികൾപോലെ അവളുടെ അരക്കെട്ട് ഒതുങ്ങിയും ജഘനം തടിച്ചും വളർന്നിരിക്കുന്നു. ബർണസംഗമം ഇത്ര ചൈതന്യദായിയാണോ? അവിടത്തെ പരിശുദ്ധമായ ജലത്തിലാണ് അവൾ ദിവസവും മുങ്ങിക്കുളിക്കുന്നതു്. അതിലെ ചിറേറാളങ്ങളാണ് ലേജ്ജുവിൻെറ ശരീരത്തിൽ ഈ സുന്ദരച്ഛായകൾ എഴുതി ചേർത്തതു്. സ്ത്രീയുടെ സൗന്ദര്യം മഹാവൃക്ഷത്തേപ്പോലെ നീണ്ടുനിൽക്കുമെന്ന് ഒരു ചൊല്ലുണ്ട്. അതു ശരിയാണോ? പകൽ സൂര്യനായും രാത്രിയിൽ ചന്ദ്രനായും ഋതുക്കളിൽ പൂക്കളും ഫലങ്ങളുമായും

സ്ത്രീയുടെ ചൈതന്യം വളൻകയറുമത്രെ. പ്രകൃതിയേപ്പോലെ, ഏഴ് ആവരണങ്ങൾക്കുള്ളിൽ ആ സൗന്ദര്യം ഒളിച്ചിരിക്കുന്നു. ശരിയാണ്. ലേജ്ജുവിൻെറ സൗന്ദര്യം അവളുടെ ആത്മാവിൻെറ അന്തർനാളത്തിൽനിന്നും പുറത്തേക്ക് പരന്നൊഴുകി നില്ക്കുയാണെന്ന് തോന്നുന്നു. അവൾ നഗരത്തിലേക്ക് പോകുമ്പോൾ എല്ലാവരും പ്രത്യേകിച്ചൊന്ന് നോക്കിപ്പോകുന്നത് അതുകൊണ്ടാണ്. സ്നാനഘട്ടങ്ങൾക്ക് അങ്ങനെയൊരു പ്രത്യേകതയുണ്ട്. അവിടെയാണ് ആത്മാവിനെ തണുപ്പിക്കുന്ന പുണ്യജലവും ഹൃദയത്തെ ഊഷ്മളമാക്കുന്ന കന്യകകളും അധിവസിക്കുന്നത്. ലേജ്ജു ആ സ്നാനഘട്ടത്തിൻെറ സന്തതിയാണ്.

"കജ്റി പാടരുതെന്ന് ദേവിഅമ്മ പറഞ്ഞതെന്താണ്?" വീട്ടിലേക്ക് നടക്കുമ്പോൾ ലേജ്ജു രാംദേവിയോടു ചോദിച്ചു. അവർ ഒന്നും മിണ്ടിയില്ല. ഗംഗയുടെ ഹൃദയത്തിലേക്ക് നോക്കി മെല്ലെ നടന്നതേയുള്ളു. അവിടെ ഓടങ്ങൾ അങ്ങോട്ടുമിങ്ങോട്ടും തുഴഞ്ഞു നീങ്ങുന്നുണ്ട്. ആ ഓടങ്ങൾ പലപ്പോഴും അവളെ ആകർഷിച്ചിട്ടുണ്ട്. ദൂരെ ദൂരെയുള്ള രാജ്യങ്ങളിൽനിന്ന് അവ വരുന്നു. ദൂരെ ദൂരെ ഏതോ രാജ്യങ്ങളിലേക്ക് പോകുന്നു. ചിലതു് കടവുകളിൽ അടുക്കും. തിരിച്ചുപോകും. രാത്രികാലങ്ങളിൽ ഓടങ്ങളിൽനിന്നുള്ള മനുഷ്യശബ്ദങ്ങൾ അവൾ കേൾക്കാറുണ്ട്. പാതി മയക്കത്തിനിടക്ക് ഗംഗയുടെ ഉൾത്തടത്തിൽനിന്ന് ഓടക്കാരുടെ വിളികളും പാട്ടുകളും അവളുടെ മനസ്സിലേക്ക് കടന്നുചെന്നിട്ടുണ്ട്. ഉറക്കാനും ഉണർത്താനും കഴിവുള്ള പാട്ടുകൾ. ആ വാകച്ചെടികളുടെ ഇലകൾക്കിടയിലൂടെയാണ് ആ പാട്ടുകൾ കടന്നുവരുന്നതു്. അവയിൽ പലതിൻേറയും അത്ഥം അവൾക്കറിഞ്ഞുകൂടായിരുന്നു. പക്ഷേ അവയിലൊന്നിൻെറ ശീലുകൾ കഴിഞ്ഞ ഒരു വർഷക്കാലമായി അവളുടെ ഉള്ളിൽ തങ്ങിനില്ക്കുന്നുണ്ട്: അതിനു് കാരണമുണ്ട്. ഏതു ഗീതത്തിനും വികാരം പകൻകൊടുക്കുന്ന സന്ധ്യാരാഗത്തിനുള്ളിലൂടെയാണ് അതു് നിത്യവുമെന്നോണം ബർണസം

ഗമത്തിൽ അലയടിച്ചുവരാറുള്ളതു്. ആ തോണിക്കാരന്റെ പാട്ടാണ്. അയാളെ അവൾക്കറിഞ്ഞുകൂടാ. കണ്ടിട്ടുണ്ടു്. രണ്ടു മൂന്നു വർഷങ്ങളായി ദിവസവും സന്ധ്യസമയത്തു് രാംദേവിക്കു് ഒരുകൂട പൂവു് അയാൾ കൊണ്ടുചെന്നു കൊടുക്കും. തോണിയുമായി രാംദേവിയുടെ കടവിലേക്കു് വരുമ്പോഴും അവിടെനിന്നു തിരിച്ചുപോകുമ്പോഴും അയാൾ ആ വരികൾ പാടും.

"സോനേസിങ്ഘൂലിയാ കേ രുപേകേദക്നാ
ച്ഛിൻആബു് ഛരിൻജാബേദേ ദേബേസപ്നാ".

എന്തർത്ഥമുള്ള വരികൾ! വിവാഹത്തിനുള്ള സിന്ദൂരംനിറച്ച ചെപ്പു് വെള്ളി അടപ്പിട്ടു് സൂക്ഷിച്ചിരിക്കുകയാണു്. ഉടൻ വരികയും പോവുകയും ചെയ്യുക. പക്ഷേ പോകുന്നവഴിക്കു് എനിക്കു ഒരു സ്വപ്നമെങ്കിലും തരിക. ഹൃദയത്തിന്റെ അഗാധഗഹ്വരങ്ങളിൽനിന്നു് ഒഴുകിവരുന്ന ഗാനം. ആ തോണിക്കാരൻ എത്ര കടവുകൾ കടന്നാണു് വരികയും പോവുകയും ചെയ്യുന്നതു്. അവിടെയെല്ലാം ഒരു സ്വപ്നമെങ്കിലും കിട്ടുവാൻവേണ്ടി അയാളുടെ മനസ്സുഴന്നു നടക്കുകയാണു്. അതു നല്കുവാൻ ഇതുവരെ ആരുമുണ്ടായില്ലേ? അസീസംഗമത്തിനടുത്താണു് അയാളുടെ താമസമെന്നു് രാംദേവി പറഞ്ഞു് ലേഛു മനസ്സിലാക്കിയിട്ടുണ്ടു്. അയാൾ കാശി നഗരക്കാരനല്ല. ദൂരെയേതോ നാട്ടിൽനിന്നു വന്നയാളാണു്. ആ നാടു് അവൾക്കറിയില്ല. രാംദേവിയോടു ചോദിച്ചിട്ടുമില്ല. അവൾക്കു് അയാളെപ്പററി ഒന്നും അറിയണമെന്നില്ല. ദൂരെനിന്നു കേൾക്കാറുള്ള ആ പാട്ടുകൊണ്ടു് തൃപ്തയാണു്. രാംദേവിക്കു് സന്ധ്യതോറും വീട്ടിൽ പൂജയുണ്ടു്. അതിനാണു് പൂക്കൾ കൊണ്ടുചെന്നുകൊടുക്കുന്നതു്.

"മഹേശ്വര മഹേശ്വര വിശ്വനാഥ വിശ്വനാഥ" രാംദേവി ഗംഗയിലേക്കു നോക്കി. ഒരു ഓടംവരുന്നു. "മനോഹരൻ വരുന്നുണ്ടു്. ലേഛു വീട്ടിലേയ്ക്കു പൊയ്ക്കോളൂ" രാംദേവി തിരിഞ്ഞുനടന്നു. ലേഛു ആ തോണിയിലേക്കു് നോക്കിനിന്നു. കടവിൽവന്നു് രാംദേവിക്കു് പൂക്കൂടകൊടുത്തിട്ടു് അയാൾ പോയി. വളരെ താണസ്വരത്തിൽ അയാൾ ആ വരികൾ പാടുന്നുണ്ടായിരുന്നു.

.......................................................

# 3. ലഹരി പകരുന്ന പൂക്കൾ

ഗംഗയുടെ മാറിടം ഉയർന്നും താണും കിടന്നിരുന്നു. മങ്ങിയ നിലാവത്തു്, താഴ്ത്തിവെച്ച വിളക്കിനരികെ ആരെയോ. എന്തിനെയോ കാത്തു് കിടക്കുന്ന ഒരു കന്യകയെപ്പോലെ ആ നദി കാണപ്പെട്ടു. അന്നത്തെ എല്ലാ ഓർമ്മകളോടുംകൂടി ലേഖ ഉറങ്ങാൻ കിടന്നു. ചെറിയ ജനാലപ്പഴുതിലൂടെ ഗംഗയെനോക്കിനോക്കി കിടന്നാണു് അവളുറങ്ങിയതു്. ഒരു സ്വപ്നത്തിന്റെ അലകൾ അവളുടെ ഉള്ളിൽ അഴിഞ്ഞു നിവർന്നു വരികയാണു്. നാഗതീർത്ഥം മുഴുവൻ ജനനിബിഡമായിരിക്കുന്നു. സർവ്വത്ര വെളിച്ചവും പൂക്കളും വാദ്യമേളങ്ങളും. അന്നു വൈകീട്ടു് തളികകളിലും പൂക്കൂടകളിലുമായിട്ടു് അവൾ കണ്ട പൂക്കളും നാഗേശ്വരന്റെ മുൻപിൽ കിടപ്പുണ്ടു്. ചന്ദ്രൻ ഉയർന്നു തെളിഞ്ഞു നില്ക്കുന്നു. ആ ആലിന്റെ നിറുകയിലാകെ വെളിച്ചം തങ്ങിനില്ക്കുന്നു. അവിടെ കൂടിയിരിക്കുന്ന മനുഷ്യരിലെല്ലാം ഒരു സർപ്പസൗന്ദര്യത്തിന്റെ തിളക്കമാണു് അനുഭവപ്പെടുന്നതു്. ലേഖ കടന്നുചെന്നതോടെ ഒരായിരം സ്ത്രീകൾ പൂക്കളും പൂക്കിലകളും മരച്ചില്ലകളുമായി അവളുടെയടുക്കലേക്കു വന്നു. പുരുഷന്മാർ അകന്നുനില്ക്കയാണു്. അവരുടെ വെട്ടിത്തിളങ്ങുന്ന മുഖങ്ങൾ അവൾക്കു വ്യക്തമായി കാണാം. അവൾ നാണംകൊണ്ടു് വിവശയായി നിന്നു. ആ സ്ത്രീകൾ അവളുടെ ഉടയാടകൾ മുഴുവൻ

വലിച്ചുഴിച്ച് കളയുകയും പകരം ആ മരവുരിയും ആലിലച്ചില്ല കളും ധരിപ്പിച്ച് ശിരസ്സിലും കഴുത്തിലും പൂക്കളും പൂമാലകളും അണിയിക്കുകയും ചെയ്തു. ചില പെൺകുട്ടികൾ അവളുടെ നെററിയിൽ ചുവന്ന പൊട്ടിടുവിച്ചു. മററുചിലർ ഇലകൊണ്ടു ണ്ടാക്കിയ മൊന്തകളിലെ പനിനീർകൊണ്ട് തളിച്ചു. അവൾക്കു കുളിരുന്നതുപോലെ തോന്നി. കുറച്ചുപേർ അവൾക്കു പാലും പഴവും കൊടുത്തു. ഇത്രയുമായപ്പോൾ ആ സ്ത്രീകളെല്ലാം ഓടി മറഞ്ഞുകളഞ്ഞു. അവർ നാഗക്ഷേത്രത്തിൻെറ പിന്നിലേക്കാണ് പോയതു്. ഉടൻ പുരുഷന്മാരുടെ നടുവിൽനിന്നു് ഒരു രാജ കുമാരൻ അവളുടെ അടുക്കലേക്കു് നടന്നുവന്നു. അയാളുടെ മുഖ ത്തിനു് എന്തൊരു തിളക്കമാണ്! സ്വർണ്ണവർണ്ണമുള്ള ഒരു മണിനാഗത്തിൻെറ സൌന്ദര്യംപോലെ. അവൾ ഭയംകൊണ്ടു വിറച്ചു. ലജ്ജയുടെ ചിറേറാളങ്ങൾ ഓരോ സിരകളിലും അ ലച്ചുകയറി പടരുന്നു. ആ യുവാവും മരച്ചില്ലകളാണണിഞ്ഞി രിക്കുന്നതെന്നവൾ കണ്ടു. അയാളുടെ കഴുത്തിലും പൂമാലയുണ്ടു്. പക്ഷേ ആ സൗന്ദര്യത്തിനിടയിൽനിന്നു് നീണ്ട നഖങ്ങൾ വെ ട്ടിത്തിളങ്ങുന്നു. കാതുകളിലെ കമ്മലുകൾ പ്രഭ ചിതറുന്നു. അ യാൾ അവളെ മാറോടടുപ്പിച്ച് ഇറുകെപ്പുണന്നു. അവൾക്കു് പിന്നെ ഓർമ്മയില്ല. അന്തരാത്മാവിൻെറ ദൃഷ്ടികൾക്കു മുന്നിൽ നിറമുള്ള ഒരാലില തുടിച്ചുനില്ക്കുന്നു. അതിലേക്കു് ഒരു കൃഷ്ണ സർപ്പം നീന്തി അടുക്കുകയാണ്. അതു് ആ ആലിലയുടെ ന ടുവിൽ കൊത്തി. അവിടെനിന്നും ചുവന്ന രക്തം കുതിച്ചൊഴു കുവാൻ തുടങ്ങി. ആ ഇല ആകെ കുളിരുകൊണ്ടു് വിറക്കുകയാ ണു്. മുകളിൽ തെളിഞ്ഞുനിന്ന ചന്ദ്രനിലേക്കു് അവൾ നോക്കി. ചന്ദ്രബിംബത്തിൻെറ നടുവിൽ ചോര പൊടിഞ്ഞിരിക്കുന്നു. അതും കുളിരുകോരി നില്ക്കുയാണ്. എല്ലാ പൂക്കളും എല്ലാ ഇല കളും എല്ലാ മണൽത്തരിയും ഏതോ ഒരു കുളിരിനു് കീഴടങ്ങി യതുപോലെ അവൾക്കുതോന്നി. അവളെ കെട്ടിവരിഞ്ഞു നി റുത്തിയിരുന്ന കൈകൾ പൊടുന്നനെ അഴിഞ്ഞു...............

അവാം ഞെട്ടിയുണരും. ഗംഗയുടെ മാറ് ഉയരുകയും താഴുകയും ചെയ്യുന്നു. ഊരുക്കളിലിരുന്ന കൈകൾ അവളെടുത്തുയർത്തി. അവയിൽ നനവുപററിയിരുന്നു............

ചോരച്ചായം തേച്ച നിറത്തിൽ കിഴക്ക് പകൽവന്നെത്തി. ലേജൂവിനെ അവളുടെ മുറിയിൽനിന്നിറങ്ങാൻ അനുവദിച്ചില്ല. മുത്തമ്മ അവൾക്കു തിരി ഉഴിയുകയും എന്തോ ഒക്കെ നിബന്ധനകൾ അവളോടു പറഞ്ഞുകൊടുക്കുകയുംചെയ്തു. കടുത്ത നിറത്തിലുള്ള പൂക്കൾ മനസ്സിലാകെ വിരിഞ്ഞുനിൽക്കുന്നതുപോലെ തലേരാത്രിയുടെ ചൂട് അവളുടെ ഉള്ളിൽ നിറഞ്ഞുനിന്നു. ഗംഗാതീരത്തെ കടമ്പിലും മുററത്തെ വാകച്ചെടികളിലും ഇരുന്ന് ചിലക്കുന്ന കിളികൾ "ഇന്നു പൂക്കൾ, നാളെ കായ്കൾ" എന്ന് ആവർത്തിച്ച് പറയുന്നതായി തോന്നി. ആ കിളികൾക്ക് ഉറക്കമുണർത്താൻ എന്തു വിരുതാണ്! അവരില്ലായിരുന്നെങ്കിൽ ഈ ദുഷ്ടബുദ്ധികളായ പുഷ്പങ്ങൾ മനുഷ്യനെ എന്നെന്നും ഉറക്കിക്കിടത്തുമായിരുന്നു. ഈ പൂക്കളാണ് മനുഷ്യൻെറ കണ്ണിൽ ഉറക്കം പകുന്നുകൊടുക്കുന്നതെന്നുള്ള കഥ ലേജൂവിനറിയാം. പണ്ടാരോ പണിചെയ്തു തളർന്നപ്പോൾ ഈശ്വരനെ പ്രാർത്ഥിച്ച് കൈവരിച്ച സിദ്ധിയാണതു്. സൂര്യൻ മറഞ്ഞിട്ടും, ഇരുട്ടു വന്നിട്ടും, ചന്ദ്രിക കുളിരുകോരിയിട്ടും പണ്ട് മനുഷ്യനുറങ്ങിയില്ല. ഒടുവിൽ അവൻ ഈശ്വരനെ പ്രാർത്ഥിച്ച് നിദ്ര കൊടുക്കുന്ന വിഷം പൂക്കളിൽ നിറച്ചുവാങ്ങി. ഈ വിഷം ഓരോ മാസത്തിലും ഓരോതരം പൂക്കളിൽനിന്ന് ഗന്ധവാഹനൻ മനുഷ്യരുടെ കണ്ണുകളിലേക്കെത്തിക്കും. ആഷാഢത്തിൽ ശരായുപുഷ്പത്തിൽനിന്നു്; ശ്രാവണത്തിൽ കുസേരപൂക്കളിൽനിന്ന്; കൗരത്തിൽ എള്ളിൻപൂവിൽനിന്നു്; കാർത്തികമാസത്തിൽ സജാപുഷ്പത്തിൽനിന്നു്; ആശ്വിനത്തിൽ ധാവരപുഷ്പത്തിൽനിന്നു്; പൗഷത്തിൽ തിഞ്ച പുഷ്പത്തിൽനിന്നു്; മാഘത്തിൽ സർഗിയിലും ഭാഗിൽ ദേഹവനത്തിലും ചൈത്രത്തിൽ മാമ്പൂക്കളിലും വൈശാഖത്തിൽ മോഹരപുഷ്പത്തിലുംനിന്നു്.

അക്കൊല്ലം ആശ്വിനമാസത്തെ ബർണപിയാലമേളദിവസം ലേജ്ജൂവും മനോഹരനും തമ്മിൽ കണ്ടുമുട്ടാനിടയായി. ചൗഘഘട്ടത്തിലും ശിവപുരത്തിലുമാണ് ബർണപിയാലമേള നടക്കാറുള്ളതു്. ആശ്വിനത്തിലെ ആദ്യത്തെ ചൊവ്വാഴ്ച്ചയോ ശനിയാഴ്ച്ചയോ ആഘോഷിക്കപ്പെടുന്നു. ഭങ് എന്ന മരുന്നു കലർത്തിയ മുന്തിരിച്ചാരായവും സർബത്തും അന്നു് ചൗഘഘട്ടത്തിലെ പൂജയ്ക്കു് ഉപയോഗിക്കപ്പെടുന്നു. കൽക്കാ സഹജാ എന്നീ സ്ത്രീകൾക്കുവേണ്ടിയാണ് പൂജയും ആരാധനയുമെല്ലാം. കൽക്കാ ബ്രാഹ്മണസ്ത്രീയാണ്. സഹജ തൂപ്പുകാരിയും. ജനങ്ങൾ ശിവപുരം ഗ്രാമത്തിലേക്കുപോയി ഒരു പകലും രാത്രിയും മുഴുവൻ കുടിച്ചും ആഹ്ളാദിച്ചും രസിക്കും. ഇതു താണജാതിക്കാരുടെ മേളയായിട്ടാണ് വച്ചിട്ടുള്ളതു്. മനോഹരൻ താണജാതിക്കാരനാണ്. അയാൾ ബർണപിയാലമേളയ്ക്കു പോകാറുണ്ടു്. എന്നല്ല വിശ്വനാഥക്ഷേത്രമുൾപ്പെടെ കാശിയിലെ എല്ലാ ക്ഷേത്രങ്ങളിലേയും ഘട്ടങ്ങളിലേയും മേളകളിൽ അയാൾ പങ്കുകൊള്ളുക പതിവാണ്. അതിനു് കാരണമുണ്ടു്. പൂക്കളും മലക്കറികളും വിൽക്കുകയാണയാളുടെ തൊഴിൽ. ദിവസവും അസീഘട്ടംമുതൽ ബർണസംഗമംവരെ തോണിയിൽ മലക്കറികളും പൂക്കളുമായി അയാൾ വില്പനനടത്തും. പല ദിവസവും വിശ്വനാഥക്ഷേത്രത്തിലും പോകും. അയാളുടെ അച്ഛൻ ഒരു തൂപ്പുകാരനായിരുന്നു. അയാൾ മദ്ധ്യപ്രദേശത്തിലെ മെയ്കൽ മലവാരത്തിലെ കൃഷിക്കാരുടെ കുടുംബത്തിൽപ്പെട്ടവനാണ്. ഒന്നോ രണ്ടോ നൂററാണ്ടുകൾക്കുമുമ്പു് ഭയങ്കരമായ ഒരു ക്ഷാമകാലത്തു് ആ കുടുംബം ഗംഗാതീരത്തേക്കുപോന്നു. റെയ്പൂർ, ബിലാസ്പൂർ, കവർദ്ധാനന്ദ്, ഗയാ തുടങ്ങിയ സ്ഥാനങ്ങളിൽ അല്പകാലംവീതം കഴിച്ചുകൂട്ടിയിട്ടാണ് ആ കുടുംബം മദ്ധ്യപ്രദേശത്തിന്റെ അതിർത്തി കടന്നു് വടക്കോട്ടു നീങ്ങിയതു്. മെയ്ഗൽ പ്രദേശത്തെ പിന്നോക്കവിഭാഗത്തിൽപ്പെട്ട ആ കുടുംബം മദ്ധ്യപ്രദേശത്തിനു പുറത്തുവന്നപ്പോഴും അങ്ങിനെതന്നെയാണ്

കഴിഞ്ഞുകൂടിയതു്. കാശി മഹാനഗരമാണു്. അവിടെ വിശ്വനാഥന്റെ വിലാസമാണു്. അവിടെ മനുഷ്യനു ജീവിക്കാൻ ഇടമുണ്ടു്, വകയുണ്ടു്. ഇക്കാലമത്രയും അലഞ്ഞുതിരിഞ്ഞു നടന്ന ആ കുടുംബം അസീഘട്ടത്തിൽ തുപ്പുകാരുടെയിടയിൽ താമസംതുടങ്ങി. തുപ്പുകാരുമായി ബന്ധത്തിലേർപ്പെട്ടു. അങ്ങിനെയാണു് മനോഹരന്റെ കുടുംബം ആ മണ്ണിലുറച്ചതു്. അയാൾക്കു് അമ്മയുണ്ടു്. അച്ഛൻ വളരെ ചെറുപ്പത്തിലേ മരിച്ചുപോയി. രണ്ടു സഹോദരിമാരുണ്ടു്. അവരെല്ലാം ജോലി ചെയ്യുന്നവരാണു്.

ഈ വഷ്വും മനോഹരൻ ബർണപിയാലമേളയ്ക്കുപോയി. അവിടെ ധാരാളം മലക്കറിയും പൂക്കളും വിററു. എന്നിട്ടു് സന്ധ്യയോടെ തിരിച്ചുപോന്നു. അതു മനഃപൂർവ്വമായിരുന്നു. രണ്ടു മൂന്നുമാസങ്ങളായി രാംദേവിക്കു് പൂക്കൂടകൊടുക്കുമ്പോൾ ലേജ്ജൂവും ആ കടവിലുണ്ടായിരിക്കും. അയാൾ തോണി തുഴഞ്ഞു് ദൂരെയെത്തുന്നതുവരെ അവൾ ആ കടവിലെവിടെയെങ്കിലും നില്ക്കാറുണ്ടു്. ചിലപ്പോൾ പൂജയ്ക്കായി ഒരു പൂമാല അവൾക്കും അയാൾ കൊടുക്കും. അവൾ അതു വാങ്ങും. അയാളെ കണ്ടാൽ അവൾക്കു പുഞ്ചിരിക്കാമെന്നായിട്ടുണ്ടു്. ലേജ്ജൂ എന്തിനു് അങ്ങിനെ ദിവസവും ചെന്നുനിൽക്കുന്നുവെന്നു് അവൾക്കറിയില്ല. മനോഹരൻ സുന്ദരനാണു്. അയാളുടെ പാട്ടു് അതിലും സുന്ദരമാണു്. അയാൾ കൊണ്ടുവരുന്ന പൂക്കൾ മനോഹരങ്ങളാണു്. ആ പൂക്കളുമായി അയാളെത്തുന്ന സന്ധ്യകൾ അതിലുമേറെ മനോഹരങ്ങളാണു്. എല്ലാംകൂടി അവളുടെ ഹൃദയത്തിൽ ഒരു പുതിയ അനുഭൂതി വളർത്തിവിട്ടിട്ടുണ്ടു്.

രാംദേവിയുടെ കടവിലാണു് മനോഹരൻ തോണിയിൽ വന്നടുത്തതു്. രാംദേവി അന്നു് വൈകിയിട്ടും ക്ഷേത്രത്തിൽ നിന്നു മടങ്ങിവന്നിട്ടില്ല. ആശ്വിനമാസത്തിലെ സന്ധ്യ തുടുത്ത കവിളുമായി കാണായി. ലേജ്ജൂ അവളുടെ കടവിൽ നി

ല്പുണ്ട്. മനോഹരൻ രാംദേവിയുടെ കടവിൽ കുറച്ചുനേരം തോണി ചേർത്തുനിന്നു. കടമ്പുവൃക്ഷങ്ങൾക്കപ്പുറത്ത് ആറുവ ഞ്ചികൾക്കിടയിൽ നിന്നുയർന്നുവന്ന മറ്റൊരു സന്ധ്യയേപ്പോ ലെ ലേജുവിനെ അയാൾ കണ്ടു. ഏതോ ഒരു പ്രേരണകൊണ്ട് അവൾ അയാൾ നിന്ന കടവിലേക്ക് മെല്ലെമെല്ലെ നടന്നുചെ ന്നു. രാംദേവിയില്ലാത്തതുകൊണ്ട് അവൾക്കുവേണ്ടി ആ പൂക്കൂട വാങ്ങിവയ്ക്കുവാനുള്ള കടമ ലേജുവിനുണ്ട്. അവൾ അടുത്തു ചെന്ന് കൈനീട്ടി. അയാൾ പൂക്കൂട കൊടുത്തു.

"രാംദേവി ഇല്ലേ?" മനോഹരൻ ചോദിച്ചു. അയാൾ പ തിവില്ലാത്തതുപോലെ പുഞ്ചിരിച്ചുകൊണ്ടാണ് ചോദിച്ചത്.

"ഇല്ല. ക്ഷേത്രത്തിൽനിന്നു വന്നില്ല". അവൾ മറുപടി പറ ഞ്ഞപ്പോൾ അതുവരെ തോന്നാത്ത ഒരുൾത്തുടിപ്പ് അനുഭവ പ്പെട്ടു. അയാളെന്തിനാണങ്ങനെ പുഞ്ചിരിച്ചത്? അപ്പോഴാ ണ് താൻചെയ്ത മറ്റൊരുതെററ് അവൾ ഓർമ്മിച്ചത്. അവളും മന്ദഹസിച്ചുകൊണ്ടാണ് മറുപടി പറഞ്ഞത്. അങ്ങനെ മന്ദ ഹസിക്കാൻ പാടില്ലായിരുന്നു. അതിന്റെ അർത്ഥം, ഒറ്റയ്ക്കു നില്ക്കുമ്പോൾ അയാളുടെ പരിചയം അവളംഗീകരിച്ചുവെന്ന ല്ലേ? അതു പാടില്ല. ഈ പ്രായത്തിൽ ഈ ബർണസംഗമത്തിൽ, ഒരു പെൺകുട്ടിയും അങ്ങനെ ഒറ്റയ്ക്കുനിന്നു ഒരു പുരുഷനെനോ ക്കി പുഞ്ചിരിച്ചിരിക്കയില്ല. രാംദേവി അങ്ങനെയാണ് ലേജുവി നോടു പറഞ്ഞിട്ടുള്ളത്. എന്നല്ല അങ്ങനെ പുഞ്ചിരിക്കരുതെ ന്ന് അവളെ വിലക്കുകയും ചെയ്തിട്ടുണ്ട്. പക്ഷേ അവളറിയാ തെയാണ് അവളുടെ ചുണ്ടുകളിൽ ആ പുഞ്ചിരി വിരിഞ്ഞുപോ യത്. അറിയാതെ ചെയ്യുന്നതിന് പാപമില്ല. ഒരുപക്ഷേ അവളറിയാതെ അവളുടെ ആത്മാവാണ് മന്ദഹസിച്ചുപോയത്. പെട്ടെന്ന് അവൾ മുഖമുയർത്തി. നിശബ്ദമായെങ്കിലും ഒന്നു യാത്രപറഞ്ഞിട്ട് തിരിഞ്ഞുനടക്കാമെന്നു വിചാരിച്ചു. അവളു ടെ കണ്ണുകളിൽ ആയിരം യാത്രാമൊഴികൾ മുട്ടിനിന്നു, അപ്പോ

ഴാണ് കുസൃതിനിറഞ്ഞ ആ പുഞ്ചിരിയോടുകൂടി അയാഠം ഒരു വെള്ളിമൊന്തയിൽ എന്തോ അവളുടെ നേക്കു നീട്ടിയതു്. അവഠം കണ്ണുകഠം തുരുതുരെ ചിമ്മി ഉദ്വേഗത്തോടെ നിന്നുപോയി.

"ചൗഘംഘട്ടത്തിലെ സർബത്താണ്". മനോഹരൻ അവളോടു പറഞ്ഞു. അവളുടെ ഉദ്വേഗം മുഴുവനും അയാഠം മനസ്സിലാക്കി.

"സർബത്തോ? ബർണപിയാലമേളയിലെ സർബത്തോ?" അവളുടെ മുഖത്തു് മാറിയ ഒരു വികാരം ദൃശ്യമായി. പ്രതീക്ഷിക്കാത്ത എന്തോ ഒന്നു കണ്ടതിലുള്ള അതിശയംപോലെ.

മനോഹരനിതു മനസ്സിലാക്കി. അവഠം ജാതിയിൽ കൂടിയവളാണ്. ബ്രാഹ്മണസമുദായത്തോടു ബന്ധപ്പെട്ടവളാണ്. ബർണപിയാലമേളയാകട്ടെ താണജാതിക്കാരുടേതാണ്. ആ മേളയിലെ സർബത്തു് അവളുടെ നിലയിലുള്ളവക്കിഷ്ടപ്പെടാനിടയില്ല. ഒരു അപരാധം ചെയ്തവനേപ്പോലെ അയാഠം പറഞ്ഞു:

"ഞാനോത്തില്ല. നിങ്ങളാരും ഇതു കുടിക്കുകയില്ല. ക്ഷമിക്കണം."

"അതല്ല." അവഠം പറഞ്ഞു.

മനോഹരനു് തെല്ലൊരാശ്വാസംതോന്നി. അവഠം പരിപൂർണ്ണമായി നിഷേധഭാവം കൈക്കൊണ്ടിരുന്നെങ്കിൽ അയാഠം നടുങ്ങി വിറച്ചു് ആ തോണിയിൽ വീഴുമായിരുന്നു. അവളുടെ പൂർണ്ണമായ മറുപടിക്കുവേണ്ടി അയാഠം കാത്തുനിന്നു. "ഭാങ്ഗ് ചേത്ത സർബത്തു് ഞങ്ങളാരും കുടിക്കുകയില്ല." അവഠം വ്യക്തമാക്കി.

ഭാങ്ഗ് ഭയങ്കരമായി ലഹരിപിടിപ്പിക്കുന്ന ഒരു മരുന്നാണ്. അതയാഠംക്കറിഞ്ഞുകൂടാത്ത കാര്യമല്ല. പക്ഷേ ഈ സർബത്തിലതു ചേത്തിട്ടില്ല. ശുദ്ധമായി അവഠംക്കുവേണ്ടി പ്രത്യേകം കൊണ്ടുവന്ന സാധനമാണതു്.

"ഇതിൽ ഭാങ്ഗ് ചേർത്തിട്ടില്ല. ഇതു പ്രത്യേകം കൊണ്ടു വന്നതാണ്." അയാറം സമാധാനത്തോടെ പറഞ്ഞു.

"ആക്കാണിതു കൊണ്ടുവന്നത്?" ലേജ്ജു ചോദിച്ചു. അതു ചോദിച്ചുകഴിഞ്ഞപ്പോഠം അവഠം വല്ലാതായി. ആ ചോദ്യം ആവശ്യമില്ലായിരുന്നു. ആ ചോദ്യംകേട്ട് മനോഹരൻെറ മുഖത്ത് പുതിയൊരു പുഞ്ചിരിവിടരുന്നതുകണ്ടപ്പോഴാണ് അവഠംക്കതു തോന്നിയതു്. ആ പുഞ്ചിരി മായുംമുമ്പ് അയാഠം പതുക്കെ ചോദിച്ചു:

"പറയട്ടെ?'' അവഠം മിണ്ടിയില്ല. മുഖം താഴ്ത്തി ആ തോണിയിലേക്കു നോക്കിനിന്നു.

അയാഠം അടക്കിപിടിച്ച സ്വരത്തിൽ മന്ത്രിച്ചു:

"ലേജ്ജുവിനുവേണ്ടി".

അയാളുടെ സ്വരത്തിൽ തീവ്രമായ ആശയും വികാരവും തുളുമ്പിനിന്നിരുന്നു. അവളുടെ പാതങ്ങഠംക്കുകീഴിൽ ഭൂമി നൃത്തംവയ്ക്കുന്നതുപോലെ തോന്നി. കടമ്പിൻചില്ലകളും ആററവഞ്ചികളും വാകച്ചെടികളും അയാളുച്ചരിച്ചമട്ടിൽ അവളുടെ പേരു് ആവർത്തിച്ചുപറയുന്നതായി അനുഭവപ്പെട്ടു. ഗംഗയുടെ മീതേ പടിഞ്ഞാറോട്ടല്പംനീങ്ങി ഒരിടത്തു ചന്ദ്രക്കല നിന്നിരുന്നു. വാരിയെറിഞ്ഞതുപോലെ നക്ഷത്രങ്ങഠം തെളിഞ്ഞുവരുന്നുണ്ടു്. പിരിഞ്ഞുപോയ സൂര്യൻെറ വെളിച്ചം മുഴുവൻ അവർ പങ്കിട്ടെടുത്തിരിക്കയാണ്. ഗംഗയുടെ മാറിടം ഉയരുകയും താഴുകയും ചെയ്യുന്നു. പടിഞ്ഞാറൻ ചക്രവാളം മുന്തിരിച്ചാരായം കുടിച്ചതുപോലെ ചുവന്നിരുണ്ട മുഖവുമായി നില്ക്കുന്നു. ചക്രവാളത്തിൻെറ ആ ചുവന്ന ലഹരി ഗംഗയുടെ ഹൃദയത്തിലേക്ക് പകന്നുകൊണ്ടിരിക്കുംപോലെ തോന്നി.

മനോഹരൻ ആ മൊന്തയും പിടിച്ചുകൊണ്ടു് നില്ക്കുകയാണ്. ഒരു കരിവണ്ടു് അവളുടെ മുഖത്തിനുമുമ്പിൽകിടന്നു് കറ

ങ്ങുകയാണ്. മനസ്സിനുള്ളിൽ ആയിരമായിരമെറുമ്പുകൾ ഇര ച്ചുകയറുകയാണ്. മനോഹരൻ ഒരപരാധിയെപ്പോലെ പറഞ്ഞു:

"ഞാൻ പോകുന്നു".

അവൾ മുഖമുയർത്തി നോക്കിപ്പോയി. അങ്ങനെ പോകുന്നതു ശരിയല്ല. കാര്യമില്ലാതെ അയാളുടെ മനസ്സ് വേദനിക്കും. അയാളെ വേദനിപ്പിക്കാൻ അവൾക്കിഷ്ടമില്ല. അവളിങ്ങനെ നില്ക്കുന്നതു വീട്ടുകാർ കാണുന്നുണ്ടോ? വീടുകളിൽനിന്നു നാമസങ്കീർത്തനങ്ങളുയരുന്നുണ്ട്. രാംദേവി വരാറായിട്ടുണ്ടാവും. അതിനുമുമ്പ് അവളിവിടെനിന്നു പോകണം.

"ആ സർബത്തിങ്ങുതന്നേക്കൂ". അവൾ സംശയിച്ചും ശബ്ദംപതറിയും പറഞ്ഞു.

അയാൾ മൊന്ത അവളുടെ കയ്യിലേക്കു കൊടുത്തു. അവളതുവാങ്ങി. ആ വെള്ളിപ്പാത്രത്തോടൊപ്പം അതു പിടിച്ചിരുന്ന പുരുഷൻെറ ഹൃദയവുംകൂടി പോരുന്നുവെന്ന് അവൾക്കുതോന്നി. അതു വാങ്ങിച്ചതു ശരിയായോ? ആ സർബത്തിന് അതിനെക്കാളല്പംകൂടി വിലയുണ്ട്. അതു് അയാളവളെ മനസ്സിലാക്കിക്കൊടുത്തുകഴിഞ്ഞിരുന്നു. എന്നിട്ടും അതു് വാങ്ങിച്ചതെന്തിന്?

എന്നിട്ട് ഒരു കുസൃതിച്ചോദ്യം ചോദിക്കാൻതക്കവണ്ണം അവളുടെ മനസ്സിൻെറ പിടിവിട്ടുപോയി. ഒരുനിമിഷം അവളുടെ കണ്ണുകൾ ആററുവഞ്ചികളിലേക്ക് ചെന്നെത്തി, അവ കിടന്നലയുന്നതു് സ്വന്തം മനസ്സിൻെറ തീരുമാനംകൊണ്ടല്ല. ഗംഗയുടെ ഹൃദയത്തിൽനിന്ന് അഴിഞ്ഞുനിവർന്നുവരുന്ന ഓളങ്ങളാണ് അവയെയിട്ട് പന്താടുന്നതു്.

"ഇതിൽ ഭങ്ഗ് ചേർത്തിട്ടില്ലെന്നെങ്ങനെ വിശ്വസിക്കും?"—ആ ചോദ്യം അവളിൽനിന്നു പുറത്തുവീണുപോയി.

അയാൾ ഹൃദയംതുറന്നു ചിരിച്ചു.

ആ നക്ഷത്രങ്ങളും ചന്ദ്രക്കലയുംകൂടി നല്കുന്നത്ര വെളിച്ചം അയാളുടെ അന്തരാത്മാവിലേക്കു കടന്നുചെന്നു.

"എന്നെ വിശ്വസിച്ചുകൂടേ? ഈ ത്രിസന്ധ്യയ്ക്കു ഞാൻ കള്ളംപറയുകയില്ല. മനോഹരൻ പ്രസാദംനിറഞ്ഞ മുഖത്തോടെ പറഞ്ഞു. അവൾ നടക്കാൻഭാവിച്ചിട്ട് വീണ്ടും തിരിഞ്ഞുനിന്നു. ഒരു പുതിയ ധൈര്യം അയാളുടെ മുമ്പിൽ അവൾക്കുണ്ടാവുകയാണ്. അവൾ പറഞ്ഞു:

"എനിക്കു വിശ്വാസമാണ്. ഞങ്ങൾ നല്ല മനുഷ്യരെ അവിശ്വസിക്കാറില്ല."

അയാൾ ആത്മവിശ്വാസത്തിന്റെ ഉന്നതമേഖലകളിലേയ്ക്കു് ചവിട്ടിക്കയറുകയാണ്. മനോഹരൻ അവളെ അറിയിച്ചു:

"എന്റെ അച്ഛന്റേയും അപ്പൂപ്പന്റേയും നാടിനെ ഓർക്കാൻവേണ്ടിയാണ് ഞാനീ മേളകൾക്കുപോകുന്നതു്. പ്രത്യേകിച്ചു് ബർണപിയാലമേള ആ നാട്ടിലെ ഉത്സവങ്ങൾപോലെയാണ്. അവിടെ ഉത്സവപൂജകൾക്കു മഹുവാവൃക്ഷത്തിന്റെ പൂക്കൾ വാററിയ ചാരായവും മററും ധാരാളമുപയോഗിക്കും."

ഒരു കഥ കേൾക്കുന്ന സുഖത്തോടെ ലേജു മനോഹരനെ നോക്കിനിന്നു. സ്വാഭാവികമായ ഒരു ചോദ്യം അവളുടെ നാവിൽ പൊന്തിവന്നു:

"ഏതാണ് നാടു്?"

"മദ്ധ്യപ്രദേശത്തെ മെയ്കൽ താഴ്വരയിലാണ് അച്ഛന്റെ മൂലകുടുംബം. ഞാനവിടെ പോയിട്ടുണ്ടു്. അവിടുത്തെ മേളകളെല്ലാം ഇവിടുത്തെക്കാൾ ആർഭാടമുള്ളതാണ്. അവിടെ എല്ലാം സുന്ദരമാണ്".

ലേജുവിന്റെ മനസ്സ് ഉണർത്തപ്പെട്ടു. ആ ഭൂപ്രദേശം അവൾക്കും പ്രിയതരമാണ്. മനോഹരന്റെ മൂലകുടുംബം അവിടെയാണെന്നു് അവൾ സ്വപ്നത്തിൽപോലും വിചാരിച്ചില്ല.

അതറിഞ്ഞപ്പോൾ അയാളോട് ഒരു പ്രത്യേകസ്നേഹം തോന്നുന്നു. അറിയാനുള്ള കൗതുകത്താൽ വിടർന്ന കണ്ണുകളുമായി അവൾ നിന്നു.

"അവിടെ ധാരാളം ഉത്സവങ്ങളുണ്ടോ?" ലേഖ അന്വേഷിച്ചു.

"ഉണ്ട്, ധാരാളമുണ്ട്" അയാൾ മറുപടിനല്കി.

"ഇവിടത്തെപ്പോലെ ധാരാളം പൂക്കളുണ്ടോ?"

"ഇവിടത്തേക്കാൾ ധാരാളമുണ്ട്. ഇവിടത്തേക്കാൾ ധാരാളം ഇനങ്ങളുമുണ്ട്."

"അവിടത്തെ പെൺകുട്ടികൾക്ക് സൗന്ദര്യമുണ്ടോ?"

മനോഹരൻ പെട്ടെന്നു നിറുത്തി ഒന്നാലോചിച്ചു.

"ഉണ്ട്."

"ഇവിടത്തേക്കാൾ സൗന്ദര്യമുണ്ടോ?"

അവളതു ചോദിക്കുമെന്നയാൾ പ്രതീക്ഷിച്ചില്ല. എന്തിനങ്ങനെ ചോദിച്ചു? അവളെക്കാൾ സൗന്ദര്യമുള്ള പെൺകുട്ടികളെ കണ്ടിട്ടുണ്ടോ എന്നറിയാനാണോ? ഒരുപക്ഷേ അതിനായിരിക്കയില്ല. എങ്കിലും അവളയാളിൽനിന്ന് ഒരു മറുപടി പ്രതീക്ഷിക്കുന്നുണ്ട്. ആ മറുപടി അവൾക്കു പൂർണ്ണമായി മനസ്സിലാകത്തക്കവണ്ണം പറയാനയാൾക്കാഗ്രഹമുണ്ട്. അങ്ങനെ പറഞ്ഞാൽ അവൾക്കിഷ്ടപ്പെടാതെവന്നാലോ? അയാൾ ആലോചിച്ചിട്ടു പറഞ്ഞു:

"അവിടെ സുന്ദരികളായ പെൺകുട്ടികളുണ്ട്. ആ മലവാരങ്ങളിൽ സൗന്ദര്യമില്ലാത്ത ഒന്നുമില്ല. അവിടത്തെ ഗോതമ്പുചെടികൾക്കുപോലും സുന്ദരമായ കൈകളും കണ്ണുകളുമുണ്ട്. പക്ഷേ............പക്ഷേ ഇവിടെ അതിനെക്കാളെല്ലാം സുന്ദരികളായ പെൺകുട്ടികളുണ്ട്."

മനോഹരൻ അവളെ അർത്ഥഗർഭമായൊന്നുനോക്കി. ചുവന്ന പട്ടിൽപൊതിഞ്ഞ ഒരു സൗവർണ്ണശലഭംപോലെ ആ ചന്ദ്രക്കലയുടെ കീഴിൽ അവൾ നില്ക്കുകയാണ്. ഗംഗാജലത്തിൽ യുഗ

ങ്ങളായി ഉറങ്ങിക്കിടന്ന ശുദ്ധിയും സൗന്ദര്യവും അവളിലിഴുകി ച്ചേൎന്നിരിക്കുകയാണ്. അയാളുടെ ജീവിതത്തിലേക്ക് പ്രകാ ശംപരത്തുന്ന ഒരു വിളക്കുമായി അവൾ വന്നുകഴിഞ്ഞിരിക്കുന്നു. അഞ്ചാറുവൎഷങ്ങളായി ഗംഗയുടെ ഇരുളടഞ്ഞ മാറിലൂടെ അയാൾ തോണി തുഴഞ്ഞുപോകുന്നുണ്ട്. ഇരുട്ടിൽ. എത്രമാത്രം തപ്പിത്തടഞ്ഞാണ് അയാൾ കടന്നുപോകാറുള്ളതു്. ഇനി വെ ളിച്ചത്തിനു് മറെറങ്ങും തേടിപ്പോകേണ്ടതില്ല. ഗംഗയിൽ, ക ത്തിച്ച തിരികളും കൊത്തിയെടുത്തു് ഒരായിരം അരയന്നങ്ങൾ അവളുടെ ഹൃദയത്തിൽനിന്നിറങ്ങി അയാൾക്കുവേണ്ടി എല്ലാ ഇരവുകളിലും നീന്തിത്തുടിച്ചെത്തിക്കൊണ്ടിരിക്കും. സ്നേഹത്തി ൻെറ കനകത്തിരികൾ കത്തിച്ചെടുത്ത അരയന്നങ്ങളേ, ഓള ങ്ങൾക്കുമീതേ നിങ്ങൾ ഒഴുകിപ്പോരുക!

മനോഹരൻ തുടൎന്നു:

കാശി എനിക്കിഷ്ടമാണ്. എൻെറ സകലതും ഇവിടെ യാണ്............ഈ ബൎണസംഗമം കുറേനാളായി എൻെറ ഹൃ ദയത്തിൽ നിറഞ്ഞുനില്ക്കുന്നുണ്ട്.

''മേയ്കൽ മലകളേക്കാളും?'' ലേഖ ഒന്നുമറിയാത്തവളെ പ്പോലെ ചോദിച്ചു. അതിലെ ധ്വനി മനോഹരന് മനസ്സി ലായി.

''എല്ലാ മലകളെക്കാളും. എല്ലാ സംഗമങ്ങളെക്കാളും. അതിനു കാരണം............''

അയാൾ മുഴമിപ്പിച്ചില്ല. അവളെടുത്തുചോദിച്ചു:

"കാരണം?''

മനോഹരൻ തുടൎന്നു പറഞ്ഞു:

"അതിനുകാരണം ലേഖയാണ്.''

ലേഖ പൊടുന്നനെ മുഖമുയൎത്തി അയാളെ നോക്കി. ഇത്ര പെട്ടെന്ന്, ഇത്ര തുറന്നു്, അയാളതു പറയുമെന്നു് അവൾ വി ചാരിച്ചില്ല. പക്ഷേ അതു നന്നായി. ഒട്ടുനാളായി അവളുടെ ഹൃദയത്തിൽ തികഞ്ഞുനിന്നിരുന്ന ഒരു വികാരം ആ ത്രിസന്ധ്യ

യിൽ മനോഹരൻ കരങ്ങൾനീട്ടി ഏററുവാങ്ങുകമാത്രമാണ് ചെയ്തതു്. മൂകമായി സ്നേഹം കാത്തുസൂക്ഷിക്കാൻ പ്രയാസമില്ല. പക്ഷേ ആ സ്നേഹത്തെപ്പററി ഒരിക്കൽ ഒന്നറിയിക്കുവാനുള്ള വൈഷമ്യം ചെറുതല്ല. ആ മഹാവൈതരണി അവർ രണ്ടു പേരും കടന്നുകഴിഞ്ഞിരിക്കുന്നു. സ്നേഹം കൈപകരുവാൻ ഈ സംഗമസ്ഥാനം എത്ര പററിയതാണ്. പണ്ടു് ഒസാണയിലും അവളുടെ രാജകുമാരനായ കാമുകനും ഇതുപോലൊരു നദീതീരത്തുവച്ചാണ് സന്ധിച്ചതു്. ചന്തുവിനോട്ടം മാളുവായും ആദ്യം ഹൃദയം കൈമാറിയതും ഒരു സ്നാനഘട്ടത്തിൽ വച്ചാണ്. ബംഗാളത്തിൻെറ മകളായ കാഞ്ചന ഒരു തടാകത്തിൻെറ കരയിൽ വച്ചാണ് കാമുകനെ സ്വീകരിച്ചതു്. ആദോംകന്യക കുളിച്ചുകൊണ്ടിരുന്നപ്പോഴാണ് ശ്യാമോ കൊട്ടാരത്തിൽനിന്നിറങ്ങിവന്നു് അവളുടെ ഹൃദയം കവൎന്നുകൊണ്ടുപോയതു്. ഇതെല്ലാം പാട്ടുകളിലും നാടോടിക്കഥകളിലുമായി ലേജ്ജു കേട്ടിട്ടുണ്ടു്. ഇതെല്ലാം ഈ നിമിഷത്തിൽ അവളുടെ ഓൎമ്മയിലേക്കു് തള്ളിക്കയറിവരികയുംചെയ്തു. എങ്കിലും ഉടനെ അവിടെനിന്നു് പോകണമെന്നവൾക്കുതോന്നി. പോകാൻ മനസ്സുണ്ടായിട്ടല്ല. ഇനിയും അങ്ങനെ അധികം നില്ക്കുന്നതു ശരിയല്ല.

''ഞാൻ പോകട്ടെ.നാളെകാണാം.''അവൾ യാത്രപറഞ്ഞു.

അവൾ പോകുംമുമ്പ് മനോഹരൻ പറഞ്ഞു:

"ഈ സർബത്തിനു ഞങ്ങളുടെ നാട്ടിലൊരു കഥയുണ്ടു്. എല്ലാ സ്നേഹത്തിൻേറയും മാധുര്യം ഇതിലുണ്ടു്."

ലേജ്ജു തിരിഞ്ഞുനിന്നു. മനോഹരൻ തുടൎന്നു:

"സുമേരു പൎവ്വതത്തിൽ മഹാദേവൻ ഒരിക്കൽ തളൎന്നുകിടന്നു. ക്ഷീണംതീൎക്കാൻ അദ്ദേഹം ഒരു വഴിയും കണ്ടില്ല. അദ്ദേഹം ഒരു പുരുഷനേയും സ്ത്രീയേയും സൃഷ്ടിച്ചു—ഹേമരും ശിരിമായും. സുമേരുവിൻെറ ഉൾത്തടങ്ങളിൽച്ചെന്നു് മഹുവാപുഷ്പങ്ങൾ പറിച്ചുകൊണ്ടുവരുവാൻ മഹാദേവൻ അവരെ അയച്ചു. പക്ഷേ മഹുവാപുഷ്പങ്ങൾകണ്ടാൽ അവരെങ്ങനെ തിരിച്ചറിയും?

അതിന്ന ദേവൻ ഒരു വഴി പറഞ്ഞുകൊടുത്തു. "കുന്നുകളിൽ ചെന്നുനിന്നു് മഹാദേവന്റെ വരദായിയായ മഹുവാ ആരു്? എന്നു വിളിച്ചുചോദിക്കുക. അപ്പോൾ മഹുവാവൃക്ഷംതന്നെ നിങ്ങൾക്കു മറുപടി നല്കും. അതു വെട്ടിവീഴ്ത്തി സൂക്ഷിക്കുക." ഹേമരും ശിരിമായും അതുപോലെ ചെയ്തു. ഹേമർ പൂക്കൾ അടർത്തിയെടുത്തു് ശിരിമായുടെ തലയിൽ വച്ചു. ഒരു മൺകലമുണ്ടാക്കി പൂക്കളുടെമീതെ കമഴ്ത്തി. ഒരു മുളങ്കുഴൽ ശിരിമായുടെ തലയിൽനിന്നു് അവളുടെ കാല്ക്കൽവച്ച മറെറാരു കലത്തിലേയ്ക്കു ഘടിപ്പിച്ചു. സ്ത്രീയുടെ ശരീരംനിറയെ തീയാണു്. ശിരിമായുടെ ദേഹത്തിലെ തീകൊണ്ടു മഹുവാപൂക്കൾ ആവിയായി മുളങ്കുഴലിലൂടെ ഒലിച്ചിറങ്ങി. ഒന്നാന്തരം ചാരായമായിരുന്നു അതു്. ഈ മഹുവാമദ്യം ഹേമരും ശിരിമായുംകൂടി മഹാദേവനു് കൊണ്ടുചെന്നുകൊടുത്തു. മഹാദേവൻ പറഞ്ഞു: "ഇതിൽനിന്നു് എല്ലാതരം സ്വരങ്ങളും എല്ലാ കലാപങ്ങളും എല്ലാ സ്നേഹബന്ധങ്ങളും ഉയിർക്കൊള്ളും". മഹാദേവൻ അതു കുടിച്ചു. കുറച്ചു മിച്ചംവന്നു. അതു് ഹേമർക്കും ശിരിമായ്ക്കും കൊടുത്തു. വീണ്ടും കുറച്ചു മിച്ചംവന്നു. അതു് ഭൂതം, പ്രേതം, പിശാചു്, യോഗി തുടങ്ങിയവർക്കു കൊടുത്തു. അന്നുതുടങ്ങി മനുഷ്യർ മദ്യംകഴിക്കുന്നു. മാത്രമല്ല, ദേവന്മാർക്കും മദ്യംകൊടുത്തു് പൂജകൾ നടത്തുന്നു. ഞങ്ങളുടെ നാട്ടിൽ ഇതു വളരെ പ്രധാനമാണു്''.

"അപ്പോൾ നിങ്ങളുടെ നാട്ടിൽ എല്ലാവരും കുടിയന്മാരാണോ?

''എല്ലാവരുമല്ല. ഉത്സവങ്ങളിലെ കാര്യമാണു് പറഞ്ഞതു്. ഇവിടെ മദ്യമില്ലേ, മദ്യം കുടിക്കുന്നവരില്ലേ?''

''ഉണ്ടായിരിക്കും.''

''ഇവിടെയും അതെല്ലാമുണ്ടു്. ഈ കടമ്പുവൃക്ഷങ്ങൾ മദ്യം സേവിച്ചിട്ടുണ്ടു്."

മനോഹരൻ അർത്ഥമാക്കിയതെന്താണെന്ന് അവൾക്ക് മനസ്സിലായില്ല. തമാശ പറഞ്ഞതായിരിക്കും. പക്ഷേ ആ കടമ്പുകളുടെ ശിരസ്സുകൾ ആററിലേക്കു താഴുന്നതും അതിൻെറ ചില്ലക്കൈകൾ ജലത്തിൽ ഉരുമ്മി ആടുന്നതും ഏതോ ലഹരി കൊണ്ടാണെന്ന് ഒരുനിമിഷം അവൾക്കു തോന്നി.

"കടമ്പുകൾ കുടിച്ച് ഞാനിതുവരെ കണ്ടിട്ടില്ല." അവൾ മന്ദഹസിച്ചുകൊണ്ട് പറഞ്ഞു.

"ആദിശേഷനെ കേട്ടിട്ടില്ലേ?" മനോഹരൻ ചോദിച്ചു.

"പരിചയമില്ല" അവൾ പ്രതിവചിച്ചു.

അവളുടെ മധുരമുള്ള പരിഹാസം അയാൾക്കിഷ്ടപ്പെട്ടു. അയാൾ തുടർന്നു:

"എനിക്കു പരിചയമുണ്ട്."

"മദ്യം കഴിക്കുന്നവരെയെല്ലാം പരിചയമുണ്ടെന്നു തോന്നുന്നു." ലേഖ ഒളികണ്ണിട്ട് അയാളെ നോക്കി ഒന്നു ചിരിച്ചു.

"ആദിശേഷൻ മദ്യംകഴിച്ചിരുന്നില്ല. അദ്ദേഹം വേഷം മാറി ആട്ടിടയന്മാരോടുകൂടി കാടുകളിൽ സഞ്ചരിക്കയായിരുന്നു. അപ്പോൾ വരുണനാണ് അനന്തൻെറ ഹൃദയാഹ്ളാദത്തിനു വേണ്ടി മദ്യതരുണിയായ വാരുണിയെ പറഞ്ഞയച്ചത്. മനോഹരിയായ വാരുണി വൃന്ദാവനഭൂമിയിലെ കദംബവൃക്ഷത്തിൻെറ ഉള്ളിൽചെന്ന് താമസമാക്കി. അപ്പോൾ ബലദേവൻ ആ വഴിക്കു വന്നു. മദ്യത്തിൻെറ ഗന്ധം അദ്ദേഹത്തിൻെറ മനസ്സിനെയിളക്കി. കദംബവൃക്ഷത്തിൽനിന്ന് ലഹരിനിറഞ്ഞ നീർത്തുള്ളികൾ ഇററിററ് വീഴുന്നതായി അദ്ദേഹം കണ്ടു. ഗോപന്മാരോടും ഗോപിമാരോടും ചേർന്ന് അദ്ദേഹം ആ വാരുണിയെ ഊററിവലിച്ചുകുടിച്ചു. അവർ പാട്ടുപാടി പുല്ലാങ്കുഴലൂതി നൃത്തം വച്ചു. ബലദേവൻെറ കാലുകളിൽ പവിഴമുത്തുകൾപോലെ വിയർപ്പുതുള്ളികൾ പൊടിച്ചുനിന്നു. മദോന്മത്തനായി അദ്ദേഹം യമുനയോട് വിളിച്ചുപറഞ്ഞു: 'ഹേ യമുനാവാഹിനി, ഇവിടെ

വരിക. എനിക്കൊന്നു കുളിക്കണം". യമുന കൂട്ടാക്കിയില്ല. ബലദേവൻ കോപിച്ച് കലപ്പയുമെടുത്ത് യമുനയുടെ മുടിക്കു കുത്തിപ്പിടിച്ചു മുമ്പോട്ടു നടന്നു. പിന്നെ അദ്ദേഹം പോയതിന്റെ പുറകെയാണ് യമുന സഞ്ചരിച്ചിട്ടുള്ളത്.''

''അപ്പോഠം ഒരു കുടിയന്റെ പിറകേയാണോ യമുന ഇത്രയുംകാലം ഒഴുകിയത്? കഷ്ടമായിപ്പോയി". ലേഖയുടെ മറുപടി ഒരു ഖേദപ്രകടനംപോലായിരുന്നു.

"യമുന കുടിക്കുകയില്ല. അവഠം ഈ സർബത്തുപോലെയാണ്.'' മനോഹരൻ പറഞ്ഞു:

ലേഖ കയ്യിലിരുന്ന ആ വെള്ളിമൊന്തയിലേക്കുനോക്കി. അയാളുടെ മുമ്പിൽവച്ച് അതു് അല്പം കുടിക്കണമെന്നാശിച്ചു. പക്ഷേ അതു പാടില്ല. അവളുടെ ഉള്ള് ആ യമുനയെപ്പോലെ ഇളകിവശായിരുന്നു.

"ഭങ്ഗ്ചേർത്ത സർബത്തുപോലെയാണ് ആ പാട്ട്". ലേഖയുടെ കണ്ണുകഠം തീയിൽനിന്നുയന്ന ഒരു ശലഭത്തേപ്പോലെ അയാളുടെ നേക്കു പറന്നുചെന്നു.

"ഏതുപാട്ട്?"

അവഠം മറുപടി പറഞ്ഞില്ല. 'അയാളുടെ പാട്ട്'' എന്നു ആംഗ്യംകൊണ്ട് വ്യക്തമാക്കി. പെട്ടെന്ന് അവഠം മൗനം ഭഞ്ജിച്ചു.

"മഹുവാ പുഷ്പങ്ങഠം തിന്നിട്ടാണ് ആ പാട്ടിന് ഇത്ര ലഹരി.''

മനോഹരൻ ഉടൻ തിരിച്ചടിച്ചു.

"ഈ കടമ്പുവൃക്ഷങ്ങളുടെ ചുവട്ടിൽ വളന്നിട്ടാണ് ഈ സൗന്ദര്യത്തിന് ഇത്ര മാദകത്വം."

കടമ്പിൻ പൂവിൽ മഞ്ഞുനീർപെയ്തതുപോലെ അവളുടെ ഹൃദയം നാണംകൊണ്ട് കുളിരുകേറി രണ്ടുപേരുമറിയാതെ കുറച്ചുനിമിഷങ്ങഠം കടന്നുപോയി. ആററുവഞ്ചികഠം ഇളകീട്ട്

അവളുടെ കാൽത്തണ്ടയിൽ അല്പം നനവുപിടിച്ചു. വെള്ളിമൊന്ത പിടിച്ചിരുന്ന അവളുടെ കരങ്ങളിൽ മനോഹരന്റെ കൈകൾ അല്പനേരം അമർന്നു. ഗംഗയിൽ നിറച്ചു സ്വപ്നങ്ങൾ ഒഴുകിനടക്കുന്നതുപോലെ അവൾക്കു തോന്നി. അവൾ മുഖമുയർത്തി ശ്വാസമടക്കിക്കൊണ്ടു ചോദിച്ചു,

"ആ സിന്ദൂരച്ചെപ്പെവിടെ?"

"എന്റെ ഹൃദയത്തിൽ സൂക്ഷിച്ചുവച്ചിരിക്കുന്നു."

ആ മറുപടി പറഞ്ഞപ്പോൾ അയാളുടെ ശ്വാസധാരയുടെ ചൂട് അവളുടെ ചുണ്ടുകളിലനുഭവപ്പെട്ടു. വെള്ളി മൊന്തയോടുകൂടി അവളുടെ കൈകൾ അയാളുടെ വയററിലേക്കമരുന്നുണ്ടായിരുന്നു. ഏതോ കടമ്പിന്റെ തണ്ടുകൾ അവളെ ഇറുകെപ്പുണരുകയാണ്. അവളുടെ ചുണ്ടുകളിൽ ഒരാത്മാവിന്റെ ലഹരി മുഴുവനും പകരുകയാണ്.

"മഹേശ്വര. മഹേശ്വര വിശ്വനാഥ, വിശ്വനാഥ!" രാംദേവി ദൂരെനിന്നു വരികയാണ്. മനോഹരൻ ധൃതിയിൽ ഓടത്തിൽ കയറി, ലേജ്ജു തിരിഞ്ഞുനടക്കുന്നതിനുമുമ്പ് മനോഹരനെ നോക്കിപ്പറഞ്ഞു.

"സൂക്ഷിച്ചുവച്ചേക്കണേ?''

അയാൾ സാകൂതം തലയാട്ടി. തോണി നീങ്ങിക്കഴിഞ്ഞു. "മഹേശ്വര, മഹേശ്വര വിശ്വനാഥ, വിശ്വനാഥ'' രാംദേവി അടുത്തുവന്നുകഴിഞ്ഞിരുന്നു. കൈത്തണ്ടയിൽ തൂക്കിയിട്ടിരുന്ന പൂക്കൂട അവൾ രാംദേവിക്കു കൊടുത്തു.

"ഈ വെള്ളിമൊന്തയിൽ എന്താണ്." രാംദേവി സംശയിക്കുന്ന മുഖഭാവത്തോടെ ലേജ്ജുവിനോടു ചോദിച്ചു.

ലേജ്ജു ഒരുനിമിഷം പകച്ചുനിന്നു. എന്നിട്ട് ഒന്നും സംഭവിക്കാത്തതുപോലെ പറഞ്ഞു: "സർബത്ത്: ദേവിഅമ്മക്കും എനിക്കുംകൂടി തന്നതാണ്''.

"ആരു്?"

"ആ മനുഷ്യൻ".

രാംദേവി പിന്നെ ഒന്നും പറഞ്ഞില്ല. തീർത്ഥം കുടിക്കുന്നതുപോലെ അല്പം സർബത്ത് കയ്യിലൊഴിച്ച് ആചമിച്ചിട്ട് "നീ കൊണ്ടുപൊയ്ക്കോളൂ. നേരമിരുട്ടി. വേഗം പോ" എന്നു പറഞ്ഞു് അവളെ അയച്ചു.

ലേജു ഉയർന്നുനില്ക്കുന്ന ചന്ദ്രക്കലയുടെ കീഴിലൂടെ എളുപ്പത്തിൽ നടന്നു. തുഴഞ്ഞുനീങ്ങുന്ന ആ തോണിയിൽ നിന്നു് ആ ഗാനം വന്നലച്ചുകൊണ്ടിരുന്നു.

"ബോനേസിങ്ങ്ഫൂലിയേ കേ രുപേകേദക്നാ
ഛിൻഛിൻ ആബ്യു് ഛൻജംബ്യു് ദേവേബേസപ്നാ....."

ലേജു വീട്ടിലേക്കു നടക്കുകയാണ്. എല്ലാ ഓളങ്ങളുടേയും പൂക്കളുടേയും ലഹരി ആ വെള്ളിമൊന്തക്കുള്ളിൽ ഒതുങ്ങിനില്പുണ്ട്. ആകാശം ഒരു മുഴുത്ത മഹുവാവൃക്ഷമാണ്. അതിന്റെ ഓരോ ചില്ലകൾക്കിടയിലും മദ്യംനിറച്ച വെള്ളിമൊന്തകൾ തൂക്കിയിട്ടിരിക്കുന്നു. ഇടയ്ക്കുകാണുന്ന ഇരുട്ട് പ്രേമംനിറഞ്ഞ ഹൃദയങ്ങൾക്ക് കളിക്കൂട്ടായി നൃത്തംചവിട്ടുന്ന കൃഷ്ണമൃഗങ്ങളുടെ കണ്ണുകളിലെ നീലിമയുടേതാണ്............

അന്നുരാത്രി ലേജുവിനുറക്കംവന്നില്ല.

..............................................................................

## 4. ഒരു കഥയുടെ ഓർമ്മ

വള വിറ്റുകിട്ടുന്ന പണം ദിവസവും ലേജു മുത്തമ്മയുടെ കയ്യിൽകൊണ്ടുചെന്നു കൊടുത്തിരുന്നു. വൈകുന്നേരം ചെറിയ സഞ്ചിയിൽനിന്നു് നാണയങ്ങളെടുത്തു് കൈകളിലേയ്ക്കു കൊടുക്കുമ്പോൾ മുത്തമ്മയുടെ വരണ്ടമുഖത്തു് ഒരു പ്രകാശം പരക്കും. ആ നാണയങ്ങളുടെ എണ്ണമനുസരിച്ചു് ആ പ്രകാശം കൂടിയും കുറഞ്ഞുമിരിക്കും. ഒരു ജലദോഷംവന്നു് അവൾ ഒരു ദിവസം വില്പനയ്ക്കുപോകാതിരുന്നാൽ ആ വൃദ്ധസ്ത്രീയ്ക്കു് അന്നു് സർവ്വത്ര നീരസമാണു്. അന്നു് ഒരിക്കലെങ്കിലും ലേജുവിനെ അവർ വഴക്കുപറയാതിരിക്കയില്ല. ലേജുവിനാപ്രകൃതമറിയാം. അവൾ അതു കാര്യമായി എടുക്കുകയില്ല. മുത്തമ്മയുടെ ഭർത്താവു് ശരവണദേവനാകട്ടെ കുറച്ചുകൂടി വിശാലബുദ്ധിയാണു്. അയാൾ ലേജുവിനെ തൊഴിൽചെയ്തു് വരുമാനമുണ്ടാക്കുന്ന ഒരു കുടുംബാംഗമായി അംഗീകരിച്ചുകഴിഞ്ഞിരുന്നു. മുത്തമ്മയുടെ പരാതികൾക്കൊന്നും ആ മനുഷ്യൻ ഇപ്പോൾ ചെവികൊടുത്തിരുന്നുമില്ല. ഏഴുമക്കൾ അവർക്കുണ്ടു്. ഏറ്റവും മൂത്തതു പെണ്ണാണു്. അതിൽ മൂത്ത രണ്ടു പെൺകുട്ടികളെ വിവാഹംകഴിച്ചു പിരിഞ്ഞിരിക്കുന്നു. പക്ഷേ ആ രണ്ടു പെൺമക്കളുടെ രണ്ടുകുട്ടികൾ ഈ വീട്ടിലാണു്. അതുകൊണ്ടു് ഇവിടത്തെ കുട്ടികളുടെ സംഖ്യ ഇപ്പോഴും ഏഴായിത്തന്നെ നില്ക്കുന്നു. മിക്ക ദിവസങ്ങളിലും

ലേജ്ജ നഗരത്തിൽനിന്നു മടങ്ങുമ്പോഠ കട്ടികഠംക്കായി എന്തെങ്കിലും വാങ്ങിക്കൊണ്ടുവരാതിരിക്കയില്ല. നല്ല പട്ടുസാടകഠം, ചീപ്പുകഠം, മുടിപ്പൂവുകഠം, കളിക്കോപ്പുകഠം, കണ്ണാടികഠം, തുണിത്തരങ്ങഠം അങ്ങനെ പലതും. കാശിയിൽ അങ്ങനെ എന്തെല്ലാമുണ്ട്! ദിവസവും ആ നഗരംമുഴുവനും നടന്നുകാണുന്ന അവളെ എന്തെല്ലാമാകർഷിക്കാറില്ല. കാശിയിൽ അവളെ ആകർഷിച്ചിട്ടുള്ള പ്രധാന കാര്യം നഗരത്തിൻെറ നാനാഭാഗത്തുമുള്ള ദേവാലയങ്ങളാണ്. കൊത്തുവാലി, കാലഭൈരവം, ആധമപുരം, ജൈത്രപുരം, ചേതഗഞ്ച്, ഭേലപുരം, ദശാസമേധം എന്നീ ഡിസ്ട്രിക്ട് കളിലായി ആയിരത്തിനാനൂറിൽ ചില്വാനം ക്ഷേത്രങ്ങഠം ഉള്ളതായി അവഠം പറഞ്ഞുകേട്ടിട്ടുണ്ട്. ഇതുകൂടാതെ ഓരോ വീടിൻെറയും അകത്തും പുറത്തുമായി സ്ഥാപിച്ചിട്ടുള്ള ആയിരക്കണക്കിന് വിഗ്രഹങ്ങളും സ്നാനഘട്ടങ്ങളിലെ ആരാധനാരൂപങ്ങളും എണ്ണിത്തീക്കുവാൻ സാദ്ധ്യമല്ല. കാശിയിൽ മററെല്ലാ ദൃശ്യങ്ങളും ഈ ക്ഷേത്രാന്തരീക്ഷത്തിൻെറ പിന്നിലേ നില്ക്കുകയുള്ളു.

ലേജ്ജ പല കഥകളും കേട്ടിട്ടുണ്ട്. ഈ അമ്പലങ്ങളും ആരാധനകളും മനുഷ്യനെ പലവിധത്തിലും നശിപ്പിച്ചിട്ടുണ്ടത്രേ. ഏററവും ഹീനമായ പലതും ഈ അമ്പലങ്ങളെ ചുററിനടന്നിട്ടുണ്ടത്രേ, നടക്കുന്നുണ്ടത്രേ. പ്രായമായതോടെ അതിൽ പലതും അവളുടെ മനസ്സിലേക്ക് കടന്നുചെന്നിട്ടുണ്ട്. പലതും അവളെ ഭയപ്പെടുത്തുന്നവയാണ്. ഈ ദേവാലയങ്ങളുടെ അധികാരികഠം ഗംഗാപുത്രന്മാരായ പണ്ഡാമാരാണ്: കാശിയിൽ ഇരുപതിനായിരമോ ഇരുപത്തയ്യായിരമോ ബ്രാഹ്മണരുണ്ട്. അവരിൽനിന്നാണ് പണ്ഡാമാരുണ്ടാകുന്നതു്. അവർ ഉടവാളില്ലാത്ത അധീശരാണ്. ആ ദേവാലയങ്ങളും സ്നാനഘട്ടങ്ങളും കാശിയിലെ മഹാപുണ്യതീത്ഥവും ഗംഗയും സ്നാനത്തിനായുള്ള കിണറുകളും ഈശ്വരപ്രതിമകളുമെല്ലാം അവരുടെ ആജ്ഞകഠംക്കുമുമ്പിൽ പഞ്ചപുഛമടക്കി നില്ക്കേണ്ടതാണ്. കാശി

യിലും പുറത്തുമുള്ളവർ സ്നാനഘട്ടങ്ങളിൽ കാൽ നനയ്ക്കണമെങ്കിൽ, ഒരു പൂപറിച്ച് ഒരു വിഗ്രഹത്തിൻെറ പാദങ്ങളിൽ അർപ്പിക്കണമെങ്കിൽ പണ്ഡാ വിരൽചൂണ്ടി അനുവദിച്ചിരിക്കണം. അവർ പറയുന്ന ഒരു വിശദാംശവും വിട്ടുകളഞ്ഞിട്ട് അവിടെയെങ്ങും ഒരാരാധനയും നടക്കുകയില്ല.

ഈ പണ്ഡാമാരുടെ അധികാരസീമ അവിടംകൊണ്ടു തീരുന്നില്ല. അവക്ക് സമുദായത്തിൻെറ നന്മതിന്മകളെപ്പററി ഓർമ്മയും താല്പര്യവുമുണ്ട്. ഈ മനുഷ്യർ അജ്ഞാനികളാണ്. അവരുടെ ആത്മാവിലിരുട്ടാണ്. വെളിച്ചത്തിൻെറ ദൂതന്മാരായ പണ്ഡാമാരാണ് അവരെ നേർവഴിക്ക് നടത്തേണ്ടതു്. അതിന്ന് പല സാമുദായികാചാരങ്ങളുടേയും മുള്ളുവേലികളും നടപ്പാതകളും അവർ ഒരുക്കിയിട്ടുണ്ട്. അതൊന്നും ലംഘിച്ചുകൂടാ. നൂററാണ്ടുകളായി ഈ അനുസരണ ജനങ്ങൾ പാലിച്ചുപോന്നിട്ടുണ്ട്. പാലിക്കാത്തവർ പിഴയും ശിക്ഷയും അനുഭവിച്ചിട്ടുണ്ട്. ആ പിഴയും ശിക്ഷയും ഈശ്വരൻ പറഞ്ഞിട്ട് പണ്ഡാമാർ നടപ്പാക്കുന്നതാണ്. അതു് ആരും ചോദ്യംചെയ്യാൻപാടില്ല.

പക്ഷേ പണ്ഡാമാരുടെ പല ചെയ്തികളേയും ജഗന്നാഥദേവൻ രഹസ്യമായി ചോദ്യംചെയ്യുന്നതു് ലേഖു കേട്ടിട്ടുണ്ട്. ഒരിക്കൽ ഒരു സ്നാനഘട്ടത്തിൽനിന്നു താണജാതിക്കാരെ തിരഞ്ഞുപിടിച്ചു പണ്ഡാമാർ അടിച്ചോടിച്ചു. ജഗന്നാഥദേവൻ ബ്രാഹ്മണരുമായി രക്തബന്ധമുള്ള ആളാണെങ്കിലും അതു സഹിച്ചില്ല. പിന്നൊരിക്കൽ ഒരു ഭർത്താവിനേയും ഭാര്യയേയും നിർബന്ധിച്ച് വിവാഹമോചനത്തിനു വിധേയരാക്കി. അതിൻെറ കാര്യമെന്തെന്ന് അറിയില്ല. മറെറാരിക്കൽ ഒരു തീർത്ഥാടകനെ പ്രതിഫലം കുറഞ്ഞുപോയതുകൊണ്ട് മർദ്ദിച്ചു. ഒരു പണ്ഡാ ഒരു പെൺകുട്ടിക്ക് വിഷംകൊടുത്തു കൊന്നതായി കേട്ടിട്ടുണ്ട്. ........ഇതെല്ലാം മുഴുവൻരൂപത്തിൽ ലേഖുവിനറിഞ്ഞുകൂടാ. എങ്കിലും ഇതെല്ലാം ശരിയാണെങ്കിൽ ഭയങ്കരമാണ്. പക്ഷേ കാ

ശിയിൽ 'ഗംഗാപുത്രന്മാർ' വലിയൊരു ശക്തിയാണു്. അവർ പറയുന്നതിലപ്പുറം ഒന്നും പാടില്ല.

ലേജ്ജുവും മനോഹരനും ബർണസംഗമത്തിൽവച്ചുമാത്രമല്ല കണ്ടുമുട്ടാറുള്ളതു്. മനോഹരൻ നഗരത്തിലെ പല കോവിലുകളിലും പൂവുമായി പോകാറുണ്ടു്. പല വീടുകളിലും ആഴ്ചയിൽ രണ്ടുദിവസം അയാൾ മലക്കറിയുമായി ചെല്ലാറുണ്ടു്. ഇതിനിടയ്ക്കു് പലപ്പോഴും അവർതമ്മിൽ സന്ധിക്കും. അതു് നേരത്തെ ഇരുകൂട്ടരും ചേർന്നു തീരുമാനിക്കാറുണ്ടു്. ആകാവുന്നിടത്തോളം സമയം ഒരുമിച്ചു കഴിഞ്ഞുകൂടുവാൻ ആ ഹൃദയങ്ങൾ അഭിലഷിച്ചിരുന്നു. പക്ഷേ അതാരും കാണാനും അറിയാനും പാടില്ല. ശരവണദേവൻ ആ നഗരത്തിലെവിടെയോ ഉണ്ടു്. ആ മനുഷ്യൻ ഒരിക്കലെങ്കിലും അവരെ ഒരുമിച്ചുകണ്ടാൽ മതി അവളുടെ നില അപകടത്തിലാവാൻ. ഒരുവേള രാംദേവിക്കുതന്നെ നഗരത്തിലേക്കു് ഒന്നു വന്നുകൂടെന്നില്ല. അങ്ങനെവന്നാൽ അവളുടെ കാലടിപ്പാടുനോക്കി വഴിയറിഞ്ഞു് അവർ അവളുടെ സമീപത്തെത്തും. ഇതെല്ലാം മനോഹരനറിയാം. അതുകൊണ്ടു് അയാളും സൂക്ഷിച്ചിരുന്നു. ചില ദിവസങ്ങളിൽ അവർ കാര്യമായി ഒന്നും പറയാറില്ല. മററുദിവസങ്ങളിൽ തോരാതെ സംസാരിച്ചുകൊണ്ടിരിക്കും. മെയ്കൽ മലകളുടെ ഭംഗിയെപ്പററിയും കാശിനഗരത്തിൻെറ ആർഭാടത്തെപ്പററിയും ഈശ്വരൻെറ ചൈതന്യത്തെപ്പററിയും അവർ സംസാരിക്കും. അവർക്കെതിരെ ടാക്സികളിലും ടോങ്ഗാകളിലും ഭാര്യാഭർത്താക്കന്മാരും കാമുകീകാമുകന്മാരും കടന്നുപോകുമ്പോൾ രണ്ടുപേരും പരസ്പരം നോക്കും. ആ നോട്ടത്തിൽ രണ്ടു ജീവിതങ്ങളുടെ ആശയും നിരാശയും എല്ലാം അന്തർഭവിച്ചിരുന്നു.

കാശിയിൽ ലേജ്ജു നേരിട്ടുകാണുവാനാഗ്രഹിച്ചിട്ടുള്ള പല സ്ഥലങ്ങളുമുണ്ടു്. ആ അന്നപൂർണ്ണക്ഷേത്രം, വിശേശ്വരക്ഷേത്രം, മനമന്ദിലിലെ നക്ഷത്രബംഗ്ലാവു്, ഭൈരവനാഥം, മണ്ണികണ്ണികാരൂപം, നവഗ്രഹദേവാലയം, ദുർഗ്ഗാക്ഷേത്രം തുടങ്ങിയ

തെല്ലാം മനോഹരനേയും കൂട്ടിക്കൊണ്ടുപോയി അവാ കണ്ടു. ഇതുകൂടാതെ കാശിയുടെ നാനാഭാഗത്തായി നടക്കുന്ന മേളകഠ അവക്കു് സന്ധിക്കുവാനുള്ള അവസരം നല്കി. മിക്കവാറുമുള്ള മേളകഠക്കെല്ലാം ലേജ്ജു വളവില്ലനയ്ക്കുപോകും. മുത്തമ്മയുടെ എട്ടൊൻപതു വയസ്സുള്ള ഒരു മകനെക്കൂടി കൂടെ കൊണ്ടുപോവുകയാണു് പതിവു്. വാരാണസി, കാശി, കേദാരം എന്നീ ഭാഗങ്ങളിലുള്ള ഉത്സവങ്ങഠക്കെല്ലാം അവർ പോകും. ദുർഗ്ഗകുണ്ഡത്തിലെ നവരാത്രിമേളയിലും രാമഘട്ടത്തിലെ രാമനവമി മേളയിലും ജ്യേഷ്ഠമാസത്തിലെ ദസ്സറാമേളയിലും നിർജ്ജലഏകാദശിമേളയിലും വേണീറാം ഉദ്യാനത്തിലെ രഥയാത്രയിലും ദുർഗ്ഗാമേളയിലും നാഗപഞ്ചമിയിലും ചിത്രകൂടത്തിലെ രാമലീലയിലും ലക്ഷ്മീകുണ്ഡത്തിലെ സൂര്യമേളയിലും ബംഗാളികളുടെ ദുർഗ്ഗാമേളയിലും ദീപാവലി, കാർത്തികപൗർണ്ണമി, പഞ്ചകോശി, ഹോളി, നഗരപ്രദക്ഷിണം, ഗണേശചതുർത്ഥി തുടങ്ങിയ മേളകളിലും അവർ സംബന്ധിച്ചിരുന്നു.

ഭാവിയെപ്പററിയുള്ള സ്വപ്നങ്ങഠ അവർ ഈ മേളകളിലെ വെളിച്ചത്തിലും ശബ്ദത്തിലുംനിന്നു് ആവാഹിച്ചെടുത്തുകൊണ്ടിരുന്നു. മനുഷ്യർ അവിടെയെല്ലാം ആഹ്ലാദംകൊണ്ടു് മദിച്ചാക്കുകയാണു്. ലേജ്ജുവിനു് അതെല്ലാം കാണുമ്പോഠ മനസ്സിൽ ഒരു ഭീതിയാണു്. ആ സ്നേഹബന്ധത്തിനു് ഒരു ബലക്ഷയവും ഭവിക്കരുതേയെന്നു് അവാ നെഞ്ചിൽ കൈവച്ചു് പ്രാത്ഥിക്കാറുണ്ടു്. ഹൃദയത്തിൽ ഒരു കരടുപോലുമില്ലാതെ മനോഹരൻ അവളെ സ്നേഹിക്കുന്നുണ്ടു്. അവാക്കാകട്ടെ അയാഠ ഈ പ്രപഞ്ചംമുഴുവനുമാണു്. സാക്ഷാൽ ഗംഗയ്ക്കുപോലും ഈ മണ്ണിൻെറ ഹൃദയത്തിലേയ്ക്കു് ഇത്രമേൽ അഭേദ്യമാംവണ്ണം ആഴ്ന്നിറങ്ങാൻ കഴിഞ്ഞിട്ടില്ല. ഇതൊക്കെയാണെങ്കിലും, അവസാനമായി ഈ കാര്യം തീരുമാനിക്കുവാൻ മററുചിലർക്കുകൂടി അധികാരവും അവകാശവുമില്ലേ? കൃത്യമായിപ്പറഞ്ഞാൽ ഇതിൻെറ പര്യവസാനം തീരുമാനിക്കേണ്ടതു് അവളല്ല. അവനു

മല്ല. കാശിയിലെ സാധാരണ മനുഷ്യാത്മാക്കൾക്ക് സ്നേഹബന്ധങ്ങൾ തുടങ്ങാനെ അവകാശമുള്ളു. അതിന്റെ അവസാനം കുറിക്കുവാനുള്ള പരമാധികാരം മററു ചിലർക്കാണ്. കാശിവിശ്വനാഥനും വിഘ്നേശ്വരനും അന്നപൂർണ്ണയുമാണെന്ന് തോന്നുന്നില്ല. ആദ്യത്തെ അധികാരം പണ്ഡാമാർക്കാണ്. പിന്നെ ധനമുള്ള ബാങ്കറന്മാർക്കാണ്. ഭാഗ്യശാലികളായ സ്വാമിമാർക്കാണ്. അവരുടെ ന്യായാസനത്തിനുമുമ്പിൽ ഒരുദിവസം നില്ക്കേണ്ടിവരുമോ?

ശ്രീപാർവ്വതിയേയും വിശ്വനാഥനേയും ഗണേശനേയുമെല്ലാം ലേഖ രാപകൽ പ്രാർത്ഥിച്ചു. ഉള്ളിലെ ഭീതിക്ക് മററൊന്നും അവൾ കണ്ടില്ല. ഉത്സവസ്ഥലങ്ങളിൽ ഉറക്കെ വാദ്യമേളങ്ങൾ മുഴങ്ങുമ്പോൾ, ക്ഷേത്രസന്നിധാനത്തിൽ മണികൾ തുരുതുരെ അടിക്കുമ്പോൾ, ഗംഗയിൽ ഓളങ്ങൾ ശക്തിയായി ഇളകുമ്പോളെല്ലാം അവൾക്കുള്ളിൽ ഭീതിയാണ്. മനോഹരനെ സാക്ഷിനിറുത്തിയും അല്ലാതേയും അവൾ കാശിവിശ്വനാഥന്റെ മുമ്പിൽ കമഴ്ന്നുകിടന്നു കേണു. ദുർഗ്ഗാദേവിയുടെ സന്നിധാനത്തിൽ തിരികൾ കത്തിച്ചുവെച്ചു. വിശ്വേശ്വരന്റെ പാദങ്ങളിൽ പൂക്കളർപ്പിച്ചു. ഒരുദിവസം ത്രിസന്ധ്യയ്ക്ക് കാശിവിശ്വനാഥന്റെ സന്നിധിയിൽ ചെന്നുനിന്ന് അവർ കൈകൾ കോർത്തുപിടിച്ച് ഒരിക്കലും പിരിയുകയില്ലെന്ന് പ്രതിജ്ഞചെയ്തു. അന്ന് അവൾക്ക് വലിയൊരാശ്വാസം തോന്നി. മഹാദേവൻ എല്ലാമറിയുന്നവനാണ്. ഗംഗയിൽ പഞ്ചനദികളും ഒതുങ്ങിനില്ക്കുന്നതുപോലെ അവൾ അയാളിലും അയാൾ അവളിലും ലയിച്ചുചേർന്നിരിക്കുന്നു. അവരെ അദ്ദേഹമൊരിക്കലും വേർപെടുത്തുകയില്ല.

കാർത്തികമാസത്തിലെ പൌർണ്ണമിദിവസം രാത്രി കുറേ ചെന്നു. സംഗമേശ്വരക്ഷേത്രത്തിലെ നടക്കല്ലിൽ ലേഖ ഇരിക്കുകയാണ്. അടുത്തു രാംദേവി കുറേ സംസാരിച്ചതിനുശേഷം കിടന്നു മയങ്ങുന്നുണ്ട്. അവർ ഒട്ടേറെ കഥകൾ അവളോടു പറ

ഞ്ഞിട്ടുണ്ട്. ഒററയ്ക്കിരിയ്ക്കുമ്പോഴും ഉറങ്ങാൻ കിടക്കുമ്പോഴുമെല്ലാം ആ കഥകളെപ്പററിയുള്ള ഓർമ്മകൾ അവളുടെ മനസ്സിൽ ചുരുൾനിവർന്നുവരാറുണ്ട്. ഇപ്പോൾ ബർണസംഗമമാകെ ശാന്തമായിക്കിടക്കുന്നു. പൗർണ്ണമിചന്ദ്രൻ അല്പം കിഴക്കുമാറി തെളിഞ്ഞുനില്ക്കുകയാണ്. ദൂരെ പഞ്ചഗംഗാഘട്ടത്തിൽ ദീപക്കാഴ്ചയും സ്നാനവും നടക്കുന്നുണ്ടാവും ഇപ്പഴേക്ക്. ആ ആഘോഷങ്ങളെല്ലാം പരിസമാപ്തിയിലെത്തിയിരിക്കും. ഗംഗ പഞ്ചഗംഗാഘട്ടത്തിലെ കാർത്തികവിളക്കുകളിൽനിന്ന് തിരികൾ കൊളുത്തിക്കൊടുത്തയച്ചതുപോലെ ഓളങ്ങളിൽ നിലാവു വെട്ടിത്തിളങ്ങി. ലേഖ ഗംഗാജലത്തിലെ ആ അലയടിക്കുന്ന പ്രകാശധാരയിലേക്ക് നോക്കിക്കൊണ്ടിരുന്നു. തലേന്നാൾ രാത്രിയിൽ രാംദേവി അവിടെത്തന്നെയിരുന്നുകൊണ്ട് അവളെ പറഞ്ഞുകേൾപ്പിച്ച ആ കഥ അവളോർക്കുകയാണ്. അത് കാശിയിലെല്ലാം ഒരൈതിഹ്യംപോലെ വളരെക്കാലമായി പ്രചരിച്ചിട്ടുണ്ട്. ആ ബർണസംഗമത്തിനടുത്ത് ഗംഗയിലെവിടെയോ ഒരു രാജകുമാരിയും അവളുടെ കാമുകനും അന്തർദ്ധാനംചെയ്തിട്ടുണ്ട്. അഗാധഹൃദയയായ ഗംഗയുടെ ഹൃദയങ്ങളിലെവിടെയോ സ്നേഹനിശ്വാസങ്ങളുമായി ആ ആത്മാക്കൾ ഒളിഞ്ഞുകിടക്കുകയാണ്. അവരെ ഇനിയൊരിക്കലും ഈ ലോകം കാണുകയില്ല. അവരെപ്പററി ഗംഗ ആരോടും പറയുമെന്നു തോന്നുന്നില്ല. ആ നദിയുടെ മുകൾപ്പരപ്പിലേക്ക് അവിടേയുമിവിടേയും പൊന്തിവരുന്ന നുരകൾ ആ ആത്മാക്കളുടെ നെടുവീർപ്പുകളല്ലേ? ആ കുഞ്ഞോളങ്ങൾ ആ രാജകുമാരിയുടെ മാർത്തടം ഉയരുകയും താഴുകയും ചെയ്യുമ്പോഴുണ്ടാകുന്നതല്ലേ?

കാശിയിലെ ഒരു രാജകുമാരിയായിരുന്നു, ഛായാകുമാരി. മദ്ധ്യേന്ത്യയിലെങ്ങും അവളെപ്പോലെ ഒരു സുന്ദരി ഉണ്ടായിരുന്നില്ലത്രേ. അന്ന് കാശിഭരിച്ചിരുന്ന രാജാവിൻെറ സഹോദരിയായിരുന്നു അവൾ. സൈനികവിഭാഗത്തിൽ ഒരു ജോലിക്കാരനായിരുന്ന ശ്യാംദേവനുമായി അവൾ പ്രേമബന്ധത്തി

ലേർപ്പെട്ടു. ഇതു് പരമരഹസ്യമായി അവർ സൂക്ഷിച്ചു. കാരണം ആ ബന്ധം ആരും അനുവദിക്കുകയില്ലെന്നും സഹിക്കുകയില്ലെന്നും അവർക്കു് ബോദ്ധ്യമുണ്ടായിരുന്നു. പ്രത്യേകിച്ചും നാടുവാഴുന്ന അവളുടെ സഹോദരൻ. രാജഘട്ടത്തിനടുത്തുള്ള കപിലമോചനതീർത്ഥത്തിന്റെ വടക്കുകരയിലുള്ള ശിവന്റെ കൊടിമരച്ചുവട്ടിൽ നിന്നുകൊണ്ടു് മാഘമാസത്തിലെ നിശ്ശബ്ദരാത്രിയിൽ ആ ഹൃദയങ്ങളൊരു പ്രതിജ്ഞയെടുത്തു: "നമ്മൾ ഒരിക്കലും പിരിയുകയില്ല. നമ്മളൊരുമിച്ചു് ജീവിക്കുന്നതു് ഈ രാജ്യത്തിനു് ആപത്താണെങ്കിൽ നമ്മൾ രണ്ടുപേരും ഒരുമിച്ചു് ജീവിതമവസാനിപ്പിക്കും''.

അന്നു് അവർ ബർണസംഗമത്തിലെ ഏതോ കൊട്ടാരത്തിലാണു് പാർത്തിരുന്നതു്. ഇന്നു് ആ കൊട്ടാരം മണ്ണടിഞ്ഞു് നാമാവശേഷമായിരിക്കുന്നു. സംഗമേശ്വരക്ഷേത്രത്തിലെ കളിത്തട്ടിലും പ്രഹ്ളാദഘട്ടത്തിലും രാജഘട്ടത്തിലും മറവുമായി ഛായാകുമാരിയും ശ്യാംദേവനും അവരുടെ സ്നേഹവും താലോലിച്ചുവളർത്തി. ദിവസവും കടമ്പിൻ പൂകൊണ്ടുള്ള മാലകെട്ടി അവർ ഒരുമിച്ചുനിന്നു് പ്രാർത്ഥിച്ചിട്ടു് ഗംഗാദേവിക്കായി ജലത്തിലേക്കെറിയുമായിരുന്നത്രേ. പഞ്ചനദികളേയും മനസ്സിൽ ധ്യാനിച്ചുകൊണ്ടാണു് അവരതു് ചെയ്യാറുള്ളതു്.

ഒരുദിവസം രാത്രിയിൽ ശ്യാംദേവൻ ഛായാകുമാരിയുടെ കൊട്ടാരത്തിനുപുറത്തു് ചെന്നുനിന്നു. രാജ്യത്തിനു് വരാൻ പോകുന്ന ഒരു വിപത്തിനെപ്പററി അറിയിക്കുവാനാണയാൾ ചെന്നതു്. ഭാദൺമാസത്തിലെ ഇരുട്ടു് അയാളുടെ ശരീരത്തെ അള്ളിപ്പിടിച്ചു. മേഘങ്ങൾ തലക്കുമുകളിൽ ഉഗ്രശബ്ദത്തോടെ നൃത്തംചവുട്ടി. ഇടിവാൾ ആ കൊട്ടാരമാകെ ആഞ്ഞുവീശുകയും മറയുകയും ചെയ്തുകൊണ്ടിരുന്നു. അവളിറങ്ങിവന്നപ്പോൾ കൊടും മഴനനഞ്ഞു് തണുത്തു് വിറച്ച കൈകൾകൊണ്ടു് അവളുടെ കരങ്ങൾ ഗ്രഹിച്ചു്, വെള്ളംവീണൊലിക്കുന്ന മുഖം അവളുടെ മുഖത്തോടുചേർത്തു്, അയാൾ പറഞ്ഞു:

"ശത്രുക്കൾ നാടിനെ ആക്രമിക്കുവാനെത്തുന്നുണ്ട്. ഞാൻ ഈ രാത്രിയിൽത്തന്നെ അതൃത്തിയിലേക്ക് പോകാൻ കല്പനയായിരിക്കുന്നു. കുമാരി വേദനിക്കരുത്. ഞാൻ മടങ്ങിവന്നില്ലെങ്കിലും................"

അവൾ ഏങ്ങലടിച്ചു കരഞ്ഞു. നനഞ്ഞ കൺപീലികൾക്കിടയിലൂടെ അയാളുടെ കണ്ണുകളിലേക്ക് നോക്കി അവൾ പറഞ്ഞു:

"അങ്ങു തിരിച്ചുവരും. ഒരുപക്ഷേ തിരിച്ചുവന്നില്ലെങ്കിൽ അങ്ങയോടൊപ്പം ഞാനുമവസാനിച്ചിരിക്കും."

വളരെ ശ്രമിച്ച് അവർ പിരിഞ്ഞു. അന്നുരാത്രിതന്നെ ശ്യാംദേവൻ അതൃത്തിയിലെ യുദ്ധരംഗത്തേക്കു പോയി. കൊട്ടാരത്തിലെ ഒരു മുറിയിൽ കത്തിച്ചുവെച്ച കെടാവിളക്കിന്റെ മുൻപിൽ വിങ്ങിപ്പൊട്ടുന്ന ഹൃദയവുമായി ഛായാകുമാരി പ്രാർത്ഥിച്ച് കാത്തിരുന്നു. യുദ്ധം മറുപക്ഷത്തിന്റെ വിജയത്തിലാണ് കലാശിച്ചതു്. ഛായാകുമാരിയുടെ സഹോദരനായ രാജാവു് അതൃത്തിയിൽവച്ചുതന്നെ ബന്ധനസ്ഥനാക്കപ്പെട്ടു. അദ്ദേഹത്തേയുംകൊണ്ടു് അവർ ബർണസംഗമത്തിലെ കോട്ടയിലേക്ക് വരികയാണ്. രാജകുമാരി ഈ വാർത്തകേട്ടു് അസ്തപ്രജ്ഞയായി. ശ്യാംദേവനേപ്പററി ഒരറിവുമില്ല. അവളുടെ ആത്മാവു് കത്തിയെരിഞ്ഞതുപോലായി.

ശത്രുക്കൾ കോട്ടയിലെത്താറായി. അവർ വന്നുകയറും മുമ്പ് ആത്മഹത്യ ചെയ്താലൊ എന്നവൾ ആലോചിച്ചു. പക്ഷേ ശ്യാംദേവൻ മരിച്ചിട്ടില്ല, തീർച്ച. എങ്ങിനെയും ആ ഹൃദയേശ്വരൻ അവളുടെ അടുക്കൽ വന്നെത്തും. രാജകുമാരിയുടെ സഹോദരനെ ഒരു സാമന്തനെന്ന നിലയിൽ ഭരണം തുടരാൻ അനുവദിക്കുവാൻ ശത്രുക്കൾ തയ്യാറാണ്. പക്ഷേ ശത്രുപക്ഷത്തിലെ രാജാവു് ഛായാകുമാരിയെ അയാളുടെ കൊട്ടാരത്തിലേക്ക് കൊണ്ടുപോകും. ഈ യുദ്ധംതന്നെ അതിനാണ്. അതു തെളിച്ചു് പ്രഖ്യാപിച്ചിട്ടില്ലെന്നേയുള്ളൂ.

ഛായാകുമാരി ശത്രുക്കളുടെ കയ്യിലാവും. അവൾ കൊട്ടാരത്തിലെ ഒരു മുറിയിൽ അടക്കപ്പെടും. പിന്നെ ആത്മഹത്യചെയ്യുവാൻപോലും വഴിയില്ല. ശത്രുക്കൾ അവളെ അവരുടെ നാട്ടിലേക്കു കൊണ്ടുപോവും. ഇരുട്ടടഞ്ഞ ഭാദൺമാസത്തിലെ രാത്രി. അവൾ ദുഃഖത്തിന്റെ മഹാഗംഗയിൽ ആണ്ടുമുങ്ങുകയാണു്. ശ്യാംദേവനു് എന്തുപററിയിരിക്കും? മരിച്ചില്ലായിരുന്നെങ്കിൽ അയാൾ വന്നെത്തുമായിരുന്നു. ഒരുപക്ഷേ തിരിച്ചുവന്നാൽതന്നെ ശത്രുക്കളുടെ ഇടയിലൂടെ കൊട്ടാരത്തിൽ എങ്ങനെ വന്നെത്തും?

അർദ്ധരാത്രിയുടെ കരിന്തുകിൽ മുറിച്ചുകീറിക്കൊണ്ടു് ശ്യാംദേവൻ വന്നെത്തി. ശത്രുക്കൾ അതാ കൊട്ടാരത്തിന്റെനേക്കു് അടുത്തുകഴിഞ്ഞു. ഛായാകുമാരി അവളുടെ മുറിയിൽനിന്നിറങ്ങി ഉദ്യാനത്തിൽനിന്ന ശ്യാംദേവന്റെ അടുക്കലെത്തി. അവർ സംഗമേശ്വരക്ഷേത്രത്തിൽചെന്നു് ആ വിഗ്രഹത്തിന്റെ മുൻപിൽ മിഴികളടച്ചുനിന്നു. നാലുകണ്ണുകളിൽനിന്നു് കണ്ണുനീർ ധാരധാരയായൊഴുകി. ആരോ പറിച്ചിട്ട കടമ്പിൻ പൂക്കൾ ആ വിഗ്രഹത്തിനുചുററും കിടന്നിരുന്നു. അവർ തൊഴുതുപിടിച്ച കൈകളുമായി നിന്നു. പിന്നെ ഒരു തോണിയിൽ ഗംഗയിലേക്കുപോയി. ഗംഗ അവരെ എന്നെന്നേക്കുമായി സ്വന്തം മാറിലേക്കണച്ചു. ഇന്നും ആ ഛായാകുമാരിയുടേയും ശ്യാംദേവന്റെയും സ്വരങ്ങൾ അവർ മുങ്ങിമരിച്ച സ്ഥലത്തു് കേൾക്കാമത്രേ.................

ചന്ദ്രൻ കടമ്പിൻമദ്യംനിറച്ച ഒരു സ്വർണ്ണകുംഭംപോലെ നിന്നു. നക്ഷത്രങ്ങൾ ബർണാസംഗമത്തിൽ കുളിച്ചുകയറിനില്ക്കുന്ന മട്ടുണ്ടു്. ഗംഗയിൽ വെളിച്ചത്തിന്റെ നീരാട്ടാണു്. സംഗമേശ്വരക്ഷേത്രം പാലഭിഷേകംചെയ്തുനില്ക്കുന്നു. നീലിച്ച പശ്ചാത്തലത്തിൽ നിശ്ചലനായിനിൽക്കുന്ന ഒരു കരിങ്കൊമ്പനാനയെപ്പോലുണ്ടു് ആ നക്ഷത്രം. ഇടയ്ക്കിടയ്ക്കു് ആ മഹാവാഹിനിയുടെ നെടുവീർപ്പുപോലെ ഒരു കാററുവീശുന്നു. ആററു

വഞ്ചികരം ഇടയ്ക്കിടയ്ക്കു് തമ്മിൽ പുണന്നു് ജലത്തിൽ ചുംബി ച്ചിട്ടു് തലയുയർത്തും. പഞ്ചഗംഗാഘട്ടത്തിൽനിന്നുള്ള തോണി കരം അവസാനത്തെ യാത്രക്കാരെയുംകൊണ്ടു് കടന്നുപോയിട്ടു് നേരം കുറെയായി. തീരങ്ങളിൽ ആരുമില്ല. ഉറക്കത്തിന്റെ ചൂടുള്ള താരാട്ടിൽ മയങ്ങി അവിടെയെല്ലാം അവസാനത്തെ കൺപോളകരംവരെ അടഞ്ഞുകഴിഞ്ഞിരിക്കും. പിന്നെ സ്വ പ്നങ്ങളുടെ സാമ്രാജ്യമാണു്. കാർത്തികമാസത്തിൽ സ്വപ്നങ്ങരം ക്കുപോലും മാമ്പൂക്കളുടെ ഗന്ധമാണു്.



## 5. ആദ്യത്തെ പൂവിടുമ്പോരം...........

ദൂരെ നിലാവു് പരന്നൊഴുകുന്ന ഗംഗയിൽ നീലമഷി കൊണ്ടൊരു കുറിയിട്ടതുപോലെ ഒരു ചെറിയതോണി കാണാ യി. പഞ്ചഗംഗാഘട്ടത്തിൽനിന്നു് വരുന്ന ഒരു തോണിയാ യിരിക്കണം. കാർത്തികവിളക്കുകരം മുഴുവനും കെട്ടുകഴിഞ്ഞുമാ ത്രം അവിടെനിന്നു പോരാൻതോന്നിയ ഒരുവൻ മടങ്ങിപ്പോവു കയായിരിക്കും. ലേഖ അടുത്തുകൊണ്ടിരിക്കുന്ന ആ തോണി യിൽ കണ്ണുയച്ചുകൊണ്ടിരുന്നു. ഗംഗയിൽക്കൂടി ഒഴുകിനീങ്ങുന്ന ഏതു തോണിക്കും അവളെ സംബന്ധിച്ചിടത്തോളം ഒരാകർഷണ ശക്തിയുണ്ടു്. എത്രയോ മനുഷ്യർ രാപകൽ ആ മഹാപ്രവാഹി

നിയിലൂടെ ഓടമൂന്നി കടന്നുപോകുന്നു. അടുത്തുവരുംവരെ ആ എല്ലാ തോണികളും മനോഹരന്റേതാണ്. അയാളല്ലെന്ന് അറിയുംവരെ അതങ്ങനെതന്നെയാണ്. ഈ അവസരത്തിലും അവളുടെ ഹൃദയം അങ്ങനെ ഒന്നു കിടന്നുതേങ്ങി. ആ തോണിയിൽ വരുന്നതു് മനോഹരനായിരിക്കണമേ എന്നവൾ പ്രാർത്ഥിച്ചു. അടുത്ത നിമിഷത്തിൽ ആ പ്രാർത്ഥന ഫലിക്കുകയുംചെയ്തു. വളരെ താണസ്വരത്തിൽ മനോഹരൻ പതിവിൻപടി ആ പാട്ടു പാടി. ലേഖ താനറിയാതെ എഴുന്നേററ് കല്പടകളിലിറങ്ങി നിന്നുപോയി.

അടുത്തു വരുംതോറും മനോഹരന്റെ പാട്ടിന്റെ സ്വരം തീരെ താണുപോയി. അയാൾ അപ്പോൾ അവളെ അവിടെ പ്രതീക്ഷിച്ചിരിക്കില്ല. കാർത്തികപൗർണ്ണമി അയാളിൽ ഉണർത്തിവിട്ട അനുഭൂതികളായിരിക്കണം തോണിയുമായി ഇങ്ങോട്ടുതിരിക്കാൻ അയാളെ പ്രേരിപ്പിച്ചതു്. ഈ സമയത്തു് രാംദേവിയുടെ കടവിലേക്കു് അയാൾ വരുന്നതു് അത്ര നന്നല്ല. അതു് ആരെങ്കിലും കണ്ടാൽ സംശയത്തിനിടനല്കും. വൃദ്ധയായ രാംദേവി ഒരിക്കലും അതറിയാൻ പാടില്ല. അതുകൊണ്ടാണ് അയാൾ സ്വരംതാഴ്ത്തി പാടിയതു്. എങ്കിലും ഗംഗയിലെ ഓളങ്ങൾ കാണുമ്പോൾ, തോണിയുമായി അതിലേയ്ക്കിറങ്ങി നീങ്ങുമ്പോൾ, അയാൾക്കു് പാടാതിരിക്കുവാൻ കഴിയുകയില്ല. ഭാവിയെപ്പററിയുള്ള ഒരു സ്വപ്നം തിരുകിവച്ച പാട്ടാണതു്. കാർത്തികപൗർണ്ണമിയുടെ ദീപങ്ങൾ പഞ്ചഗംഗാഘട്ടത്തിൽ തെളിഞ്ഞുനിന്നപ്പോൾ ആ പ്രകാശധാരകൾ മുഴുവനുംകൂടി ആവാഹിച്ചെടുത്തു് തോണിയിലാക്കി ബർണസംഗമത്തിലെ കടമ്പിൻ ചോട്ടിൽ കാത്തിരിക്കുന്ന ലേഖവിന്റെ കാൽക്കൽ സമർപ്പിച്ചാൽകൊള്ളാമെന്നയാൾ ആഗ്രഹിച്ചു. ആ ദീപങ്ങൾ അയാൾക്കു വഴങ്ങിയില്ല. അവയെല്ലാം ഇതിനകം അണഞ്ഞുകഴിഞ്ഞിരിക്കുന്നു. കാശിയാകെ വെൺപട്ടുടുപ്പിച്ചു് നിർത്തുന്ന നിലാവിൽ ഇപ്പോൾ ആ വെളിച്ചം മുഴുവനും തങ്ങിനിൽപ്പുണ്ടു്.

ആ കടമ്പുകൾ ആ വെളിച്ചത്തിൽനിന്നു് നൃത്തംചവുട്ടുകയാണ്. ലേജ്ഞ ഉറങ്ങിക്കാണുമെങ്കിൽകൂടി ആ കടമ്പിൻഛായകളിൽ കുറച്ചുനേരം സ്വൈരമായിരുന്നിട്ടു് പോരാമല്ലോ.

ലേജ്ഞ ഏറ്റവും കീഴിലത്തെ കല്പടയിൽ നിന്നുകൊണ്ടു് കൈനീട്ടി വീശി. മനോഹരൻ അതുകണ്ടു. അയാളുടെ തുഴ കുറച്ചുകൂടി വേഗതയിൽ ചലിച്ചു. ലേജ്ഞ തിരിഞ്ഞുനോക്കി. രാംദേവി മയങ്ങുകയാണ്. ആ കണ്ണുകളിലേക്കു് അവൾ ഉററു നോക്കി. മയക്കംതന്നെ. അവൾ സംഗമേശ്വരക്ഷേത്രത്തിന്റെ മുൻഭാഗത്തേക്കു് കടന്നു് അതിവേഗം നടന്നു് രാംദേവിയുടെ കടവിലെത്തി. അപ്പോഴേയ്ക്കും മനോഹരൻ തോണി അടുപ്പിച്ചുകഴിഞ്ഞിരുന്നു.

ലേജ്ഞ കടമ്പിന്റെ കൊമ്പിൽപിടിച്ചു് മുന്നോട്ടാഞ്ഞുകൊണ്ടു് അടക്കിയസ്വരത്തിൽ പറഞ്ഞു: "ദാ ദേവിഅമ്മ അവിടെ കിടപ്പുണ്ടു്."

"എവിടെ?"

"ക്ഷേത്രത്തിലെ മണ്ഡപത്തിൽ."

മനോഹരൻ അങ്ങോട്ടുനോക്കി. "ഉറങ്ങുകയാണോ?"

"അതെ. പക്ഷേ അവർ ഉണർന്നേക്കും."

മനോഹരൻ തുഴ തോണിയിലേയ്ക്കു വലിച്ചിട്ടു് കടവിലിറങ്ങി. ലേജ്ഞവിന്റെ ശരീരമാകെ വിറയ്ക്കുന്നുണ്ടായിരുന്നു. എന്തെല്ലാം തെററുകളാണു് അവൾ ചെയ്യുന്നതു്. അവളിങ്ങനെ നില്ക്കുന്നതു് രാംദേവി കണ്ടാൽ എത്ര ഭയങ്കരമാകും. വീട്ടിൽ വല്ലവരും ഇതൊന്നറിഞ്ഞാൽ—ലേജ്ഞ പ്രാണഭീതിപൂണ്ടവളെപ്പോലെ മനോഹരനോടപേക്ഷിച്ചു. "ഇവിടെ നില്ക്കണ്ട, പൊയ്ക്കോളൂ. ദേവിഅമ്മ ഇപ്പോൾ ഉണരും."

മനോഹരനു് ആ അപകടസന്ധി അറിഞ്ഞുകൂടായ്കയില്ല. പക്ഷെ അയാൾ എങ്ങിനെപോകും. ഇത്തരം മുഹൂർത്തങ്ങളിൽ മനുഷ്യനു് പുതിയ ഒരു ധീരത കൈവരിക സാധാരണയാണ്.

അതിൻെറ പ്രേരണകൊണ്ടാവാം, അയാഠം ലേജുവിനെ അടുത്തു പിടിച്ചുനിൎത്തിക്കൊണ്ടു് അവളുടെ കാതിലിങ്ങനെ മന്ത്രിച്ചു: ''പേടിക്കരുതു്. ദേവിഅമ്മ ഉണരുകയില്ല. ആ കടമ്പിൻെറ ചുവട്ടിൽ കുറച്ചുനേരം ഒരുമിച്ചിരുന്നിട്ടു് നമുക്കു് പിരിയാം."

ഒരു ചെറിയ കാറേററു് ആററവഞ്ചികഠം ഒന്നിളകി. അവ ദൂരെനിന്നു് ഗംഗയുംകടന്നുവരുന്ന ആ മന്ദമാരുതനെ സാക്ഷ്യം വഴങ്ങുകയാണു്. ലേജുവിനു് തടസ്സംപറയാൻ തോന്നിയില്ല. മനോഹരൻെറ കൈപ്പിടിയിലൊതുങ്ങിനിന്ന അവഠം അയാളോടൊപ്പം ആ കടമ്പിൻചുവട്ടിലേയ്ക്കു നടന്നുനീങ്ങി.

ആ കടമ്പു വളൎന്നുയരുന്നതേയുള്ളു. അതു് ഇനിയും പൂത്തിട്ടില്ല. സ്നേഹബന്ധങ്ങളായ ആ രണ്ടാത്മാക്കളെ സ്വന്തം ശീതളഛായയിലിരുത്തുവാൻവേണ്ടി അതു് ചില്ലകഠം നീട്ടി നില്ക്കുകയാണു്.

മനോഹരൻ ആ കടമ്പിൻചുവട്ടിലിരുന്നു. മടിച്ചുനിന്ന ലേജുവിനെ അയാളടുക്കൽപിടിച്ചിരുത്തി. തണുത്ത രാത്രിയിലൂടെ തോണി തുഴഞ്ഞുവന്നിട്ടും അയാളുടെ കൈകഠംക്കു് നല്ല ചൂടുണ്ടു്. കുറച്ചുനേരത്തേയ്ക്കു് അവളൊന്നുമറിഞ്ഞില്ല. അയാളുടെ ശരീരത്തിൻെറ ഊഷ്മളത ആത്മാവിൻെറ അന്തർനാളംവരെ കടന്നുചെന്നുകഴിഞ്ഞിരുന്നു. അല്പംകഴിഞ്ഞു് പരിസരങ്ങളെപ്പററി അവളോൎത്തു. അയാളുടെ പിടിവിട്ടകന്നുകൊണ്ടു് അവഠം പറഞ്ഞു:

''എനിക്കു പേടിയാവുന്നു''.

മനോഹരൻ അവളെ ആശ്വസിപ്പിച്ചു. "ഞാനുള്ളപ്പോഠം പേടിക്കാനില്ല''.

''അതു ഞാൻ വിശ്വസിക്കുന്നു.'' ലേജു സമ്മതിച്ചു. "പക്ഷേ ഈ ബർണസംഗമത്തിൽ ഞാനൊററയ്ക്കേയുള്ളു. ദേവിഅമ്മയൊഴിച്ചാൽ ഒന്നു സംസാരിക്കുവാൻപോലും ഇവിടാരുമില്ല. നമ്മുടെ ഈ അടുപ്പം ദേവിഅമ്മക്കുപോലുമറിഞ്ഞുകൂടാതാനും."

മനോഹരൻ അല്പനേരം മിണ്ടാതിരുന്നു.

"അവർ ഇതറിഞ്ഞാൽ അന്നുമുതൽക്ക് എന്നോട് മിണ്ടു കയില്ല". ലേജ്ജുവിൻെറ സ്വരം പതറുന്നുണ്ടായിരുന്നു. അവ രിതു സഹിക്കുകയില്ല".

"എനിക്ക് മനസ്സിലാവുന്നുണ്ട്. പക്ഷേ നമ്മൾ ഒരു തെററും ചെയ്തിട്ടില്ല."

"ഇല്ല". ലേജ്ജു പ്രതിവചിച്ചു.

"ഇതു തെററാണെന്നു ഹൃദയമുള്ള മനുഷ്യരാരും പറയുക യില്ല". മനോഹരൻ അവളുടെ മുഖത്തേയ്ക്കുററുനോക്കിയിരുന്നു.

"ഈ ബർണസംഗമത്തിൽ ഹൃദയമുള്ളവർ കുറവാണ്".

"ഇവിടെ മാത്രമല്ല." പറഞ്ഞതു പൂർത്തിയാക്കുംപോലെ അയാൾ തുടർന്നു: "ഈ കാശി ഒരു മഹാനഗരമാണ്. ഇവിടെ നിറച്ച് അമ്പലങ്ങളുണ്ട്. പൂജാരിമാരുണ്ട്. പക്ഷേ മനുഷ്യർ മാത്രം നന്നേ ചുരുക്കമാണ്".

ലേജ്ജു ഭീതിയോടെ ചുററുമൊന്നു കണ്ണയച്ചു. സംഗമേ ശ്വരക്ഷേത്രത്തിലെ മണ്ഡപം നിലാവെളിച്ചത്തിൽ അവർക്കു കാണാം. രാംദേവിയുടെ വെളുത്തവസ്ത്രം അനങ്ങുന്നുണ്ടോഎന്നു അവൾക്ക് രണ്ടുപേർക്കും ശ്രദ്ധയുണ്ട്. ഇടയ്ക്കു കാററൂതുമ്പോൾ ആററുവഞ്ചികൾ ഇളകിയുണ്ടാവുന്ന ശബ്ദം അകലെയെങ്ങോ ആയിരം പണ്ഡാമാർ ചേർന്നിരുന്ന് നാമസങ്കീർത്തനം നടത്തുന്ന തുപോലെ കേൾക്കാം. ആ ശബ്ദത്തിൽ ഇപ്പോൾ ലേജ്ജുവിനു അസഹ്യത തോന്നി. ഗംഗയിലെ പുണ്യഘട്ടങ്ങളിലും കേൾ ക്കുന്ന ആ സങ്കീർത്തനസ്വരം അവൾക്കിഷ്ടമല്ല. എങ്ങിനെയോ അവൾ അതു വെറുത്തുകഴിഞ്ഞിരിക്കുന്നു. കാശിയിലെ സക ലതുമവൾക്കിഷ്ടമാണ്—ഈ സങ്കീർത്തനങ്ങളും അതു പാടുന്ന പൂജാരിമാരുമൊഴിച്ച്. കാശിയിൽ മനുഷ്യർ ധാരാളമുണ്ട്. പക്ഷേ അവരുടെയെല്ലാമിടയ്ക്കു, അവരുടെയെല്ലാം ആത്മാക്ക ളെയെല്ലാം അകററി പിടിച്ചുകൊണ്ടു ഈ നാമസങ്കീർത്തനങ്ങളു മായി പണ്ഡാമാർ നില്ക്കുന്നു.

രാംദേവിയേയും മുത്തമ്മയേയും ഒന്നുമല്ല എനിക്കു ഭയം. ഈ പൂജാരിമാർ നമ്മളെ കൊന്നുതിന്നുകളയുമെന്നു് എപ്പോഴുമെനിക്കു തോന്നിപ്പോകുന്നു.

ലേജ്ജൂ ഗംഗയുടെ മറുകരയിലേക്കു് നോക്കിയിരുന്നു. നീലിച്ച ജലത്തിന്റെ പശ്ചാത്തലത്തിൽ, ആററുവഞ്ചികൾക്കു് തൊട്ടരുകിൽ അനവധി നൂററാണ്ടുകളിലെ സാധനയിലൂടെ ആരോ വരച്ചുവച്ച ഒരു ദേവകന്യകയുടെ ചിത്രംപോലെ അവൾ കാണപ്പെട്ടു. ആ വർണ്ണസംക്രമത്തിലെ വിശുദ്ധിയുടെ മുഴുവൻ പ്രതീകമാണവൾ. നിമിഷങ്ങൾ ചെല്ലുന്തോറും അയാളുടെ കണ്ണുകളിൽ അവളൊരു അപ്സരസ്സായി ഉയരുകയാണ്. ഒരു നെടുവീർപ്പോടെ ലേജ്ജൂ മനോഹരന്റെ നേർക്കു് തിരിഞ്ഞു. അപ്പോഴാണ് അയാൾ അവളെ ഉററുനോക്കിയിരിക്കുകയാണെന്നു് മനസ്സിലായതു്. അയാളുടെ മുഖത്തു നോക്കുമ്പോൾ അവൾ സകലതും മറന്നുപോകുന്നു. ഇപ്പോൾ അയാളു് അല്പം ചിന്താധീനനാണ്.

“ഞാൻ പറഞ്ഞതു് അങ്ങേയ്ക്കു് വിഷമമുണ്ടാക്കിയെന്നു് തോന്നുന്നു”.

തടയാൻവയ്യാത്ത ഏതോ ദുർബ്ബലതകൊണ്ടു് മനോഹരൻ അവളുടെ കൈത്തണ്ടയിൽ മുറുകെ പിടിച്ചു.

‘‘എന്നെപ്പററി എനിക്കു വിഷമമില്ല. ഞാൻ ധാരാളം ദുഃഖിച്ചിട്ടുള്ളവനാണ്. പുതിയതായി ഒരു ദുഃഖവും എന്നെ വന്നു കീഴടക്കുവാൻ പോകുന്നില്ല. പക്ഷേ ലേജ്ജൂവിന്റെ സാഹചര്യങ്ങളോർക്കുമ്പോൾ ഞാൻ നടുങ്ങിപ്പോകുന്നു. എന്റെ എല്ലാ ആഹ്ളാദങ്ങളുംകൂടി ഒരുദിവസം ഈ ഗംഗയിൽ താണുപോയേക്കാം. ഈയിടെയായി എനിക്കു് മനസ്സുറപ്പിച്ചു് ഒന്നു പാടാൻപോലും തോന്നുന്നില്ല.”

ലേജ്ജൂ ദീർഘമായൊന്നു നിശ്വസിച്ചു, ഇളകിയുയർന്നുകിടന്ന അളകങ്ങൾക്കിടയിലൂടെ അവൾ അയാളെ നോക്കി. വേ

ദനയും നിസ്സഹായതയുംമാത്രം കാഴ്ചവയ്ക്കുന്ന കണ്ണുകൾ. ജീവിതത്തിലെ എല്ലാ ധൈര്യങ്ങളും അസ്തമിച്ചുപോകുന്നതുപോലുണ്ട്, എല്ലാ ധൈര്യങ്ങളും തന്റെ മുൻപിലിരിക്കുന്ന ആ പുരുഷനിൽനിന്നാണ് കുറച്ചുനാളായി അവൾ സഞ്ചയിച്ചെടുക്കാറുള്ളതു്. ആ പുരുഷൻ ഇതാ ദുർബ്ബലനായിരിക്കുന്നു. അയാളോടു് അവളെന്തു പറയും? അയാളെ സമാധാനിപ്പിക്കാനുള്ള ശേഷി അവൾക്കില്ല. ഗംഗ ഹരിതാഭവീശിയ വെള്ളിക്കിണ്ണംപോലെ അവളുടെ പിന്നിൽ ഒഴുകിനടക്കുന്നു. ആ നദിയുടെ നന്മയിലും കാരുണ്യത്തിലും വിശ്വസിച്ചാണവൾ വളർന്നതു്. ആ വിശ്വാസം വഞ്ചിക്കപ്പെടുകയില്ല.

"നമ്മുടെമോഹങ്ങൾ, ഒരിക്കലും അനാഥമായി ഗംഗയിൽ താണടിയേണ്ടിവരില്ല. ദുഃഖിക്കുന്നവരെ ആശ്വസിപ്പിക്കാൻ മാത്രമുള്ള തണുവും കാരുണ്യവും ഈ അമ്മയ്ക്കുണ്ടു്."

ലേജു വെള്ളത്തിലേയ്ക്കു മുഖംതിരിച്ചിരുന്നു.

"എനിയ്ക്കു് ഈയിടെയായി ഗംഗയിലേക്കിറങ്ങുമ്പോഴെല്ലാം എന്തൊക്കെയോ ആശങ്കകളാണു്". മനോഹരൻ പറഞ്ഞു.

ലേജു ഒന്നുകൂടി അയാളെ നോക്കി. അയാളുടെ ഉള്ളിൽ ചുഴികളും മലരുകളും ഉയന്നു താഴുകയാണു്. അവൾക്കു പിടിച്ചടക്കാനാവാത്ത നിശ്ശബ്ദത അയാളുടെ ആത്മാവിൽ വന്നുമൂടിയിരിക്കുന്നു. ആ മൂകതയിൽനിന്നു് അയാളെ ഉടനടി ഉണർത്താതെ നിവ്വാഹമില്ല. അവൾ സംസാരിക്കുവാൻ തുടങ്ങി.

"ഗംഗ സ്നേഹമുള്ളവളാണു്. സ്നേഹം എന്തെന്നറിയാവുന്നവളാണു്. ഞാൻ ഗംഗയെപ്പററി ഒരു കഥ പറയട്ടെ?"

മനോഹരന്റെ കണ്ണുകൾ കുറേ തപ്പിതടഞ്ഞിട്ടെന്നപോലെ അവളിലേക്കു് ചെന്നെത്തി. അവ ഇത്രകണ്ടു് നിശ്ചേതനങ്ങളായി അവളൊരിക്കലും കണ്ടിട്ടില്ല.

"പറയൂ". അയാൾ അലസമായി പറഞ്ഞു.

ദനയും നിസ്സഹായതയുംമാത്രം കാഴ്ചവയ്ക്കുന്ന കണ്ണുകൾ. ജീവിതത്തിലെ എല്ലാ ധൈര്യങ്ങളും അസ്തമിച്ചുപോകുന്നതുപോലുണ്ട്, എല്ലാ ധൈര്യങ്ങളും തൻെറ മുൻപിലിരിക്കുന്ന ആ പുരുഷനിൽനിന്നാണ് കുറച്ചുനാളായി അവൾ സഞ്ചയിച്ചെട്ടക്കാറുള്ളതു്. ആ പുരുഷൻ ഇതാ ദുർബ്ബലനായിരിക്കുന്നു. അയാളോടു് അവളെന്തു പറയും? അയാളെ സമാധാനിപ്പിക്കാനുള്ള ശേഷി അവൾക്കില്ല. ഗംഗ ഹരിതാഭവീശിയ വെള്ളിക്കിണ്ണംപോലെ അവളുടെ പിന്നിൽ ഒഴുകിനടക്കുന്നു. ആ നദിയുടെ നന്മയിലും കാരുണ്യത്തിലും വിശ്വസിച്ചാണവൾ വളർന്നതു്. ആ വിശ്വാസം വഞ്ചിക്കപ്പെട്ടുകയില്ല.

“നമ്മുടെമോഹങ്ങൾ, ഒരിക്കലും അനാഥമായി ഗംഗയിൽ താണടിയേണ്ടിവരില്ല. ദുഃഖിക്കുന്നവരെ ആശ്വസിപ്പിക്കാൻ മാത്രമുള്ള തണവും കാരുണ്യവും ഈ അമ്മയ്ക്കുണ്ടു്.”

ലേഖ വെള്ളത്തിലേയ്ക്കു മുഖംതിരിച്ചിരുന്നു.

“എനിയ്ക്കു് ഈയിടെയായി ഗംഗയിലേക്കിറങ്ങുമ്പോഴെല്ലാം എന്തൊക്കെയോ ആശങ്കകളാണ്”. മനോഹരൻ പറഞ്ഞു.

ലേഖ ഒന്നുകൂടി അയാളെ നോക്കി. അയാളുടെ ഉള്ളിൽ ചുഴികളും മലരുകളും ഉയന്നു താഴുകയാണ്. അവൾക്കു പിടിച്ചടക്കാനാവാത്ത നിശ്ശബ്ദത അയാളുടെ ആത്മാവിൽ വന്നുമൂടിയിരിക്കുന്നു. ആ മൂകതയിൽനിന്നു് അയാളെ ഉടനടി ഉണത്താതെ നിവ്വാഹമില്ല. അവൾ സംസാരിക്കുവാൻ തുടങ്ങി.

“ഗംഗ സ്നേഹമുള്ളവളാണ്. സ്നേഹം എന്തെന്നറിയാവുന്നവളാണ്. ഞാൻ ഗംഗയെപ്പററി ഒരു കഥ പറയട്ടെ?”

മനോഹരൻെറ കണ്ണുകൾ കുറേ തപ്പിതടഞ്ഞിട്ടെന്നപോലെ അവളിലേക്കു് ചെന്നെത്തി. അവ ഇത്രകണ്ടു് നിശ്ചേതനങ്ങളായി അവളൊരിക്കലും കണ്ടിട്ടില്ല.

“പറയൂ”. അയാൾ അലസമായി പറഞ്ഞു.

ള്ള വഴിയിലെ ആ മുഴുത്ത പർവ്വതനിരയിൽക്കൂടി പോരാൻ നി വൃത്തിയില്ല. ഗിരിദേവതമാർ കാട്ടാനകളെഅയച്ചു് ഒരു ചാലു് കീറിക്കൊടുത്തു, ആ ജലാശയത്തിലെ വെള്ളം അവൻ ആ ചാലിലൂടെ ഒഴുക്കി, അതിൽക്കൂടി ഇപ്പുറംകടന്നു. ഗംഗാജലമേററപ്പോരം ചാമ്പലിൽനിന്നു് കുംഭകർണ്ണഋഷി ഉണന്നെഴുന്നേററു; അദ്ദേഹം കണ്ണുനീർ വാർത്തിരുന്നു് ദേവമോഹിനികളുമായി സ്വർഗ്ഗത്തിലേക്കുപോയി. ഭത്താവിനെ കാത്തിരുന്ന ദേവകന്യമാർക്കും അച്ഛനെ അന്വേഷിച്ചിറങ്ങിയ മകനും ആശ്വാസം നൽകിയ ഗംഗാമാതാവു് ഏഴു് മഹാവാഹിനികളേയും ഉള്ളിലടക്കിപ്പിടിച്ചുകൊണ്ടു് ഒഴുകുവാൻതുടങ്ങി".

മനോഹരന്റെ കണ്ണുകരം വികസിച്ചുകഴിഞ്ഞിരുന്നു. ആ കഥ അയാളെ ഏതോ പ്രതീക്ഷയിലേക്കു് വിളിച്ചുയത്തിക്കൊണ്ടുപോയിരിക്കുന്നു. മരിച്ച ആത്മാക്കളെ ഉണർത്തിയെടുക്കുവാൻ കഴിവുള്ള ഗംഗയുടെ ഹൃദയത്തിലേക്കു് അയാറം നോക്കിപ്പോയി.

"ഞാൻ പുതിയ എന്തോ ചിലതൊക്കെ വിശ്വസിച്ചുപോകുന്നു. ലേജ്ജൂ എന്നെക്കാറം ധൈര്യമുള്ളവളാണു്."

"ധൈര്യമുണ്ടായിട്ടല്ല. ഞാൻ മതിയാവോളം കരഞ്ഞുകഴിഞ്ഞിരിക്കുന്നു. അങ്ങു് ദുബ്ബലനായിപ്പോയാൽ പിന്നെ എനിക്കു് നിലയില്ല.''

പുതിയ ഒരു സ്വരത്തിൽ മനോഹരൻ സംസാരിക്കാൻ തുടങ്ങി. "ഞാൻ സൂക്ഷിച്ചുവെച്ച സിന്ദൂരച്ചെപ്പു് തുറക്കുവാൻ കാലമായി".

ലേജ്ജുവിന്റെ കണ്ണുകറം വിടന്നു. അയാറം പറഞ്ഞതിന്റെ അത്ഥം അവറംക്കു മനസ്സിലായി. ആ സിന്ദൂരച്ചെപ്പിനെപ്പററി പാടിക്കൊണ്ടാണു് അയാറം ഇക്കാലമത്രയും ഗംഗയിലൂടെ കടന്നുപോയിട്ടുള്ളതു്. ആ കടവുകളിൽ തോണി അടുപ്പിച്ചതും അവളുടെ ഹൃദയത്തിന്റെ തീരങ്ങളിലേക്കു് തുഴ

"മനസ്സും ആത്മാവുമെല്ലാം കൊടുത്തു് കേഠംക്കമെങ്കിലേ ഞാൻ പറയുകയുള്ളൂ".

ലേജു അയാളുടെ കൈകളിൽ മെല്ലെ തലോടി. എന്തൊരു ചൂടു്!

"ഞാൻ കേഠംക്കുന്നുണ്ടു്. ഗംഗയെപ്പററി എന്തുപറഞ്ഞാലും എൻെറ ആത്മാവു് ഉണന്നെഴുന്നേല്ക്കും".

അവളൊന്നു പുഞ്ചിരിച്ചു.

''ഈ കഥ സ്നേഹത്തിൻേറയും മുഴുവനും ദുഃഖത്തിൻേറയും നീരൊഴുക്കാണു്. ഗംഗതന്നെ അതിൽനിന്നാണു് പിറന്നതു്. തപസ്സു് ചെയ്തുകൊണ്ടിരുന്ന കുംഭകണ്ണമഹർഷിയെ രണ്ടു ദേവകന്യകകഠം കീഴടക്കി. ഒരു ബോധിവൃക്ഷച്ചുവട്ടിൽവച്ചു് അദ്ദേഹം അവരെ വിവാഹംകഴിച്ചു. ദേവന്മാർ കോപിച്ചു് കുംഭകണ്ണമഹർഷിയെ ശപിച്ചു. അദ്ദേഹം ചാമ്പലായിതീന്നു. പക്ഷെ ആ കന്യകമാർ അവിടെത്തന്നെ കാത്തിരുന്നു. വൃക്ഷം പൂചൂടി തേനീച്ചകഠം വന്നെത്തി. 'ഒരു പുരുഷനുണ്ടായിരുന്നു വെങ്കിൽ ഞങ്ങളെ ഇതുപോലെ ആസ്വാദിക്കുമായിരുന്നു' അവർ തേനീച്ചകളോടു പറഞ്ഞു. ആ ബോധിവൃക്ഷം അവരെ അനുഗ്രഹിച്ചു. അവരിൽ ഒരുത്തി ഗർഭിണിയായി. അവളൊരു ആൺകുട്ടിയെ പ്രസവിച്ചു. ആ കുട്ടി അച്ഛനെവിളിച്ചു കരഞ്ഞു. അമ്മമാരിൽനിന്നു് വിവരമറിഞ്ഞു് അവൻ കുംഭകണ്ണഋഷിയെ ജീവിപ്പിച്ചുകൊണ്ടുവരാൻവേണ്ടി ഇറങ്ങിത്തിരിച്ചു. അവൻ മഹാദേവനെക്കണ്ടു് സങ്കടമറിയിച്ചു. 'പാതാളത്തു് ഗംഗയുണ്ടു്. ശരായുവൃക്ഷത്തിൻെറ ഇലകൊണ്ടുണ്ടാക്കിയ ഒരു കുമ്പിളിൽ ഗംഗാജലവുമായി വരിക. നിൻെറ അച്ഛനെ നിനക്കു് ജീവിപ്പിക്കാൻ കഴിയും' മഹാദേവൻ നിർദ്ദേശിച്ചു. അവൻ യാത്രതിരിച്ചു. പന്ത്രണ്ടുവർഷത്തിനുശേഷം ഗംഗയെകണ്ടുമുട്ടി. കുമ്പിളിൽ ജലവുംവാങ്ങി അവൻ ഭൂമിയിലേക്കു് തിരിച്ചു. പക്ഷെ അവൻെറ കൈകളിൽ ജലം നാഠംക്കുനാഠം വദ്ധിക്കുവാൻ തുടങ്ങി. അതു് മുഴുത്ത ഒരു ജലാശയമായി മാറി ഭൂമിയിലേക്കു

അവരം ഒരുനിമിഷം ധ്യാനനിമഗ്നയെപ്പോലെ ഇരുന്നു. എന്നിട്ട് മുകളിൽ ചില്ലകരം നീട്ടിപ്പിടിച്ചുനില്ക്കുന്ന ആ കടമ്പു വൃക്ഷത്തിലേക്ക് ചേർന്നിരുന്നു. മനോഹരനും അവളുടെ അടുത്തേക്ക് നീങ്ങിയിരുന്നു.

"ഈ കടമ്പുവൃക്ഷത്തിൽ ആദ്യത്തെ പൂവിടുമ്പോരം നമ്മുടെ വിവാഹം നടക്കും."

അവളുടെ ചുണ്ടുകളിൽ മധുരപ്രതീക്ഷകരം തുളുമ്പിനിന്നു. കണ്ണുകരം ആനന്ദവിസ്മൃതിയിൽപെട്ട് എവിടെയോ ഒക്കെ ഒഴുകിനടക്കുംപോലെ തോന്നി. മനോഹരൻ ആ കടമ്പുവൃക്ഷത്തിലാകെ ഒന്ന് കണ്ണയച്ചു. അതു് പൂവിടുവാൻവേണ്ടി വെമ്പിനില്ക്കുകയാണ്. തൻെറയും ലേജ്ജുവിൻെറയും ആത്മാവിലെ ചൂടുമുഴുവൻ ആ വൃക്ഷം ഈ മുഹൂർത്തത്തിൽ ഏററുവാങ്ങിക്കഴിഞ്ഞിരിക്കുന്നുവെന്ന് അയാരം വിചാരിച്ചു. തണുത്ത നീരിലേക്ക് നുറുപാദങ്ങരം നനച്ചിറക്കിക്കൊണ്ട് ഗംഗാതീരങ്ങളിൽ വളൻപൊങ്ങുന്ന തീജ്ജ്വാലകളാണ് ഈ കടമ്പുകരം. മനുഷ്യഹൃദയത്തിൻെറ വികാരവീചികളേററ് വളൻകിളരുന്ന തീജ്ജ്വാലകരം. ഈ കടമ്പിൻവൃക്ഷത്തിൻെറ ഉരംത്തടത്തിൽനിന്ന് ഈ നിമിഷത്തിൽ ഒരു പൂവു് പൊടിച്ചുയരുവാൻ തുടങ്ങിയിരിക്കുന്നു........ .......

"അതെ. ഈ കടമ്പു് പൂവിടുവാൻ ഇനി അധികം താമസമില്ല. ആദ്യത്തെ പുഷ്പം കണ്ണുചിമ്മി ഉണരുന്നതു് നമ്മുടെ വിവാഹകലശം കാണുവാനായിരിക്കും.'' മനോഹരൻെറ ശബ്ദത്തിൽ സംതൃപ്തികളിയാടി.

വെള്ളിയോളങ്ങരംവന്നു് തഴുകിയിട്ടു് തോണി ഒന്നിളകി. ആററുവഞ്ചികരം തമ്മിലുരുമ്മുന്ന ശബ്ദം. ആ നാമസങ്കീർത്തനം അസുഖകരമായി ലേജ്ജുവിനുതോന്നി. ഇപ്പോരം അതു് ശ്രദ്ധിക്കേണ്ടതില്ല. അവരം മെല്ലെ എഴുന്നേററു. കൂടെ മനോഹരനും.

"ഇനി ഈ കടമ്പു് പൂക്കുന്നതു് ഞാൻ കാത്തിരിക്കും." ലേജ്ജു പറഞ്ഞു.

അതു പൂക്കുവാൻവേണ്ടി ഞാൻ ഇനി ദിവസവും ഉറക്കെ പാടും." മനോഹരൻ അതു മുഴമിപ്പിച്ചു.

"കാത്തിരിക്കുന്ന ഹൃദയങ്ങളുടെ നോവു് ഗംഗാദേവിക്കറിയാം. അവർ ഒരു ദിവസംമുമ്പു് ഈ കടമ്പിനെ പൂകൊടുത്തു് അനുഗ്രഹിക്കും".

സംഗമേശ്വരത്തിലെ മണ്ഡപത്തിലേക്കു് അവർ രണ്ടുപേരും നോക്കി. രാംദേവി ഉണർന്നോ? ലേജ്ജു ഒന്നു് നടുങ്ങി. മനോഹരൻ കടവിനടുക്കലേക്കു്ചെന്നു് മണ്ഡപത്തിലേക്കു് സൂക്ഷിച്ചുനോക്കി. രാംദേവി ഒന്നു തിരിഞ്ഞുകിടന്നതേയുള്ളു. ഉണർന്നിട്ടില്ല. ലേജ്ജുവും കടവിലേക്കു്വന്നു. കഴിഞ്ഞ കുറച്ചു സമയത്തിനുള്ളിൽ ആകാശം ഒരു പുതിയ മുഖഛായ ചാർത്തിയിരിക്കുന്നു. നിറച്ചു് ശംഖുപുഷ്പങ്ങൾ വാരിയിട്ടതുപോലെ വെളുത്ത മേഘക്കീറുകൾ അവിടെ ഒഴുകിക്കൂടിയിട്ടുണ്ടു്. അവയുടെ ഇടയ്ക്കു് സ്വർണ്ണനിറമുള്ള ഒരു ശലഭത്തെപ്പോലെ ചന്ദ്രൻ നിന്നു. മനോഹരൻ തോണിയിലേക്കു് കയറുംമുമ്പു് ഒരിക്കൽകൂടി അവളെ ഇറുകെ ചേർത്തു് പുണർന്നു. അല്പം നിറംമങ്ങിയ നിലാവിൽ അവൾ കൂടുതൽ സുന്ദരിയായി കാണപ്പെട്ടു. അഴിഞ്ഞുലഞ്ഞു് വീണ അവളുടെ ചുരുൾമുടിയിൽ അവിടവിടെ വെളിച്ചം ഒളിച്ചുകളിക്കുന്നു. ആ കണ്ണുകളിൽ ഇപ്പോൾ കരിമഷി എഴുതിയതാണെന്നുതോന്നും.

"ഈ കടമ്പു പൂവിടുവാൻവേണ്ടി പാടിക്കൊണ്ടു് തുഴയണേ!" അവൾ മനോഹരനോടു് യാത്രാമൊഴി പറഞ്ഞു.

"എന്റെ ഗാനവും അതിരിക്കുന്ന ഹൃദയവും ഈ കടമ്പിലുണ്ടു്." മനോഹരൻ തോണിയിൽ കയറിനിന്നുകൊണ്ടാണു് ഇതു പറഞ്ഞതു്.

പിന്നെ രണ്ടുപേരും ഒന്നും പറഞ്ഞില്ല. തോണി സാവധാനം അകന്നു. അതു് തിരിഞ്ഞു് പഞ്ചഗംഗാഘട്ടത്തെ ഉന്നംവച്ചു് നീങ്ങി. ലേജ്ജു നിശ്ചലയായി നിന്നു. തോണി അക

ന്നകന്നു് ഗംഗയിലൂടെ ഒഴുകുന്ന ഒരു മരതകക്കല്ലുപോലെ കാണായി. ഒടുവിൽ അതു് മിക്കവാറും കാണാൻവയ്യാത്തവിധം ദൂരെയായപ്പോഴാണ് ലേജ്ജു കടവിൽനിന്നു് സംഗമേശ്വരക്ഷേത്രത്തിലേക്കു് നടന്നതു്. ഈ സമയം ഒരു രാപ്പാടി ഏകാകിയായിരുന്നു് കരയുന്നുണ്ടായിരുന്നു.

സംഗമേശ്വരക്ഷേത്രത്തിന്റെ മണ്ഡപത്തിലെത്തിയപ്പോൾ ലേജ്ജു ഞെട്ടിപ്പോയി. രാംദേവി ഉണർന്നെഴുന്നേററിരുപ്പുണ്ടായിരുന്നു. ലേജ്ജു ഒരുവിധത്തിൽ അവരുടെ മുമ്പിൽ ചെന്നുനിന്നു. അല്പനേരത്തേക്കു് അവളൊന്നും മിണ്ടിയില്ല. ആ നിശ്ശബ്ദത ഭയങ്കരമായി അവൾക്കുതോന്നി. അവളെന്തൊരു തെററാണ് ചെയ്തതു്! അല്പസമയംകഴിഞ്ഞു് രാംദേവി അവളെ അല്പം ഗൌരവംകലർന്ന സ്വരത്തിൽ വിളിച്ചു: "ലേജ്ജൂ".

"ദേവിയമ്മേ." അവളുടെ സ്വരത്തിൽ ഭീതികലർന്നിരുന്നു. ലേജ്ജു വിളിച്ചതു ശ്രദ്ധിക്കാതെ അവർ "മഹേശ്വര, മഹേശ്വര, വിശ്വനാഥ, വിശ്വനാഥ" എന്നു് ഒരുകുറി നാമംജപിച്ചു. അതു് ലേജ്ജുവിനു് കൂടുതൽ ഭയംനല്കി. രാംദേവി രാപകൽ ഈ നാമം ജപിക്കാറുണ്ട്. ഗംഗപോലും ചുരുക്കം ചില സമയങ്ങളിൽ ഒന്നും പറയാതെ ഒഴുകിനീങ്ങാറുണ്ട്. പക്ഷെ വൃദ്ധയായ ഈ അമ്മയാകട്ടെ, സദാ കാശിനാഥന്റെ നാമം ആമന്ത്രണംചെയ്തുകൊണ്ടാണ് കഴിയുന്നതു്. എന്നാൽ ചുരുക്കം ചില സന്ദർഭങ്ങളിൽ ആ സ്ത്രീ മഹേശ്വരനെ വിളിക്കുമ്പോൾ അതിനു് സവിശേഷമായൊരു ശക്തിയുണ്ട്. നിയന്ത്രിക്കാൻ വയ്യാത്ത വികാരങ്ങളുണ്ടാകുന്ന മുഹൂർത്തങ്ങളാണിവ. ഇപ്പോൾ അവർ മഹേശ്വരനെ വിളിച്ചതു് അങ്ങനെയാണെന്നു് ലേജ്ജുവിനുതോന്നി.

"ദേവിയമ്മേ" ലേജ്ജു ഒരിക്കൽകൂടി വിളിച്ചു. രാംദേവി എഴുന്നേററു. തണുത്തുറഞ്ഞുപോയതുപോലെ തോന്നുന്ന സ്വരത്തിൽ അവർ ലേജ്ജുവിനോടു് നിർദ്ദേശിച്ചു: "വീട്ടിലേയ്ക്കു് പോകാം."

രാംദേവി നടന്നു. ലേജ്ജു അവരെ അനുഗമിച്ചു. അവരം തുടർച്ചയായി "മഹേശ്വര മഹേശ്വര വിശ്വനാഥ വിശ്വനാഥ'' എന്നു ജപിക്കുന്നുണ്ടായിരുന്നു.

ലേജ്ജുവിൻെറ കാലടികരം നീങ്ങുന്നില്ല. രാംദേവിയുടെ മൗനം അർത്ഥഗർഭമാണ്. അവർ എല്ലാം കണ്ടിരിക്കുമോ? എല്ലാം അറിഞ്ഞിരിക്കുമോ? അവർ ഒന്നു മിണ്ടിയിരുന്നെങ്കിൽ —അവളെന്തു ഭയങ്കര തെററുചെയ്താലും മാപ്പുകൊടുക്കുവാൻ കനിവുള്ള ഒരൊററ ജീവി ഈ ഭൂമിയിലുള്ളതു് രാംദേവിയാണ്. അതോ ഈ ദുസ്സഹമായ തെററിൻെറ മുമ്പിൽ അവക്കു് അവളോടുണ്ടായിരുന്ന സഹതാപത്തിൻെറ ഉറവു മുഴുവൻ വററിപ്പോയോ?

രാംദേവി ഒന്നും മിണ്ടിയില്ല. ലേജ്ജുവിൻെറ വീട്ടുപടിക്കൽചെന്നു് അവർ വാതിൽ തുറന്നു. അവളകത്തേക്കു കടന്നു കഴിഞ്ഞപ്പോരം, 'കിടന്നോളൂ, ഞാൻ പോകുന്നു' എന്നുമാത്രം അവർ പറഞ്ഞു. ലേജ്ജുവിനു് ഒന്നും പറയാൻ തോന്നിയില്ല. രാംദേവി നടക്കുന്ന ഒരു പ്രതിമയെപ്പോലെ നടന്നുനീങ്ങുന്നതു് അവരം കണ്ടു.

അതിരാവിലെ രാംദേവി കുളിക്കാനിറങ്ങിപ്പോയി. ലേജ്ജു കടവിലേക്കുചെന്നു. ഇന്നലെ രാത്രിയിലെ ആ സംഭവം അവളുടെ സകല മനഃസ്വാസ്ഥ്യതയേയും ഭഞ്ജിച്ചുകഴിഞ്ഞിരുന്നു. ഇപ്പോരം രാംദേവിയുടെ മുഖത്തു് തലേരാത്രിയിലെപ്പോലെ ഗൗരവം കണ്ടില്ല. അവർ എന്തെങ്കിലും പറഞ്ഞുതുടങ്ങട്ടെയെന്നുവച്ചു് ലേജ്ജു കാത്തുനിന്നു. കുറച്ചുനേരം കഴിഞ്ഞപ്പോരം രാംദേവി ചോദിച്ചു: "ഇന്നലെ രാത്രിയിൽ മോളെവിടെപ്പോയിരുന്നു?"

ലേജ്ജു പകച്ചുനിന്നു. അവർ എല്ലാം കണ്ടിരിക്കുന്നു. ഇനി ഒളിച്ചിട്ടു കാര്യമില്ല. എല്ലാം മറന്നു് തനിക്കു മാപ്പുതരണമെന്നു് യാചിക്കുവാൻ അവരം തീരുമാനിച്ചു. അതിനിടയ്ക്കു് രാം

ദേവി വീണ്ടും പറഞ്ഞു: "ഞാൻ എല്ലാം മനസ്സിലാക്കുന്നു
പക്ഷേ നിന്നെക്കുറിച്ചോൎക്കുമ്പോൾ എനിക്കു ഭയമാണുമോ

അതു് അനുകമ്പാനിർഭരമായ വാക്കുകളാണ്. പോ
നിസ്സഹായമായ സഹതാപത്തിന്റെ ശബ്ദമാണ്. ഈ ബ
സംഗമത്തിൽ സകലമനുഷ്യർക്കും എന്നെന്നും ഭയങ്ങളേയുള്ളേ
ഒരു ദീർഘകാലം ജീവിച്ചു് കയറിയ ഈ വൃദ്ധയായ
പോലും ഇന്നും പലതിനേയും ഭയപ്പെടുന്നു. ഈ ഗംഗയു
തീരം മുഴുവനും ഭയം ഒളിച്ചിരിക്കുകയാണ്. രാംദേവി വീ
സംസാരിച്ചപ്പോൾ അവൾക്കതു് കുറേക്കൂടി ബോദ്ധ്യമാ
അവർ പറഞ്ഞു: 'ഇവിടെ നിങ്ങൾക്കനുകൂലമായി പറയു
നാരും കാണുകയില്ല. സാധാരണ ഒരേ സമുദായത്തിലെ
ആൺകുട്ടികളും പെൺകുട്ടികളും തമ്മിൽ സ്നേഹിച്ചാൽപോ
ആളുകൾ എന്തെല്ലാം അപവാദങ്ങൾ പറയുമെന്നോ!" നി
ടെ ഈ ബന്ധത്തിൽ അതിനെക്കാളെല്ലാം വലിയ തെററുണ്ടു

ലേജ്ജ നടുങ്ങിക്കൊണ്ടാണ് ഈ വാക്കുകൾ കേട്ടതു്.
ദേവിയുടെ മുഖത്തു നോക്കുവാൻ അവൾക്കു ധൈര്യമില്ല.
വൾ മുഖത്തുനോക്കണമെന്നു് രാംദേവിക്കു് നിർബ്ബന്ധമുണ്ട
രുന്നില്ല. അവർ സംസാരം തുടൎന്നു.

"കാശിയിൽ മതവും സമുദായവുമാണ് മനുഷ്യരേക്കാ
വലുതു്. മതവും സമുദായവുമില്ലെങ്കിൽ ഇവിടെ മനുഷ്യര
നമ്മുടെയെല്ലാം ഗുരുക്കന്മാരും പുരോഹിതന്മാരും തീരുമാനി
ട്ടുള്ള കാര്യമാണിതു്. അതു ലംഘിക്കാൻ പാടില്ല. രണ്ടുജാ
യിൽപ്പെട്ടവർ സ്നേഹിക്കുന്നതു് ഈശ്വരനിശ്ചയത്തിന്നെതി
ണു്. നമ്മുടെ പുരോഹിതന്മാർ ഈശ്വരനിശ്ചയത്തിന്നെതി
യി പ്രവൎത്തിക്കുവാൻ മനുഷ്യരെ സമ്മതിക്കുകയില്ല. പ്രത്യേ
ച്ചും കാശിയിൽ?" അടക്കിപ്പിടിച്ച വികാരത്തിന്റെസ്വരത്ത
അവർ അതുപസംഹരിച്ചു. "മഹേശ്വര മഹേശ്വര, വി
നാഥ, വിശ്വനാഥ!"

ലേജ്ജുവിൻെറ കണ്ണുകൾ കലങ്ങിക്കഴിഞ്ഞിരുന്നു. അവയിൽ ഒരു ജലധാര പൊട്ടിയൊഴുകുവാൻ തുടങ്ങുകയാണ്. അവളുടെ പാദങ്ങൾക്കടിയിലെ ഭൂമി വിടവാങ്ങിപ്പിരിയുന്നതു പോലെ തോന്നുന്നു. രാംദേവി പറഞ്ഞതിൻെറ അർത്ഥം മുഴുവനവൾക്കു മനസ്സിലായി. ആ സ്നേഹബന്ധത്തെക്കുറിച്ച് ഈശ്വരൻ എന്തു വിധി കല്പിക്കുമെന്ന് അവൾക്കറിഞ്ഞുകൂടാ. പക്ഷേ ഈശ്വരൻെറ സന്തതികളായ മനുഷ്യർ എന്തുചെയ്യാൻ പോകുന്നുവെന്ന് അവൾക്ക് ബോദ്ധ്യമായിക്കഴിഞ്ഞിരുന്നു. ഈ സ്നേഹബന്ധത്തിൻെറമേൽ കാശിയിലെ മനുഷ്യർ അവരുടെ വിധിപ്രസ്താവിക്കുന്ന മുഹൂർത്തം ദൂരെയല്ല.

"ദേവിയമ്മേ" ലേജ്ജു നന്നെ പ്രയത്നിച്ചു രാംദേവിയെ വിളിച്ചു.

രാംദേവിയുടെ മനസ്സ് ഇളകിവശായിരുന്നു. അവർ അവളെ ഉററുനോക്കി. കുറച്ചു വർഷങ്ങൾക്കുമുമ്പ് ഇതേ കടവിൽ ഇതുപോലുള്ള പ്രഭാതങ്ങളിൽ ലേജ്ജുവിൻെറ അമ്മ ഇതുപോലെ അവരുടെ മുമ്പിൽ നിന്നിട്ടുണ്ട്. വിശുദ്ധിയുടെ പര്യായമായ മല്ലികയെപ്പററി പണ്ഡാമാർ അപവാദം പറഞ്ഞ ചില സന്ദർഭങ്ങളിൽ ആ വേദനയുടെ ചുടുനീരു് മുഴുവനും രാംദേവിയുടെ കാൽക്കൽ സമർപ്പിച്ചുകൊണ്ടാണ് ആ സ്ത്രീ സമാധാനം തേടിയതു് ഇന്നിതാ അവരുടെ മകൾ അതുപോലെ കണ്ണീരുമായി തൻെറ മുമ്പിൽ നിൽക്കുന്നു. ഗംഗയുടെ നേരെ മറുകരയിൽ മല്ലിക അന്ത്യവിശ്രമംകൊള്ളുന്ന സ്ഥാനത്തേക്ക് രാംദേവിയുടെ കണ്ണുകൾ അവരറിയാതെ ഒന്നു കടന്നുചെന്നു പോയി. ഇടറിപ്പൊട്ടുന്ന കണ്ഠത്തോടെ അവർ ലേജ്ജുവിനോടു പറഞ്ഞു: "മോളുകരയരുതു്. എഴുപതു വർഷക്കാലമായി ഞാനെത്രപേരുടെ കണ്ണുനീർ കാണുന്നു? നിൻെറ അമ്മയുടെയും കണ്ണുനീർ കണ്ടപ്പോഴെല്ലാം ഞാൻ ജീവച്ഛവമാകാറുണ്ടായിരുന്നു. നിൻെറ കണ്ണുനീരും എനിക്കു ദുസ്സഹമാണ്."

അവളുടെ അമ്മയെപ്പററി ഓമ്മിപ്പിക്കേണ്ടായിരുന്നു
ന്നു് രാംദേവിക്കു് പെട്ടെന്ന തോന്നി. പക്ഷെ പറഞ്ഞുപോ
യി. ലേജു ഏങ്ങലടിച്ചു കരഞ്ഞു. കട്ടകുമണിപോലെ പെ
ട്ടിത്തെറിച്ചുകൊണ്ടിരിക്കുന്ന നിമിഷങ്ങൾ. അവളെ ആശ്വാസ
പ്പിക്കുവാൻ രാംദേവി ശ്രമിച്ചു.

"കാശിവിശ്വനാഥൻ എല്ലാം കണ്ടുകൊണ്ടാണിരിക്കുന്ന
തു്. ആ സർവ്വേശ്വരൻ എന്റെ മോളെ കൈവെടിയുകയില്ല"

"ദേവിയമ്മേ, ഞാൻ നിങ്ങളെപോലും വഞ്ചിച്ചിരിക്കു
യാണു്. ഈശ്വരൻപോലും എനിക്കു് മാപ്പുതരികയില്ലെന്ന
തോന്നിപ്പോകുന്നു."

"അങ്ങനെയല്ല മോളെ. ഈശ്വരന്റെ മുമ്പിൽ നീ തെ
റു ചെയ്തിട്ടില്ല. മനുഷ്യരെ ഓത്താണു് ഞാൻ ഭയപ്പെടുന്നതു്
ദേവിയമ്മ എഴുപതുവർഷം ജീവിച്ചവളാണു്. മോളുടെ മന
സ്സു് ദേവിയമ്മയ്ക്കറിയാം.

ഈ സമയം ലേജുവിന്റെ മുത്തമ്മ കടവിലേയ്ക്കു വരുന്നു
ണ്ടായിരുന്നു. രാംദേവി സംഭാഷണം നിത്തി. ലേജു മുത്തമ്മ
കാണാതെ മുഖംതുടച്ചു. അല്പം ഗൗരവത്തിലാണു് ആ സ്ത്രീയുടെ
വരവു്. അതെന്തിനാണെന്നു് ലേജുവിനും രാംദേവിക്കും മന
സ്സിലായില്ല.

"ദേവിയമ്മേ, ഇവൾ ചൊവ്വേനേരെയല്ല വളരുന്നതു്.
മുത്തമ്മ ഗൗരവത്തോടെ ഇത്രയും പറഞ്ഞിട്ടു് കടവിലിറങ്ങി
മുഖംകഴുകി. അവർ തുടന്നു:—"ദേവിയമ്മ മാത്രമല്ലേ ഇവിടുള്ളു
ഇന്നലെ പൗണ്ണമിഘട്ടത്തിൽവച്ചു് കുട്ടികളുടെ അച്ഛനോടു
ഒരാൾ പറഞ്ഞതു കേട്ടുവോ? ഇവൾ ഒരു ലോഹ്യക്കാരനുമായ
കാശിയാകെ അലഞ്ഞുതിരിയുകയാണെന്നു്!"

ലേജു ഞെട്ടിപ്പോയി. രാംദേവിയുടെ മുഖം താണു. മുത
മ്മ ക്രുദ്ധയായി അവളെ ഒന്നുനോക്കി. അല്പം ധൈര്യം അവ
ലംബിക്കുവാനുള്ള കഴിവു് കുറച്ചുനേരംകൊണ്ടവൾ നേടിയി
രുന്നു.

"ആളുകളെന്തെല്ലാംപറയും? അതിനെല്ലാം ഞാനുത്തരം പറയണോ?"

ലേജ്ജു ദ്ദഢസ്വരത്തിലാണിതു് പറഞ്ഞതു്.

മുത്തമ്മ കുറച്ചുകൂടി ചൊടിച്ചു.

"സാധാരണയാളുകൾ പറഞ്ഞാൽ അദ്ദേഹം വകവയ്ക്കില്ല. ആ നരനാരായണദേവനാണു് അദ്ദേഹത്തോടു് പറഞ്ഞതു്. നരനാരായണദേവൻ നിസ്സാരനല്ല."

ശരിയാണു്. നരനാരായണദേവപണ്ഡാ നിസ്സാരനല്ല. പഞ്ചഗംഗാഘട്ടത്തിലെ പ്രധാനപ്പെട്ട പുരോഹിതനാണു്. ധാരാളം സ്വത്തും സമുദായത്തിൽ പദവിയുമുള്ള ആളാണു്. ബർണ സംഗമത്തിലെ പ്രധാന പുരോഹിതനായ ഋഷിനാഥപണ്ഡായുടെ മൂത്ത സഹോദരനുമാണു്. ഇങ്ങനെയെല്ലാമുള്ളയാൾ നിസ്സാരനാവാൻ സാദ്ധ്യമല്ല. ലേജ്ജു ഒരു പുരുഷന്റെകൂടെ കാശിയിലെല്ലാം നടക്കുന്നുവെന്നു് പറഞ്ഞതു് നിസ്സാരനല്ലാത്ത അദ്ദേഹമാണു്. രാംദേവി ആ രംഗം ഒന്നു് തണുപ്പിച്ചെടുക്കുവാൻ ശ്രമിച്ചു. "വല്ലവരും പറഞ്ഞതുകേട്ടു് അദ്ദേഹവും പറഞ്ഞതായിരിക്കണം."

"അല്ല ദേവിയമ്മേ. വല്ലവരും പറഞ്ഞതുകേട്ടു് പറയുന്ന ആളല്ല നരനാരായണദേവൻ". മുത്തമ്മ ആ ആശയത്തിൽ മുറുകെ പിടിച്ചുനിന്നു.

ലേജ്ജു ഹൃദയഭാരത്തോടെ മുത്തമ്മയെ നോക്കി. ആ സ്ത്രീയെ ഒന്നു സമാധാനിപ്പിക്കേണ്ടതു് ലേജ്ജുവിന്റെ ആവശ്യമാണു്. "മുത്തമ്മ എന്നെ തെററിദ്ധരിക്കരുതു്. ആരെങ്കിലും പറയുന്നതുകേട്ടു് എന്നോടു് പിണങ്ങരുതു്. ഞാൻ മുത്തമ്മയ്ക്കെതിരായി ഒരു തെററും ചെയ്തിട്ടില്ല."

മുത്തമ്മ അവളെ തുറിച്ചുനോക്കിനിന്നു.

"നമ്മുടെ പുരോഹിതന്മാരാണു് നമ്മളെ നേർവഴിക്കു് നയിക്കുന്നതു്. ദേവിയമ്മേ, ഞാനിവളോടു് നിങ്ങളുടെ മുമ്പിൽ

വച്ച് ഒരു കാര്യം പറയുകയാണ്.'' മുത്തമ്മയുടെ രൂക്ഷമായ ദൃഷ്ടി ആഞ്ഞുവീശിയ ഒരു വടിപോലെ അവളിലേയ്ക്കു തെറിച്ചു ചെന്നു.

"നീ ഇനിമേലിൽ ആരുടെയെങ്കിലും കൂടെ നടക്കുന്നതായി കേട്ടാൽ പിന്നെ വളവില്ക്കുവാൻ നിന്നെ അയയ്ക്കുകയില്ല. വളവിററ് കാശുകൊണ്ടുവന്നില്ലെങ്കിൽ നിനക്കാഹാരവുമില്ല." ആ സ്ത്രീ ചൊടിച്ചുകൊണ്ട് നടന്നുപോയി. രാംദേവി മുത്തമ്മ പോയ വഴിയേ നോക്കിനിന്നിട്ട് വിഷാദാകുലയായി ലേജ്ജുവിൻെറ നേക്ക് തിരിഞ്ഞു. അവളുടെ കണ്ണുകൾ നിറഞ്ഞുകഴിഞ്ഞു. രണ്ടുപേക്കും ഒന്നും മിണ്ടാൻ കഴിയുന്നില്ല. കുറച്ചുനേരം അങ്ങനെ പോയി.

"എന്തുചെയ്യണമെന്നെനിക്കറിഞ്ഞുകൂട മോളെ. പുരോഹിതന്മാരുടെ കണ്ണ് ഇക്കാര്യത്തിൽ പതിഞ്ഞുകഴിഞ്ഞിരിക്കുന്നു. ഈശ്വരനല്ലാതെ മററാക്കും നിങ്ങളെ രക്ഷിക്കാൻ കഴിയുകയില്ല''.

ലേജ്ജു മുഖംതാഴ്ത്തിനിന്നു.

# 6. ആ കനി തിന്നതു്

ഭാദൺമാസത്തിലെ കറുത്തിരുണ്ട കാറുകൾ ആകാശത്തു് തിങ്ങിക്കൂടിയിരുന്നു. ഈ കഥയുടെ ആരംഭത്തിൽ നാം കണ്ട ആ സന്ധ്യാനിശ്ശബ്ദതയ്ക്കുശേഷം അഞ്ചാറുമാസങ്ങൾ കടന്നു പോയിരിക്കുന്നു. ബർണസംഗമത്തിൽ പലതും സംഭവിച്ചു. ആനന്ദവും ദുഃഖവും കലർന്ന സംഭവങ്ങൾ. ഇക്കാലമത്രയും മുകളിൽ ആകാശവും കീഴിൽ ഗംഗയും ഇതെല്ലാം നോക്കിക്കണ്ടു കൊണ്ടു് കിടന്നു. അങ്ങനെയിരിക്കുമ്പോഴാണു് ഭാദൺമാസം വന്നെത്തിയതു്. മഴക്കാറുകൾ ദുഃഖത്തിന്റെ നേരുകളാണു്. ഭൂമിയും ആകാശവും പണ്ടൊരുകാലത്തു് സ്നേഹനിബദ്ധരായി ഇറുകെപ്പുണർന്നുനിന്നിരുന്നു. ഒരിക്കൽ അവർതമ്മിൽ പിരിഞ്ഞു. രണ്ടുപേരും വേദനകൊണ്ടു് കണ്ണീർവാർത്തു് ഘനീഭവിച്ചതാണു് മേഘങ്ങൾ. അതുകൊണ്ടാണു് ഈ മഴക്കാറുകൾക്കുള്ളിൽ നിറച്ചു് ജലം തിങ്ങിനിൽക്കുന്നതു്. അതിനുള്ളിൽ തിരമാലകളുണ്ടു്. ആ തിരമാലകൾ ആഞ്ഞടിക്കുന്ന ശബ്ദമാണു് ഇടിമുഴക്കം. ഈ മുകിലുകളെ മനുഷ്യൻ സ്നേഹിക്കുന്നുണ്ടു്. അവ ജലദൂതന്മാരാണു്. ആത്മാവിൽ വെള്ളവും നിറച്ചു് അവർ അലഞ്ഞുതിരിയുന്നു. കുന്നുകളിലും കാടുകളിലും കടന്നുചെന്നു് പച്ചിലകൾ തിന്നു് ജീവിക്കുന്നു. മലവാരങ്ങളിൽ കിടന്നുറങ്ങുന്നു. ഇതിനിടയ്ക്കു് പ്രകൃതിയിലാകെ നനവു വിരിക്കുന്നു. ഈ

നല്ല മേഘങ്ങളാണ് ബർണസംഗമത്തിന്റെ മുകളിലും വന്നെത്തിയതു്. കുറച്ചുദിവസം മുമ്പുവരെ ശക്തിയായ ഉഷ്ണം ഭൂമിയെ കീഴടക്കിക്കൊണ്ടുനിന്നിരുന്നു. ആ കടമ്പുവൃക്ഷങ്ങളെല്ലാം ചൂടുപിടിച്ച ചില്ലകളുമായി മിഴിനട്ടു കഴിഞ്ഞുകൂടി. തണുപ്പിനു വേണ്ടി ആ പ്രദേശം കാത്തിരിക്കുകയായിരുന്നു. ഇതെല്ലാമായിട്ടും ഏതോ വേദനകളുംകൊണ്ടാണ് ഭാദൺമാസം കടന്നുവന്നിരിക്കുന്നതു്.

ലേജ്ജു ഇപ്പോഴും വള വില്ക്കുവാൻ പോകുന്നുണ്ടു്. പക്ഷേ ബർണസംഗമത്തിലെ അവളുടെ ജീവിതം ഒരഗ്നിപർവ്വതംപോലെ ഭയങ്കരമായിത്തീർന്നിരിക്കുന്നു. മനോഹരനും അവളുമായുള്ള സ്നേഹബന്ധം എല്ലാവരുടേയും സംസാരവിഷയമായിത്തീർന്നു. രാംദേവിയോടു് പലരും അതേപ്പററി ചോദിച്ചു. അവർ ഒന്നും പറയാനില്ലാതെ വിഷമിച്ചു. ആ വസ്തുത ഇനി നിഷേധിച്ചിട്ടു കാര്യമില്ല. പക്ഷേ അതിന്റെ ഭീകരമായ ഫലങ്ങളും അവതരിച്ചുതുടങ്ങിയിരിക്കുന്നു ബർണസംഗമത്തിലും ചൌഘഘട്ടത്തിലും പഞ്ചഗംഗാഘട്ടത്തിലും ശംഖുധാരയിലും എല്ലാമുള്ള പണ്ഡാമാർ ലേജ്ജുവിനേയും മനോഹരനേയും ശ്രദ്ധിച്ചുകഴിഞ്ഞിട്ടുണ്ടു്. ബ്രാഹ്മണവംശത്തിൽ പിറന്ന ലേജ്ജു ആ സമുദായത്തോടും സാക്ഷാൽ കാശിവിശ്വനാഥനോടും അപരാധംചെയ്തിരിക്കുന്നു. പണ്ഡാമാർ ഇതേപ്പററി പല ഘട്ടങ്ങളിലും ചർച്ച കളുംനടത്തി. ബർണസംഗമത്തിൽ പ്രധാനികളായ രണ്ടു് പണ്ഡാമാരുണ്ടു്. ഒന്നു് ഋഷിനാഥപണ്ഡാ, മറേറതു് വിശ്വനാഥപണ്ഡാ. പഞ്ചഗംഗാഘട്ടത്തിലെ പ്രധാനി നരനാരായണദേവനാണ്. അസീഘട്ടത്തിലെ ദേവനാരായണപണ്ഡാ, ചൌഘഘട്ടത്തിലെ ജഗദ്ധനപണ്ഡാ, ശംഖുധാരയിലെ ദേവീപ്രസാദപണ്ഡാ തുടങ്ങിയവരാണ് മററു് പ്രമാണപ്പെട്ട കുലഗുരുക്കന്മാർ. കാശിയിലുണ്ടാകുന്ന പല സംഭവങ്ങളിലും ഇവർ ഒരുമിച്ചുചേർന്നിരുന്നു് തലപുകഞ്ഞാലോചിക്കുക പതിവാണ്. അവർ തീരുമാനിച്ചാൽ അതിനഴിവില്ല. പക്ഷേ ഇവരുടെ കൂട്ട

ത്തിൽ വിശ്വനാഥപണ്ഡായും ദേവീപ്രസാദപണ്ഡായും ഒട്ടു വ്യത്യസ്ഥരാണ്. അവക്ക് മററുള്ളവരുടെ അഭിപ്രായത്തോട് പലപ്പോഴും യോജിക്കാൻ കഴിയാറില്ല. പൂജാകർമ്മങ്ങളിലും മററനുഷ്ഠാനങ്ങളിലുംമാത്രം കർശനമായ നിബന്ധനകാം മതി യെന്നായിരുന്നു അവരുടെ മതം. മനുഷ്യരുടെ ആദ്ധ്യാത്മിക മായ ഉൽക്കർഷത്തെപ്പററിമാത്രം പുരോഹിതന്മാർ അസ്വാ സ്ഥ്യംകൊണ്ടാൽ പോരേ? അവരുടെ സ്നേഹബന്ധങ്ങളേയും രഹസ്യജീവിതത്തിലെ ഏററക്കുറച്ചിലുകളേയും എന്തിന് സ്പർ ശിക്കുവാൻ ശ്രമിക്കുന്നു? അത് ഒരുതരത്തിൽ തെററല്ലേ? കാ ശിയിലെ പല സംഭവങ്ങളിലും മററു പണ്ഡാമാർ ഇടപെട്ട പ്പോരം വിശ്വനാഥപണ്ഡായും ദേവീപ്രസാദപണ്ഡായും ഈപ്ര ശ്നങ്ങരം ഉന്നയിക്കാറുണ്ട്. അവരെ അനുകൂലിക്കുവാൻ അധി കംപേർ കാണാറില്ല. എങ്കിലും ഈ വിശ്വാസങ്ങരം അവർ കൈവെടിഞ്ഞിട്ടില്ല. ഇവരെ ഒഴിച്ചുനിർത്തിക്കൊണ്ട് എന്തെ ങ്കിലും ചെയ്യുവാൻ കഴിയാത്തവിധം ഇവർ വ്യക്തിത്വമുള്ളവരാ യിരുന്നുതാനും.

ഭാദൺമാസത്തിലെ പന്ത്രണ്ടാംദിവസം ചിത്രകൂടത്തിലും ബർണസംഗമത്തിലും വാമനദ്വാദശിമേള നടക്കുകയാണ്. ആറുദിവസംമുമ്പ് അസിസംഗമത്തിൽ ലോലാരിക്ഷാത്മേള നടന്നപ്പോരം പണ്ഡാമാർ അവിടെ ഒരുമിച്ചുകൂടി. ലേജ്ജുവും മനോഹരനും തമ്മിലുള്ള ബന്ധം അന്നത്തെ പ്രധാന ചർച്ചാ വിഷയമായിരുന്നു. ലേജ്ജു അവിടെ വളവില്ക്കാൻ പോയില്ല. മനോഹരനും ചെന്നില്ല. പണ്ഡാമാർ കൂടുന്ന സ്ഥലങ്ങളിൽ പോകാനവക്ക് ഭയമാണ്. കാശിയിൽ ഈ പുരോഹിതന്മാർ വന്നുകൂടാത്ത ഒരു മേളയുമില്ലതാനും. ബർണസംഗമത്തിലെ വാമനദ്വാദശിമേളദിവസം താനെന്തുചെയ്യുമെന്ന് ലേജ്ജുവിന് അറിഞ്ഞുകൂടായിരുന്നു. അന്ന് വെളുപ്പാൻകാലത്ത് അവരം രാംദേവിയുടെ വീട്ടിൽചെന്നു. അവിടെ കൊളുത്തിവച്ച നി ലവിളക്കിൻെറ മുമ്പിൽ രാംദേവിയും മറെറാരാളുംകൂടിയിരുന്ന്

സംസാരിക്കുന്നു. അതാരെന്നു് ആദ്യമവൾക്കു് മനസ്സിലായില്ല. അവൾ മുററത്തു് കടന്നുനിന്നു് ഉള്ളിലേക്കു് നോക്കി. വിശ്വനാഥപണ്ഡായാണു്. അവൾ അവരുടെ സംസാരം ശ്രദ്ധിച്ചു. സ്നേഹവും കാരുണ്യവുമുള്ള ഒരു മനുഷ്യനാണു് വിശ്വനാഥപണ്ഡായെന്നു് അവൾ കേട്ടിട്ടുണ്ടു്. ആദ്യമായി ആ മനുഷ്യന്റെ നാവിൽനിന്നുവീണ ഏതാനും വാക്കുകൾ ശ്രവിച്ചപ്പോൾ നേരത്തേയുള്ള കേൾവി ശരിയാണെന്നവൾക്കുതോന്നി. വിശ്വനാഥപണ്ഡായുടെ വാക്കുകൾ ഇതായിരുന്നു:—

"ആ പെൺകുട്ടിയെ ദുഃഖിപ്പിക്കുവാൻ എനിക്കിഷ്ടമില്ല അതുകൊണ്ടാണു് ദേവിയമ്മയോടു് ഇക്കാര്യംവന്നു് പറയാമെന്നു് ഞാൻ കരുതിയതു്."

അവർ സംസാരിക്കുന്നതു് അവളെപ്പററിയാണു്. ലേള്ള കൂടുതൽ ശ്രദ്ധിച്ചു. രാംദേവി മറുപടിപറഞ്ഞു:— "ഞാൻ അവളെയോർത്തു് രാപകൽ ദുഃഖിക്കുകയാണു്. അച്ഛനും അമ്മ മില്ലാത്ത ഒരു പെൺകുട്ടിയല്ലേ? അവളുടെ മുത്തമ്മയും ഭർത്താവും അവളെ ഉപേക്ഷിച്ചമട്ടാണു്. അവൾ ഒരാളെ സ്നേഹിച്ചുപോയതു് തെററാണോ?

ലേള്ളുവിന്റെ ഹൃദയത്തുടിപ്പു് ആ നിലവിളക്കിന്റെ മ്പിലേക്കു് കടന്നുചെല്ലുമൊ എന്നവൾ ഭയപ്പെട്ടു. വിശ്വനാഥപണ്ഡായുടെ മറുപടി എന്തായിരിക്കും? അതു പ്രധാനമാണു്

"സ്നേഹിക്കുന്നതു് തെററല്ല." വിശ്വനാഥദേവന്റെ പ്രതിവചനമാണു്.

ലേള്ള ഒന്നു് നിശ്വസിച്ചു. അതു് ഫലനീഭവിച്ചിട്ടെന്നപോലെ അവളുടെ കണ്ണുകൾ നിറഞ്ഞു.

സ്നേഹിക്കുന്ന ഹൃദയങ്ങളെ മനസ്സിലാക്കുന്നവർ ചുരുക്കമാണു്. നമ്മൾ പറഞ്ഞിട്ടെന്തുകാര്യം?" രാംദേവിയാണു് ഇതു പറഞ്ഞതു്.

"അതാണ് എൻെറയുംഭീതി."വിശ്വനാഥപണ്ഡാ ചിന്താധീനനായതുപോലെ തോന്നി. "ഈ പെൺകുട്ടിയുടെ അമ്മയെപ്പററി ഞാനോർമ്മിയ്ക്കുകയാണ്. ദേവിയമ്മയ്ക്കറിയില്ലേ, അവസാനനിമിഷംവരെ ഞാൻ ഋഷിനാഥനേയും നരനാരായണനേയും മററും എതിർത്തു. പക്ഷേ അവക്ക് ആ സ്ത്രീയോട് എന്തൊരു വൈരാഗ്യമായിരുന്നു."

ലേജ്ജ ആ വാക്കുകൾ ശ്രദ്ധിച്ചു. കുറച്ചുനേരത്തേക്ക് അകത്ത് നിശ്ശബ്ദത കളിയാടി. അവൾ ഒരു പുതിയ വാർത്ത കേൾക്കുകയായിരുന്നു. വിശ്വനാഥപണ്ഡാ പറഞ്ഞ വാക്കുകളുടെ അർത്ഥമെന്താണ്? തൻെറ അമ്മയ്ക്കെതിരായി ആരെങ്കിലും ഒരു സമരം നടത്തിയതു് അവളറിഞ്ഞിട്ടില്ല. ആ സമരം എന്തിനുവേണ്ടിയായിരുന്നു? ഏതായാലും ആ സമരത്തിൽ വിശ്വനാഥപണ്ഡാ മല്ലികയുടെ ഭാഗത്തായിരുന്നുവെന്ന് ഇപ്പോൾ തെളിഞ്ഞു. ആരേയും ബോദ്ധ്യപ്പെടുത്താൻ വേണ്ടിയല്ലാതെ ഉച്ചരിക്കപ്പെട്ട കുറെ വാക്കുകളിൽക്കൂടെയാണ് ആ സത്യം അവൾ ഇപ്പോൾ മനസ്സിലാക്കിയതു്. ഒരുപക്ഷെ ആ പഴയകഥ അവർ ഇപ്പോൾ ഒന്നുകൂടെ ഓർക്കുകയായിരിക്കും.

അതുണ്ടായില്ല. രാംദേവിയുടെ കണ്ണുകളിൽനിന്നു് ജലം ധാരയായൊഴുകുന്നുണ്ടായിരുന്നു. ആ ചുളിവീണ മുഖത്തു് ഈയം ഉരുകിയൊലിച്ചതുപോലെ നിലവിളക്കിൻെറ മങ്ങിയ വെളിച്ചത്തിൽ നീർച്ചാലുകൾ കാണപ്പെട്ടു. ലേജ്ജുവിൻെറ ഉള്ള് വിങ്ങിപ്പൊട്ടുകയാണ്.

"ദേവിയമ്മ വേദനിക്കരുതു്." ആ വൃദ്ധയുടെ ആത്മാവിനെ വിശ്വനാഥപണ്ഡാ സമാശ്വസിപ്പിക്കുകയാണ്.

രാംദേവി ഒട്ടു നിയന്ത്രണംപാലിച്ചുകൊണ്ടു് പറഞ്ഞു:— "ഇന്നു് മേള നടക്കുമ്പോൾ എല്ലാവരുംകൂടി ആ പെൺകുട്ടിയേയും ചെറുക്കനേയും കൊല്ലാൻ തീരുമാനിക്കുമോയെന്നു് ഞാൻ ഭയപ്പെടുന്നു."

"ഞാൻ ഒരു ധർമ്മസമരത്തിലേർപ്പെടേണ്ട ദിവസമാണിന്ന്. വിഷമംപിടിച്ച ഒരു സന്ധിയാണിതു്. ഒരു തുപ്പുകാരൻ ഒരു ബ്രാഹ്മണിപ്പെണ്ണിനെ തൊടുന്നതുകണ്ടു് സഹിച്ചുകൊള്ളവാൻ അവരുടെയെല്ലാം മുഖത്തുനോക്കി ഇന്നു് ഞാൻ പറയേണ്ടിവരും.'' വിശ്വനാഥപണ്ഡാ അല്പം വികാരാധീനനായതുപോലെ തോന്നി. കാററേററ കടമ്പുവൃക്ഷംപോലെ ലേജ്ജുനിന്നു് വിറയ്ക്കുകയാണു്. ഉള്ളകവിഞ്ഞൊഴുകുന്ന കൃതജ്ഞതയും ആദരവും സ്നേഹവും ആ പുരോഹിതനോടു് അവൾക്കുണ്ടായി. അപ്പോൾ രാംദേവിയുടെ അപേക്ഷാസ്വരമുയന്നു:

"അങ്ങു് പരിശുദ്ധങ്ങളായ രണ്ടാത്മാക്കളെയാണു് അതുകൊണ്ടു് രക്ഷിക്കുന്നതു്."

"അതു് ഞാനറിയുന്നു. അവരെ രക്ഷിക്കാൻ ഞാനാഗ്രഹിക്കുന്നു."

വിശ്വനാഥപണ്ഡാ എഴുന്നേററു. രാംദേവി അദ്ദേഹത്തെ അനുഗമിച്ചു. ലേജ്ജു വീടിൻെറ ഒരുവശത്തേയ്ക്കു് മാറി ഒളിച്ചുനിന്നു. വിശ്വനാഥദേവൻ മുററത്തിറങ്ങിയശേഷം രാംദേവിയോടു് തിരിഞ്ഞുചോദിച്ചു:—

''അവരോടു് ഇക്കാര്യം സംസാരിക്കുമോ?''

"നിശ്ചയമായും". രാംദേവി പ്രതിവചിച്ചു. "രണ്ടു ദിവസങ്ങൾക്കുള്ളിൽ ഞാൻ സംസാരിക്കും.''

വിശ്വനാഥദേവൻ യാത്രപറഞ്ഞു് പുറത്തേയ്ക്കുകടന്നു. രാംദേവി പടിവാതിൽവരെചെന്നു് യാത്രയാക്കിയിട്ടു് "മഹേശ്വര മഹേശ്വര, വിശ്വനാഥ വിശ്വനാഥ!'' എന്നു് വിളിച്ചുകൊണ്ടു് തിരിച്ചു വീട്ടിലേയ്ക്കുകയറി. അവർ നിലവിളക്കിൻെറ മുൻപിലെത്തിയപ്പോൾ ലേജ്ജുവും പിന്നാലെ ചെന്നു. ലേജ്ജുവിനെ കണ്ടപ്പോൾ ആ വൃദ്ധയുടെ കണ്ണുകൾ വീണ്ടും നിറഞ്ഞു. എന്തുചെയ്യണമെന്നറിയാതെ അവർ നിന്നുപോയി. ലേജ്ജു വ്യസനംനിറഞ്ഞ സ്വരത്തിൽ പറഞ്ഞു:—

"ഞാൻ എല്ലാം കേട്ടു, ദേവിയമ്മേ."

രാംദേവി ഉദ്വേഗത്തോടെ അവളെ നോക്കി. അവൾ പുറത്തു നിൽപ്പുണ്ടായിരുന്നോ? അവൾ കേൾക്കേണ്ടായിരുന്ന ചില കാര്യങ്ങൾ അവർതമ്മിൽ പറയുകയുണ്ടായി. അതെല്ലാം അവൾ കേട്ടിരിക്കുമോ?

ലേജ്ജു പൊടുന്നനവേ ചോദിച്ചു!- ദേവിയമ്മ എന്നോടു സത്യംപറയുമോ?"

രാംദേവി സംശയത്തോടെ അവളെ നോക്കി. ഒരു വിഷമംപിടിച്ച മുഹൂർത്തം അവരുടെ മുമ്പിൽ സംജാതമായിരിക്കുന്നുവെന്നു അവർക്കു് ബോദ്ധ്യമായി.

"ഞാൻ സത്യമല്ലാതൊന്നും നിന്നോടു പറഞ്ഞിട്ടില്ല. സത്യമെല്ലാം പറഞ്ഞിട്ടുമുണ്ടു്." ആർദ്രതനിറഞ്ഞതായിരുന്നു രാംദേവിയുടെ സ്വരം.

എന്റെ അമ്മയെ എന്തിനാണു് പുരോഹിതന്മാരെതിർത്തതു്?" "ലേജ്ജു ജിജ്ഞാസയുടെ കൊടുമുടിയിൽനിന്നുകൊണ്ടാണിതു ചോദിച്ചതു്.

രാംദേവി സ്തംഭിച്ചുനിന്നുപോയി. അവളൊരിക്കലും അറിയരുതെന്നു്, അവളെ ഒരിക്കലും അറിയിക്കരുതെന്നു് വിചാരിച്ചിരുന്ന ആ ഒരു കാര്യം ആരുടേയും മനഃപൂർവ്വമായ വിചാരം കൂടാതെതന്നെ അവളുടെ കാതിലെത്തിയിരിക്കുന്നു. എങ്ങനെ അതു പറയും? എങ്ങനെ പറയാതിരിക്കും? എങ്കിലും അവളെ അറിയിക്കാതിരിക്കാൻ ശ്രമിക്കുകയാണു ഭേദം.

"ഒന്നുമില്ല." രാംദേവി കൃത്രിമമായ ലാഘവത്തോടെ പറഞ്ഞുതള്ളി.

ലേജ്ജുവിനു് ഒട്ടും സമാധാനം വന്നില്ല. അവൾ നിർബ്ബന്ധിച്ചു. "ദേവിയമ്മ എന്നെ മറയ്ക്കരുതു്. അതറിയുന്നതു

കൊണ്ടു് ഞാൻ കൂടുതൽ ദുഃഖിക്കുകയില്ല. അതറിയുന്നതുകൊണ്ടു് എനിക്കു കൂടുതൽ സമചിത്തത ഉണ്ടാവുകയേയുള്ളു."

"മോളു് അതറിയേണ്ടന്നാണു് ഇക്കാലമത്രയും ഞാനാഗ്രഹിച്ചിരുന്നതു്. അതുകൊണ്ടാണു് ഞാൻ അതു പറയാൻ മടിക്കുന്നതു്. "രാംദേവി മുഖംതിരിച്ചുനിന്നു.

ലേജു തൂണിൽ ചാരി തളർന്നവളെപ്പോലെ നിന്നു.

"എന്റെ അമ്മയെ സംബന്ധിക്കുന്ന ഏററവും വലിയ ഒരു സത്യം എനിക്കറിയാൻ അവകാശമില്ലേ?"

ആ ചോദ്യം അപ്രതീക്ഷിതമായിരുന്നു. രാംദേവിയെ അതു നിസ്സഹായയാക്കി. അവർ ഇങ്ങനെ പറഞ്ഞുപോയി.

"ഞാൻ പറയാം. അതിനു് എന്റെ സ്വന്തമായ തടസ്സമൊന്നുമില്ല. എന്റെ മോളുടെ കണ്ണു നനയുന്നതു കാണുവാനുള്ള വിഷമംകൊണ്ടാണു് ഇപ്പോഴും ഞാനതു മറച്ചുപിടിച്ചതു് ഈ പുരോഹിതന്മാരില്ലായിരുന്നെങ്കിൽ മല്ലിക കുറേനാൾകൂടി ജീവിച്ചിരിക്കുമായിരുന്നു."

രാംദേവി നിലവിളക്കിന്റെ ഒരു വശത്തു ചെന്നിരുന്നു ലേജു ആ തൂണിന്റെ ചുവട്ടിൽത്തന്നെ ചാരിയിരുന്നു. ആ ദീപനാളം കഥ പറയുവാൻ രാംദേവിയെ മാടിവിളിച്ചു. ലേജു തിരിയൊന്നു നീട്ടിയിട്ടു് വീണ്ടും തൂണിൽ ചാരിയിരുന്നു.

"നിന്റെ അമ്മ സുന്ദരിയായിരുന്നു. അവളിവിടെ വന്നപ്പോൾ ഈ നാട്ടുകാരെല്ലാം അവളുടെ മുഖസൗന്ദര്യംകണ്ടു് അന്തിച്ചുനിന്നുപോയിട്ടുണ്ടു്. ഒരുകാലം വാമനദ്വാദശിമേളയിൽ വച്ചു് ഈ ഋഷിനാഥപണ്ഡ്യാ അവളെ കണ്ടു. ഋഷിനാഥപണ്ഡ്യാ പണമുള്ളയാളാണു്. ആരോഗ്യമുണ്ടു്. സമുദായത്തിൽ അഭിമാനാർഹമായ സ്ഥാനമുണ്ടു്. ദൂരെ നാട്ടിൽനിന്നുവന്ന സൗന്ദര്യവതിയായ ഒരു പെൺകുട്ടിയോടു് അദ്ദേഹത്തിനു് താല്പര്യംതോന്നിയതിലത്ഭുതമില്ല."

ലേജുവിന്റെ കണ്ണുകൾ വിടർന്നു. അവളുടെ ഹൃദയം പുതാനും നിമിഷങ്ങൾക്കുള്ളിൽ ഏതോ ഒക്കെ ദിക്കുകളിൽ അല

ഞ്ഞുതിരിഞ്ഞു. ആ മെയ്കൽ മലകളുടേയും വെയിൻ ഗംഗാതീരത്തിൻേറയും മനോഹാരിതകൾ അവൾക്കോർമ്മവന്നു. അവിടെ കാററിൽകിടന്നുലയുന്ന ചോളക്കതിരുകൾക്കിടയ്ക്കു അവളുടെ അമ്മ അഴിഞ്ഞുലഞ്ഞ ആടകളുമായി നടന്നുനീങ്ങുന്നതു് അവൾ കണ്ടു. ആ ചോളക്കതിരുകളാണു് അവരുടെ കൈത്തണ്ടകളിലേയ്ക്കു് കനകത്തിൻെറ നിറം പകന്നുകൊടുത്തതു്. ചുവന്ന കേസരപുഷ്പത്തിൻെറ ദളങ്ങളാണു് മല്ലികയുടെ കവിളുകളിൽ ആ തുടുത്ത ശോണിമ ചാലിച്ചുചേത്തതു്. വെയിൻ ഗംഗാതടത്തിൻെറ സൗന്ദര്യം മുഴുവൻ പകന്നെടുത്തുകൊണ്ടു് അവർ കാശിയിലേക്കു പോന്നു. ആ സൗന്ദര്യത്തിൻെറ മുമ്പിൽ മന്ത്രംജപിക്കുന്ന ചുണ്ടുകൾപോലും നിശ്ചലങ്ങളായിപ്പോയെങ്കിൽ അത്ഭുതപ്പെടാനില്ല. അമ്മയുടെ ചുരുണ്ടിരുണ്ട മുടിയും മഷിയൊഴുകുന്ന കൺപീലികളും അടുത്തൊന്നു കാണുവാനാഗ്രഹിച്ചുപോയെങ്കിൽ അതിശയിക്കാനില്ല. പക്ഷേ സ്നേഹംനിറഞ്ഞ അത്തരം ഒരാസ്വാദനം എങ്ങനെ ഒരുപകടത്തിൽചെന്നു കലാശിച്ചു? ഋഷികേശപാണ്ഡ എങ്ങനെ അമ്മയുടെ ശത്രുവായിത്തീന്നു.

രാംദേവി അല്പംകഴിഞ്ഞു തുടന്നു:- ഒരു കർമ്മാനുഷ്ഠാനത്തിനെന്നപേരിൽ ഋഷിനാഥദേവൻ മല്ലികയെ അദ്ദേഹത്തിൻെറ വീട്ടിലേക്കു വിളിച്ചുകൊണ്ടുപോയി. എന്തു നടന്നുവെന്നെനിക്കറിയില്ല. ഒരു സന്ധ്യക്കു നിലവിളിച്ചുകൊണ്ടാണു് മല്ലിക എൻെറയടുക്കൽ തിരിച്ചു വന്നതു് എന്തു സംഭവിച്ചുവെന്നു് ഒരിക്കലും അവളോടു ഞാൻ ചോദിച്ചിട്ടില്ല.''

ഭാദൺമാസത്തിലെ മേഘം ഇരുണ്ടുകൂടിയതുമൂലം പകൽ വെളിച്ചം അറച്ചു മാറിനിൽക്കുകയാണു്. ഗംഗയ്ക്കു് തീരെ പ്രസന്നതയില്ല. പറവകളുടെ പ്രഭാതനിസ്വനങ്ങൾപോലും ഇരുട്ടിൻെറ വാദ്യമേളംപോലിരുന്നു.

ലേഖ കണ്ണുംനട്ടിരുന്നു് ആ കഥ കേൾക്കുകയാണു്. മാംസികമായ വികാരങ്ങളുടെ അത്ഥമറിയാൻതക്കവണ്ണം അവളു

ടെ ചേതന വളൻ് വികസിച്ചുകഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട ആ കഥയുടെ മറുപുറംവരെ അവളുടെ ഉൾക്കണ്ണുകൾക്ക ചെന്നെത്താൻ കഴിഞ്ഞു.

''അന്നുമുതൽക്ക് ഋഷിനാഥപണ്ഡായുടെ നേതൃത്വത്തി ആ കുടുംബത്തോട് എതിർപ്പുതുടങ്ങി. ദൈവത്തിന്റെ പ്രതി ധികളായ ഇവരെപ്പററി ഈ മുതുമുത്തശ്ശി എന്തുപറയാനാണ എന്തെല്ലാം ഹീനമാർഗ്ഗങ്ങളിൽക്കൂടി അവർ ആ കുടുംബ യിട്ട് ഹേമദണ്ഡമേല്പിച്ചു! ഞാനതു വിവരിക്കുന്നില്ല. ഈ ഴയ കണ്ണ് തുറന്നിരുന്ന് അതെല്ലാം കണ്ടതാണ്.

രാംദേവിയുടെ കണ്ഠമിടറി. കുറച്ചുനേരത്തേക്ക് അവ തുടരാൻ സാധിച്ചില്ല. പിന്നീട് അവർ പറഞ്ഞു:-

"അടുത്ത വർഷത്തെ വാമനദ്വാദശിമേളയിൽ ഒരു ബ ളമുണ്ടായി. ഋഷിനാഥപണ്ഡായുടേയും നരനാരായണദേ ൻെറയും ആൾക്കാർക്കൂടി മല്ലികയേയും ജഗന്നാഥ ദേവനേ ദേഹോപദ്രവമേല്പിച്ചു."

ലേജ്ജു പൊട്ടിക്കരഞ്ഞുപോയി. അവളുടെ ശ്വാസധ യേററന്നപോലെ ആ വിളക്കണഞ്ഞു: മടിച്ചുമടിച്ചു ഇഴഞ കയറുന്ന പകൽവെളിച്ചംമാത്രം ആ മുറിക്കുള്ളിൽ തങ്ങിനിന്നു

"മോളു് കരയരുതു്." രാംദേവി പറഞ്ഞു. ''ഗംഗയി നിന്നു് രണ്ടു മൂന്നു തോണിക്കാർക്കൂടിയാണ് മർദ്ദിച്ചു വലിെ റിയപ്പെട്ട ജഗന്നാഥദേവനെ രക്ഷിച്ചുകൊണ്ടു വന്നതു്. മല്ലി അതിനുശേഷം രോഗിണിയായി. ജഗന്നാഥദേവൻ അദ്ദേ ത്തിൻെറ രോഗം വെളിയിലറിയിച്ചില്ല. സ്നേഹംനിറഞ മല്ലിക ചുമച്ചുചുമച്ചു് അവസാനമായി കണ്ണടച്ചപ്പോൾ അവ ടെ ഭത്താവു് ചുമ അടക്കിപ്പിടിച്ചുകൊണ്ടും അവളെ ശുശ്രൂ ഷകയായിരുന്നു."

കുറച്ചുനേരത്തേക്ക് രണ്ടുപേരും മിണ്ടിയില്ല. ലേജ്ജു ൻെറ ഏങ്ങലടി ആ മുറിക്കുള്ളിൽ നിറഞ്ഞുനിന്നു.

"ഇതിനെല്ലാം ഒരു കാരണം അവക്ക് പറയാനുണ്ടായിരുന്നു. മെയ്കൽമലവാരത്തിൽനിന്നും വരുന്നവരെല്ലാം തോട്ടികളും ഉപ്പുകാരുമാണ്. അവർ ബ്രാഹ്മണരെതൊട്ട് അശുദ്ധരാക്കുന്നതു് കാശിവിശ്വനാഥൻ സഹിക്കുകയില്ല. തോട്ടികളേയും ഉപ്പുകാരേയും സ്വീകരിക്കുന്ന ബ്രാഹ്മണരെ സംഗമേശ്വരൻ ശിക്ഷിക്കും. ആ ശിക്ഷയാണ് ഋഷിനാഥപണ്ഡായും കൂട്ടരും നടപ്പാക്കിയതു്."

കണ്ണുനീർവീണ് ലേജുവിന്റെ മാറിടമാകെ നനഞ്ഞു. മെയ്കൽ മലവാരങ്ങളിലെ ചോളക്കതിരുകൾ ആ പട്ടടപ്പറമ്പുകളിൽ ഇടതൂർന്ന് വളർന്നുനില്ക്കുകയാണ്. അവിടം മഞ്ഞുവീണ് നനഞ്ഞതുപോലെയുണ്ട്. ഗംഗയെ തഴുകിവരുന്ന കാറ്റേറ്റ് ആ കതിർക്കുടങ്ങൾ ഉയരുകയും താഴുകയും ചെയ്യുന്നു. രാംദേവി അവളുടെ അടുത്തുചെന്നു് കണ്ണുനീർ തുടച്ചു.

"മോളു് കരയരുതു്. ഈ കരച്ചിൽകാണാൻ കെല്പില്ലാഞ്ഞിട്ടാണ് ഈ കഥ ഇത്രയുംകാലം ഞാൻ ഒളിച്ചുപിടിച്ചതു്."

കണ്ണുനീർ കെട്ടിയ കണ്ണുകളോടെ ലേജു പറഞ്ഞു:

"ദേവിയമ്മേ, എന്റെ അമ്മ എന്നെന്നേക്കുമായി എന്നെ വിട്ടുപിരിഞ്ഞപ്പോൾ ഇത്ര ഭയങ്കരമായ ഒരു കഥ ആ വേർപാടിന്റെ പിന്നിലുണ്ടെന്നു് ഞാൻ സ്വപ്നത്തിൽപോലും വിചാരിച്ചില്ല. രണ്ടു പെട്ടി വളകൾമാത്രം എനിക്കായി നീക്കിവച്ചിട്ടു് എന്റെ അച്ഛൻ യാത്രപറഞ്ഞപ്പോഴും ഇതൊന്നും ഞാനറിഞ്ഞിരുന്നില്ല."

"അതെല്ലാം മറന്നുകളയുക. ഈ ഗംഗയുടെ തീരത്തു് പലതും മറന്നെങ്കിലേ ജീവിക്കാൻ സാധിക്കുകയുള്ളു." രാംദേവി മല്ലികയുടെ അന്ത്യവിശ്രമസ്ഥാനത്തേക്കു് കണ്ണയച്ചുംകൊണ്ടാണതു് പറഞ്ഞതു്. അതിനടുത്തുതന്നെ ജഗന്നാഥദേവന്റെ ആത്മാവും കാലത്തിന്റെ തിരസ്കരണിയിൽപ്പെട്ടുകിടക്കുന്നു. ലേജുവും ആ വഴിക്കു് നോക്കിയിരുന്നുപോയി.

"വരൂ! നമുക്കും കുളിക്കാൻപോകാം. ആണ്ടിലൊരിക്കലല്ലേ ഈ ബർണസംഗമത്തിൽ ഗംഗയുടെ വിശുദ്ധജലം വന്നെത്തുകയുള്ളു."

അവർ രണ്ടുപേരും കടവിലേയ്ക്കുപോയി.

വാമനദ്വാദശിയുടെ മേളകൾ ആരംഭിക്കുകയാണ്. സന്ധ്യ ഇന്നു നേരത്തേ വന്നെത്താൻ വെമ്പുന്നതുപോലുണ്ട്. ലേഖ കാശിവിശ്വനാഥക്ഷേത്രത്തിന്റെ പുറവാതില്ക്കൽ അന്നത്തെ വളവില്പനയ്ക്കുശേഷം മനോഹരനെ കാത്തുനിന്നു. വിശ്വനാഥക്ഷേത്രത്തിന്റെ മുകളിൽ അല്പം വടക്കുകിഴക്കുമാറി ഒരു മഴവില്ല് വീശിയിട്ടുണ്ട്. പ്രപഞ്ചത്തെ വിഴുങ്ങാൻനില്ക്കുന്ന ഏതോ കൂററൻ കരിനാഗത്തിന്റെ പൊത്തിൽനിന്നിറങ്ങിവരുന്ന നിറമുള്ള സർപ്പദേവതയാണ് ഈ മഴവില്ല്. ആ കരിമ്പാമ്പിൻകൂടിനുചുററും താമരപ്പൂക്കൾ വിടർന്നുനില്പുണ്ടത്രെ. അതിന്റെ ഇതളുകൾ മുഴുവനും വിഷമുള്ള നീരുറവകളാണ്. ആ നീരുറവകളിൽ തഴുകിയാണ് മായാമോഹിനിയായ ഈ മാരിവില്ലോടി മാനത്തേയ്ക്കു കടന്നുവരുന്നതു്. താമരപ്പൂക്കൾ തോററിവളർത്തിയ ഒരു കനി ഈ മാനത്തിന്റെ ഏതോ മൂലയിലിരിപ്പുണ്ട്. അതു് തേടിയാണ് ഈ വർണ്ണമോഹിനിയായ ദേവത വന്നെത്തുന്നതു്. അതു കണ്ടെത്തിയാൽ അവൾ അന്തർദ്ധാനം ചെയ്യുകയായി. ആ കനി പെൺകുട്ടികൾ തിന്നരുതു്. തിന്നാൽ അവർ അമ്മമാരായിപ്പോകും. കൊച്ചുന്നാളിൽ രാംദേവി ഈ കഥ അവളെ പറഞ്ഞുകേൾപ്പിച്ചിട്ടുണ്ട്. അറിവുവച്ചപ്പോൾ തുടങ്ങി മഴവില്ലുകൾ കാണുമ്പോൾ അവൾക്ക് ഈ ഓർമ്മയാണ്. എങ്കിലും അതിന്റെ സൌന്ദര്യം അവളുടെ ആത്മാവിനെ ഒട്ടുനേരം പിടിച്ചുനിർത്തിക്കളയാറുണ്ട്. ഇന്നു് ഈ മഴവില്ല് എങ്ങോട്ടുപോകുന്നു? ബർണസംഗമത്തിലേക്കായിരിക്കും. അവിടെ കാശിയിലെ പെൺകുട്ടികൾ ഇപ്പോൾ വന്നുകൂടിക്കൊണ്ടിരിക്കയാണ്.

# 7. വിധിയും ശിക്ഷയും

അവൾ തിരിഞ്ഞുനോക്കി. മനോഹരനാണു്. കുറച്ചുനേരത്തേയ്ക്കു് അവൾക്കൊന്നും പറയാൻകഴിഞ്ഞില്ല. അഗാധമായ പല സ്നേഹബന്ധങ്ങളും വാചാലങ്ങളല്ല. ലേജുവും മനോഹരനും പരസ്പരം ഒന്നുമുരിയാടാതെ അനേകം നാഴികകൾ ഒന്നിച്ചു കഴിച്ചുകൂട്ടിയിട്ടുണ്ടു്. പക്ഷേ ഇന്നത്തെ ഈ നിശ്ശബ്ദതയുടെ അർത്ഥം മറെറാന്നാണു്. അവർക്കു് ബർണാസംഗമത്തിൽവച്ചു് തമ്മിൽ കണ്ടുമുട്ടാൻ സാദ്ധ്യമല്ലെന്ന നിലവന്നിട്ടു് കുറേ മാസങ്ങളായിരിക്കുന്നു. കഴിഞ്ഞ വർഷത്തെ വാമനദ്വാദശിമേളയിൽ എന്തെന്തു ശുഭപ്രതീക്ഷകളോടെയാണു് അവർ സന്ധിച്ചതു്? ബർണസംഗമം മുഴുവൻ ആ സ്നേഹബന്ധത്തിന്റെ നീരൊഴുക്കിനു് കീഴ്‌വഴങ്ങിയതായി അവൾക്കു് തോന്നി. അന്നു് സകലരും മേളയിൽ പങ്കുകൊണ്ടപ്പോൾ, അകന്നു് വാകച്ചെടികൾക്കിടയിലിരുന്നു് അവർ ഭാവിയെപ്പററി ധാരാളം സ്വപ്നങ്ങൾ നെയ്തുണ്ടാക്കി. ഇന്നു് അതെല്ലാം പൊട്ടിവീണുകൊണ്ടിരിക്കുന്ന ചിലന്തിവലകളാണു്. ഈ ദ്വാദശിമേളദിവസം ബർണസംഗമത്തിലേക്കു് തിരിച്ചുപോകുവാൻ മടിച്ചുനിൽക്കുകയാണു് ലേജു. മനോഹരനാകട്ടെ സാധാരണദിവസങ്ങളിൽ രാംദേവിക്കു് പൂവുംകൊടുത്തിട്ടു് ഉടൻ മടങ്ങിപ്പോവുകയാണു് പതിവു്. ദ്വാദശിമേളയിൽ അയാൾ വരാൻപാടില്ല. അത്ര

കണ്ടു് പ്രചണ്ഡമായ എതിർപ്പാണു് ആ ബന്ധത്തിനുനേരെ പുരോഹിതന്മാർ അഴിച്ചുവിട്ടിട്ടുള്ളതു്. ഈ അവസ്ഥയാണു് ലേജ്ജുവിനേയും മനോഹരനേയും നിശ്ശബ്ദരാക്കി നിർത്തിയതു്

"ഞാൻ ഇന്നു ബർണസംഗമത്തിൽ വരികയില്ല." വിഷാദ മഗ്നനായി മനോഹരൻ പറഞ്ഞു.

"ബർണസംഗമത്തിലേക്കു പോകുവാൻ എനിക്കു മനസ്സു വരുന്നില്ല" ലേജ്ജു പറഞ്ഞു. "ഞാൻ എന്തിനവിടെ പോക ണം? എനിക്കുവേണ്ടി ആരും അവിടെ വരാനില്ല."

മനോഹരനു് ഒന്നും പറയാനുണ്ടായിരുന്നില്ല. അയാളുടെ ചിന്തകൾ ശിഥിലങ്ങളായിരുന്നു. എങ്കിലും അയാൾ പറഞ്ഞു തുടങ്ങി:

"ദുഃഖിക്കാൻ പിറന്നവരുടെ കൂട്ടത്തിലാണു് നമ്മൾ. സ ക്ഷാൽ കാശി വിശ്വനാഥനെപ്പോലും അതിക്രമിച്ചുകൊണ്ടു ഇവിടെ മനുഷ്യരെന്തെല്ലാം ചെയ്യുന്നു? ഈ നാട്ടിൽ എന്റെ ശബ്ദത്തിനു ബലമില്ല. എനിക്കു് ആകെക്കൂടിയുള്ള ആത്മശക്തി ലേജ്ജുവിന്റെ പ്രകാശം പരത്തുന്ന ഈ കണ്ണുകളാണു്. അ ന്നനയുമ്പോൾ എന്റെ ജീവിതം മുഴുവൻ ഇരുട്ടാകുന്നു. എന്റെ ഹൃദയം ദുഃഖംകൊണ്ടു നിറയുന്നു. ഇരുട്ടു വീഴുംമുമ്പു് കൊഴിയു ന്ന ഒരു പൂവായിട്ടു പിറന്നാൽപ്പോലും ആ ജീവിതം മനുഷ്യ ന്റേതിനേക്കാൾ എത്ര സന്തോഷപൂർണ്ണമാകുമായിരുന്നു! ..."

മനോഹരൻ കൂടയിൽനിന്നു് വാടിത്തുടങ്ങിയ ഒരു പൂവെടു ത്തു് അവളുടെ മുടിയിൽവച്ചു. ക്ഷേത്രത്തിന്റെ കവാടത്തി ലൂടെ കടന്നുപോയ ആരോഒക്കെ അതു കാണുകയുണ്ടായി.

"വാടിയ പൂവാണു്, സാരമില്ല." അയാൾ പറഞ്ഞു.

"ഈ മനസ്സു വാടാതിരുന്നാൽമതി." സമാധാനിപ്പിക്കു വാൻവേണ്ടി ലേജ്ജു ഉപയോഗിച്ച വാക്കുകളാണവ.

മനോഹരൻ വിളറിയ ഒരു പുഞ്ചിരി സമ്മാനിച്ചു. "എ ല്ലാ പൂക്കളും കൊഴിയുന്നതിനെപ്പററിയുള്ള വേദനയോടുകൂ

യാണ് വിടരുന്നതു്. എത്ര പൂക്കൾ വിടരുകയും കൊഴിയുകയും ചെയ്യുന്നു! അതിൽ എനിക്കു ദുഃഖമില്ല. പക്ഷേ ഈ പുഞ്ചിരി കൊഴിഞ്ഞുപോകാതെ കാക്കുവാൻ എനിക്കു് കഴിഞ്ഞിരുന്നെങ്കിൽ........''

ലേജ്ജു അല്പനേരംകഴിഞ്ഞു് അറിയിച്ചു: ''വിശ്വനാഥദേവൻ രാംദേവിയോടു ചില കാര്യങ്ങൾ പറഞ്ഞിട്ടുണ്ടു്."

"എന്താണതു്?" മനോഹരനന്വേഷിച്ചു. ''അദ്ദേഹം അവരുടെ കൂട്ടത്തിൽ നല്ല മനുഷ്യനാണു്".

"അദ്ദേഹം നമ്മളെ രക്ഷിക്കുവാൻവേണ്ടി മററുള്ളവരുമായി മല്ലടിക്കുകയാണു്. പക്ഷേ നമ്മൾ തമ്മിൽ കുറച്ചുനാളത്തേയ്ക്കു് ഒരിടത്തുവച്ചും സന്ധിക്കരുതെന്നു് രാംദേവി മുഖാന്തിരം അറിയിച്ചിട്ടുണ്ടു്."

''നമ്മളതനുസരിക്കേണ്ടതാണു്.'' മനോഹരൻ അഭിപ്രായപ്പെട്ടു.

''ഞാൻ ഒററയ്ക്കായിപ്പോകുന്നു എന്നു് ഓരോ നിമിഷവും എനിക്കു തോന്നുന്നു." ലേജ്ജു വളരെയേറെ അസ്വസ്ഥയായി.

"ഒരിക്കലുമില്ല. ഞാനുണ്ടു്.'' അയാൾ ചുററും നോക്കി. ''നേരം ഇരുട്ടാൻപോകുന്നു. ലേജ്ജു പൊയ്ക്കൊള്ളു."

അവൾ കുറേനേരം മൂകയായി നിന്നു. ഒന്നും പറയാൻ കഴിഞ്ഞില്ല. ഒന്നും പറയാതെയാണു് അവർ തമ്മിൽ പിരിഞ്ഞതും.

.......................................

ബർണസംഗമത്തിലെ വാമനപാദശിരമലയിൽ പഞ്ചഗംഗാഘട്ടത്തിൽനിന്നു് നരനാരായണദേവപണ്ഡാ പ്രത്യേകം വന്നിരുന്നു. ജഗഭനപണ്ഢാ, ദേവനാരായണപണ്ഡാ തുടങ്ങിയവരും അവിടെയെത്തി. കർമ്മങ്ങളെല്ലാം കഴിഞ്ഞു് സംഗമേശ്വരക്ഷേത്രത്തിലെ മണ്ഡപത്തിൽ അവരൊരുമിച്ചുകൂടി. ഒരു വലിയ തീരുമാനമെടുക്കുവാൻ ദൈവത്തിന്റെ പ്രതിനിധികൾ

ഒത്തുചേരുകയാണ്. മേളയിൽ സംബന്ധിച്ചിരുന്ന പുരുഷ ന്മാർ ചിത്രകൂടത്തിലെ വാമനാവതാരനാടകം കാണാൻ പൊ യ്ക്കഴിഞ്ഞിരുന്നു. സ്ത്രീകൾ നേരത്തേതന്നെ സ്ഥലംവിട്ടു. പ ണ്ഡാമാർ സദസ്സുകൂടി പ്രാരംഭചർച്ചകൾ നടത്തി. അപ്പോൾ ഋഷിനാഥപണ്ഡാ പറഞ്ഞു:

"നമ്മുടെ ബ്രാഹ്മണസമുദായത്തിന് ഒരു നൂറുവർഷക്കാ ലത്തിനിടയ്ക്കു് ഇതുപോലെ ഒരപമാനം വന്നിട്ടില്ല. അവളുടെ തള്ളയും തന്തയും പിഴച്ചവരായിരുന്നു. മകളും അതേവഴിക്കാ ണ്. ഒന്നുകിൽ ബർൺസംഗമത്തിലെ പുരോഹിതന്മാർ അവ രുടെ ജോലി മതിയാക്കി ഇവിടെനിന്നും പോകണം. അല്ലെ ങ്കിൽ ഈ പെണ്ണിനെ നിലയ്ക്കു നിർത്തണം."

ഋഷിനാഥപണ്ഡായുടെ വാക്കുകൾകേട്ട് ആ അന്തരീക്ഷ മാകെ കോപകലുഷിതമായിത്തീർന്നതുപോലായി. വികാരക്ഷു ബ്ധമായ വായുക്കളേററ് സംഗമേശ്വര വിഗ്രഹത്തിൻെറ ഇരു പാർശ്വങ്ങളിലും കത്തിനിന്നിരുന്ന ദീപങ്ങൾ ഇളകി. ഒരു ചാ ററമഴ പെയ്യുന്നുണ്ട്. ഗംഗയാകെ ഭാദണത്തിലെ ഇരുട്ടുകൊ ണ്ട് മൂടിക്കിടക്കുകയാണ്.

ദേവനാരായണപണ്ഡ ബീഡ ചവച്ചു നീട്ടിത്തുപ്പിയിട്ട് തൻെറ അഭിപ്രായമവതരിപ്പിച്ചു.

"ഇതൊന്നും ദീർഘമായി ആലോചിക്കേണ്ട കാര്യമില്ല. ജാതിയിൽ കൊള്ളാത്തവർക്കും ജാതിയിൽ കൊള്ളാത്തവരെ സ്വീ കരിക്കുന്ന സ്ത്രീപുരുഷന്മാർക്കും വിശ്വനാഥൻ ചില ശിക്ഷകൾ വിധിച്ചിട്ടുണ്ട്. വേദവും മന്ത്രങ്ങളും പഠിച്ചിട്ട് നമ്മൾ കഴി ഞ്ഞുകൂടുന്നതു് ഈ ശിക്ഷകൾ നടപ്പാക്കാനാണ്. അതു് എത്ര യും വേഗം നടപ്പാക്കാൻ നമ്മൾ തീരുമാനമെടുക്കണം."

വിശ്വനാഥപണ്ഡായും ദേവിപ്രസാദപണ്ഡായും ഒരു മൂലയിലേയ്ക്കു മാറിയിരുപ്പുണ്ടായിരുന്നു. അവർ കുറച്ചുനേരം

അതെല്ലാം കേട്ടുകൊണ്ടിരുന്നു. ചർച്ചകൾ തുടരുകയാണ് ജഗദ്ധനപണ്ഡാ ഇടയ്ക്കു് ഒരു ചോദ്യം ഉന്നയിച്ചു: "ആരാണ് മനോഹരൻ?"

"ഒരു ഉപ്പുകാരൻ ചെറുക്കൻ. പൂ വിററു നടക്കുകയാ വന്റെ ജോലി.'' ഋഷിനാഥപണ്ഡായാണു് ഈ വിവരം അറിയിച്ചതു്.

ഋഷിനാഥപണ്ഡാ ഉറപ്പിച്ചു് ഒരു പ്രഖ്യാപനം നടത്ത "നിങ്ങൾ ഇതേപ്പററി ഉടൻ തീരുമാനമെടുക്കാത്തപക്ഷം ഞാ ഈ ബർണസംഗമത്തിൽ കഴിച്ചുകൂട്ടാൻ തയ്യാറില്ല."

ഈ പ്രഖ്യാപനം കേട്ടതോടെ എല്ലാവരും നരനാരായണ ദേവപണ്ഡായെ നോക്കി. അക്കൂട്ടത്തിൽ ഏററവും തലയെ പ്പുള്ള പുരോഹിതനാണദ്ദേഹം. അദ്ദേഹം പറഞ്ഞാൽ കാശ യിലെ പുരോഹിതവർഗ്ഗക്കാർക്കാകെ അതു വേദവാക്യമാണ് ആ നരദേവപണ്ഡായുടെ സഹോദരനാണു് ഋഷിനാഥദേവന് അദ്ദേഹം ബർണസംഗമത്തിൽനിന്നു പോവുക! പിന്നെ അവ ടെ ഒന്നും നടക്കുകയില്ല. സംഗമേശ്വരക്ഷേത്രത്തിൽ വിളക കൾ കത്തുകയില്ല. ബർണസംഗമത്തിലെ മനുഷ്യാത്മാക്കു ടെ ആത്മീയപ്രകാശം അതോടെ കെട്ടടങ്ങും. എന്തൊരു ഭയ ങ്കരമായ അവസ്ഥയാണു്!

എല്ലാവരും ഈ വിപത്തിനെപ്പററി ആലോചിച്ചുകൊണ്ടു രുന്നപ്പോൾ വിശ്വനാഥപണ്ഡാ സാവധാനം സംസാരിക്ക വാൻ തുടങ്ങി:

"ഋഷിനാഥദേവന്റെ പ്രസ്താവന കുറച്ചു കടന്നുപോയി ല്ലേയെന്നു ഞാൻ സംശയിക്കുന്നു. ഒരു പെൺകുട്ടിയെ ഭയന്നു ദേവൻ ഇവിടെനിന്നു പൊയ്ക്കളയുന്നതു ശരിയല്ല.

ആ അന്തരീക്ഷത്തിനു പററാത്ത എന്തോ വന്നു വീണതു പോലിരുന്നു വിശ്വനാഥപണ്ഡായുടെ ആ വാക്കുകൾ. ഋഷി നാഥപണ്ഡാ പെട്ടെന്നു തിരിച്ചടിച്ചു.

"എനിക്ക ഭയമില്ല. ഞാൻ ആരേയും ഭയപ്പെട്ടിട്ടുമില്ല!"

ഇതുവരെ മിണ്ടാതിരുന്ന ദേവിപ്രസാദപണ്ഡാ മൌനം ഭഞ്ജിച്ചു.

"അന്നപൂർണ്ണയേയും വിശ്വനാഥനേയും സംഗമേശ്വരനേയുമെല്ലാം കുറേയൊക്കെ ഭയപ്പെടുന്നതാണ് നമുക്കെല്ലാവക്കും നല്ലതു്."

ആ പ്രസ്താവനയിൽ അല്പം പരിഹാസമുണ്ടെന്നു് നരനാരായണദേവപണ്ഡാ കണ്ടുപിടിച്ചു. ഗംഭീരസ്വരത്തിൽ അദ്ദേഹം പറഞ്ഞു:

"വിശ്വനാഥനും ദേവീപ്രസാദും നല്ല ഫലിതവാസനയുള്ളവരാണ്. പക്ഷേ ഗൌരവമുള്ള സന്ദർഭങ്ങളിൽ ഫലിതം വേണ്ട, കേട്ടോ."

"ദേവീപ്രസാദ് ഇതിനു മറുപടി നൽകി: "ഒരു പെണ്ണിനെ തോല്പിച്ചു് ഗംഗാഘട്ടം വിട്ടുപോകാൻ തീരുമാനിക്കുന്നതു് ഗൌരവത്തിന്റെ ലക്ഷണമല്ല."

വിശ്വനാഥപണ്ഡായാണ് പിന്നീടു സംസാരിച്ചതു്. "എനിക്കും അതാണഭിപ്രായം. എന്നല്ല എനിക്കു് അല്പംകൂടി പറയാനുണ്ടുതാനും. നമ്മൾ പുരോഹിതന്മാർ ആദ്ധ്യാത്മിക കാര്യങ്ങളിൽ ശ്രദ്ധിച്ചാൽമതി. ഇതു് ഇതിനുമുമ്പു് നൂറുവട്ടം ദേവീപ്രസാദും ഞാനും പറഞ്ഞിട്ടുണ്ടു്. നിങ്ങളാരും അതു സമ്മതിച്ചിട്ടില്ല. ഇപ്പോഴെങ്കിലും അതാലോചിക്കേണ്ടതാണ്. ഒരു സ്ത്രീക്കും പുരുഷനും അവക്കിഷ്ടമുള്ളവരെ സ്നേഹിക്കാനും സ്വീകരിക്കുവാനുമുള്ള അധികാരാവകാശങ്ങൾ ഉണ്ടായിരിക്കണം."

"തെററ്!" ഒരു നിശ്ശബ്ദതക്കുള്ളിലേക്ക് വന്നെത്തിയ ഇടിമുഴക്കംപോലിരുന്നു നരനാരായണദേവപണ്ഡായുടെ ആ ശബ്ദം. നിങ്ങൾ ഭ്രാന്തുപറയുന്നു. വൈദികധർമ്മങ്ങളുടെ അടി

സ്ഥാനനിയമങ്ങളെ ലംഘിച്ചാണ് നിങ്ങൾ സംസാരിക്കുന്നത്. ബ്രാഹ്മണർ വഴിതെററിനടക്കാൻ പാടില്ല. അതു കാത്തു സൂക്ഷിക്കേണ്ട കടമ പുരോഹിതന്മാരുടേതാണ്. പുരോഹിതന്മാർക്കു വഴങ്ങാത്തവർ ശിക്ഷിക്കപ്പെടണം!"

"തെററ്!" നരനാരായണപണ്ഡായെ അനുകരിച്ചാണ് ദേവീപ്രസാദ്പണ്ഡാ ഈ വാക്കുച്ചരിച്ചതു്. കാശിയിലെ സ്ഥിതിഗതികൾ മാറിവരുന്നതു് നിങ്ങളാരും കാണാത്തതിൽ ഞാനതിശയിക്കുന്നു. പുരോഹിതന്മാരായ നമ്മൾ അനർഹമായ മേഖലകളിൽ കൈകടത്തുന്നതു് പലരും ഇന്നിഷ്ടപ്പെടുന്നില്ല. വാളും പരിചയുമായി മനുഷ്യവികാരങ്ങളെ നാം സമീപിക്കരുതു്."

ദേവീപ്രസാദിൻെറ ഈ സ്വരം ആ സദസ്സിൽ അഗാധമായ ഒരു മുഴക്കം സൃഷ്ടിച്ചു. എല്ലാവരും കുറച്ചുനേരത്തേയ്ക്കു് നിശ്ശബ്ദരായിരുന്നു. ആ നിശ്ശബ്ദത അപകടകരമാണെന്നു് നരനാരായണദേവപണ്ഡാ മനസ്സിലാക്കി. അദ്ദേഹം ഗർജ്ജിച്ചു.

"ഭോഷ്ക്ക്! ഇതു് ബ്രാഹ്മണധർമ്മത്തിനു വിരുദ്ധമാണ്. ഈ പ്രശ്നത്തിൽ നാം ഉടൻ കർശനമായ നടപടി കൈക്കൊള്ളണം. ആ പെണ്ണിൻെറ ബന്ധുക്കളെ ഉടൻ ഇവിടെ വരുത്തണം. ശക്തിയായ താക്കീതു നൽകി വിടണം."

ജഗദ്ധനുപണ്ഡാ വിളിച്ചുപറഞ്ഞു: "അതാണ് ശരി!"

എല്ലാപേരും ഒത്തുമൂളി. ആ ബുദ്ധിപൂർവ്വകമായ തീരുമാനത്തെ സകലരും വാഴ്ത്തി. വിശ്വനാഥപണ്ഡായും ദേവീപ്രസാദപണ്ഡായും ഒന്നും ഉരിയാടാതെയിരുന്നു.

ഒരു നിമിഷത്തിനുള്ളിൽ ലേജ്ജുവിൻെറ വീട്ടിലേയ്ക്കു ഒരാൾ പോയി. കുറച്ചു സമയത്തിനുള്ളിൽ ഷണ്മുഖദേവൻ വന്നെത്തി. ഒരു ഉഗ്രമായ ന്യായാസനത്തിൻെറ മുമ്പിലേക്കു് നയിക്കപ്പെട്ടവനെപ്പോലെ അയാൾനിന്നു. പണ്ഡാമാർ നിശ്ശബ്ദരായി, ഗൗരവസമന്വിതരായി ഇരിക്കുകയാണ്.

"നിങ്ങളുടെമേൽ കർശനമായ നടപടികൾ നടത്തുവാൻ ഞങ്ങൾ തീരുമാനിച്ചിരിക്കുന്നു." ഋഷിനാഥപണ്ഡായയാണ് ഇതു പറഞ്ഞതു്. ഷണ്മുഖദേവൻ വിറച്ചുനിന്നു. ലേജുവിനെ പ്പററി പണ്ഡാമാർ എന്തൊക്കെയോ തീരുമാനിച്ചിട്ടുണ്ടെന്നു് അയാൾക്കറിയാമായിരുന്നു. പക്ഷേ ആ നടപടി എന്തായിരിക്കും? ഇത്തരം സമ്മേളനങ്ങളിൽവച്ചു് ഭീമമായ തുകകൾ പിഴയൊടുക്കുവാൻ പുരോഹിതന്മാർ ആവശ്യപ്പെടാറുണ്ടു്. ചിലപ്പോൾ ആ പെൺകുട്ടിയെ സമുദായത്തിൽനിന്നു പുറന്തള്ളിക്കളയും. കുടുംബത്തെത്തന്നെ പുറംതള്ളാനുംമതി. ചിലപ്പോൾ പിഴയും പുറന്തള്ളലും ഒരുമിച്ചുണ്ടായേക്കാം. ഇപ്പോൾ അവർ എന്തായിരിക്കും തീരുമാനിച്ചിരിക്കുക?

ഷണ്മുഖദേവൻ അപേക്ഷാസ്വരത്തിൽ പറഞ്ഞു: "ഞങ്ങൾ തെററു ചെയ്തിട്ടില്ല. എന്തെങ്കിലും പിഴ വന്നിട്ടുണ്ടെങ്കിൽ ഇവിടുന്നു പൊറുക്കണം."

പെട്ടെന്നു് നരനാരായണപണ്ഡാ കല്പിച്ചു: "നിങ്ങളുടെ ആ മകൾ പിഴച്ചുപോയിരിക്കുന്നു. അതിനുള്ള ശിക്ഷ ഞങ്ങൾ തീരുമാനിച്ചിട്ടുണ്ടു്. അടുത്ത ദീപാവലിമേളയ്ക്കുമുമ്പു് സംഗമേശ്വരന്റെ പേരിൽ പിഴയായി അഞ്ഞൂറുരൂപാ ഋഷിനാഥനെ ഏല്പിക്കണം."

ഒരിടിയേററതുപോലെ ഷണ്മുഖദേവനു് അനുഭവപ്പെട്ടു. ഗംഗയെപ്പോലെ അയാളുടെ ഉള്ളം ഇരുണ്ടുപോയി. ആ സംഗമേശ്വരക്ഷേത്രവും അതിന്റെ ചുററുപാടുമുള്ള ലോകവും കിടന്നു കറങ്ങുന്നു. ആ പുരുഷായുസ്സിൽ അഞ്ഞൂറുരൂപാ ഒരുമിച്ചുണ്ടാക്കുവാൻ ഇന്നോളം സാധിച്ചിട്ടില്ല. ഇനിയൊട്ടു് സാധിക്കുമെന്നും പ്രതീക്ഷയില്ല. എങ്ങനെ ഈ തുക ഉണ്ടാക്കും?

"അതു ശരിയല്ല. വിശ്വനാഥപണ്ഡായുടെ ശബ്ദമായിരുന്നു അതു്.

"അതു തെററാണ്!" ദേവീപ്രസാദും പ്രഖ്യാപിച്ചു.

ഷണ്മുഖദേവൻ ആ ശബ്ദങ്ങൾ വന്ന സ്ഥാനത്തേക്കുനോക്കി. അയാളുടെ ഉള്ളിൽ തെല്ലൊരതിശയം ഉണ്ടാകാതിരുന്നില്ല.

പക്ഷെ ആ ശബ്ദങ്ങളാരും വകവയ്ക്കുന്നില്ല. ഇതിനിടയ്ക്കു നരനാരായണദേവപണ്ഡാ വീണ്ടും കൽപ്പിച്ചു:

"നിങ്ങൾ പൊയ്ക്കൊള്ളുക. ഇനിയൊരിക്കൽ നിങ്ങളുടെ മകളെ ആ തൂപ്പുകാരന്റെകൂടെ കണ്ടാൽ നിങ്ങളുടെ കുടുംബത്തെ മുഴുവൻ സമുദായത്തിൽനിന്നും പുറത്താക്കും".

ഏകാധിപതിയുടെ സ്വരമായിരുന്നു അതു്. എല്ലാവരും അതു് ശരിവച്ചു. പിന്നീടു് ഷൺമുഖദേവനു് സംസാരിക്കാൻ സമയംകൊടുക്കാതെ അവരെല്ലാവരും എഴുന്നേററു. വിശ്വനാഥപണ്ഡായും ദേവീപ്രസാദപണ്ഡായുംമാത്രം അവിടിരുന്നു. മററുള്ളവർ പൊടുന്നനവെ സംഗമേശ്വരക്ഷേത്രത്തിന്റെ പിന്നിലേക്കുപോയി. ഷൺമുഖദേവൻ സംഗമേശ്വരവിഗ്രഹത്തെ താണുവണങ്ങിയിട്ടു് വീട്ടിലേക്കുനടന്നു. ജീവിതം ആകെ തകർന്നുപോലെ അയാൾക്കുതോന്നി. തകർന്നതല്ല, തകർത്തതാണു്. ആരാണു് തകർത്തതു്? ആ പെണ്ണു് ലേഖ. അവൾ തന്നെയും കുടുംബത്തെയും വഴിയാധാരമാക്കിയിരിക്കുന്നു. അഞ്ഞൂറുരൂപാ! അയാളും കുട്ടികളും ഭാര്യയും ഇനി നടുവഴിയിലേക്കിറങ്ങിയേച്ചാൽ മതി. അതിനെല്ലാം കാരണക്കാരി ആ നശിച്ച പെണ്ണാണു്. നിമിഷംതോറും, ഓരോ കാലടി വയ്ക്കുംതോറും അവളോടുള്ള ദേഷ്യം അയാളുടെ ഉള്ളിൽ ആളിക്കത്തി.

രാത്രി കുറേ ചെന്നുകഴിഞ്ഞിരിക്കുന്നു ലേഖ ഉറക്കമാണു്. അവളെ കടന്നുചെന്നു് പിടിച്ചെഴുന്നേല്പിച്ചു് ഗംഗയിലേക്കു് എറിഞ്ഞുകളഞ്ഞാലെന്തെന്നു് അയാൾ വിചാരിച്ചു. അവളെ ഇനി തന്റെ കുടുംബത്തിൽ വച്ചുകൊണ്ടിരിക്കാൻ പാടില്ല. ആ കുടുംബത്തെ നശിപ്പിച്ചവളാണവൾ. ഷണ്മുഖദേവൻ വീടിന്റെ പടികടന്നു. ഉമ്മറത്തു കയറുംമുമ്പു് അയാളുടെ നിയന്ത്രണം വിട്ടുപോയി. ഇരുട്ടു് അവിടെയെല്ലാം അള്ളിപ്പിടിച്ചു നിൽക്കുകയാണു്. അപ്പൊഴും ഒരു ചാററമഴയുണ്ടു്.

"ലേജ്ജു" ഒരു സിംഹഗർജ്ജനംപോലായിരുന്നു ആ വിള

ലേജ്ജു ഉറക്കമാണ്.

''എടീ ലേജ്ജു!" വീണ്ടും കുറേക്കൂടി ഉച്ചത്തിലുള്ള ഒരു

ർജ്ജനമായി അതു്.

അകത്തുനിന്നു് അവളുണർന്നു് വിളികേട്ടു. മുത്തമ്മയും

ണർന്നു. അവർ വിളക്കുകൊളുത്തി.

"വാതിൽ തുറക്കു്." ഷണ്മുഖദേവൻ വിളിച്ചുപറഞ്ഞു.

വാതിൽ തുറക്കപ്പെട്ടു. അയാൾ കലികയറിയ പുലിപ്പോലെ ലേജ്ജു കിടന്ന മുറിക്കുള്ളിലേക്കു് പാഞ്ഞുചെന്നു. മുത്തമ്മ സ്തബ്ധയായി വിളക്കിനുമുൻപിൽ നിൽക്കുകയാണു്. ലേജ്ജു മയക്കത്തിൽനിന്നു് പാതിയുണർന്നു് കുത്തിയിരിക്കുകയായിരുന്നു. അവൾക്കൊന്നും മനസ്സിലായില്ല. ഷണ്മുഖദേവൻ അവളെ ടന്നുപിടിച്ചു് വലിച്ചിഴച്ചു് മുറിയുടെ വെളിയിലേക്കു് കൊണ്ടുവന്നു.

"അയ്യോ! മുത്തമ്മ!" എന്നൊരു നിലവിളിമാത്രം അവളിൽനിന്നു് പുറത്തുവന്നു. ആ വിളക്കിനു് മുമ്പിലിട്ടു് അടിക്കുകയും തൊഴിക്കുകയുംചെയ്തു. കനകംപോലുള്ള അവളുടെ കവിളുകളിൽ ചോരനിറത്തിൽ കൈവിരലുകളുടെ പാടുകൾ വീണു. അവളുടെ ഉടയാടയും മേലങ്കിയും അവിടവിടെ കീറി. അവൾ കരഞ്ഞു. ആ ചാററമഴയ്ക്കിടയിലൂടെ ആ പെൺകുട്ടിയുടെ ദീനമായ രോദനം ഗംഗയിലേക്കു് ഒഴുകിച്ചെന്നു. മുത്തമ്മ ഇതെല്ലാം നോക്കിക്കൊണ്ടു നിൽക്കുകയാണു്. അവർ തടസ്സംപിടിച്ചില്ല. തടസ്സംപിടിയ്ക്കുണ്ട കാര്യമില്ല. അവരുടെ ഭർത്താവു് വെറുതെചെയ്യാറില്ല. തക്ക കാരണംകൂടാതെ ആരെയും ശിക്ഷിക്കാറില്ല. ലേജ്ജു ശിക്ഷാർഹയാണെന്നു് മുത്തമ്മയ്ക്കറിയാം. സംമേശപരക്ഷേത്രത്തിൽ കൂടിയിരുന്ന പുരോഹിതന്മാരുടെ അത്തേയ്ക്കാണു് ഭർത്താവു് പോയിരുന്നതു്. അവിടെ അവർ ന്തെങ്കിലും കർശനമായ ശിക്ഷ ആ കുടുംബത്തിന്മേൽ വിധി

കാണും. അതിനെല്ലാം കാരണക്കാരി ഈ നശിച്ച പെണ്ണാണ്. അവരം ശിക്ഷിയ്ക്കപ്പെടേണ്ടവളാണ്.

കലി അടങ്ങുംവരെ ഷണ്മുഖദേവൻ അവളെ അടിച്ചു. ആ വാകച്ചെടിയിൽനിന്ന് വടികളൊടിച്ചുകൊണ്ടുവന്ന് ഒടിയും വരെ അടിച്ചു.

"നീ ചാക്! ഞങ്ങളുടെ കുടുംബത്തെ നശിപ്പിച്ച നീ ഇനി ജീവിക്കണ്ട!" എന്നാവർത്തിച്ചുപറഞ്ഞുകൊണ്ട് അയാളവളെ ഹേമദണ്ഡം ഏല്പിച്ചു. ഓരോ അടിയ്ക്കും ആ വാകച്ചെടിയുടെ കമ്പുകരം കരയുന്നതുപോലെ തോന്നി. ലേജു താലോലിച്ചുവളർത്തിയ ചെടികളാണവ. ഇങ്ങനെയൊരു മുഹൂർത്തം ആ ചെടികരം ഒരിയ്ക്കലും പ്രതീക്ഷിച്ചുകാണുകയില്ല.

മുത്തമ്മ ഒരക്ഷരം ഉരിയാടിയില്ല. ഷണ്മുഖദേവൻ ലേജുവിനെ വലിച്ചിഴച്ച് പുറംതിണ്ണയിൽ കൊണ്ടുവന്നിട്ടു. കതകു മടച്ചു. ലേജു തേങ്ങിക്കരഞ്ഞു. ഒരക്ഷരംമിണ്ടാതെ അവരം ആ പ്രഹരം മുഴുവൻ ഏൽക്കുകയാണ് ചെയ്തതു്. അവരംക്കു പകുതിബോധമേയുള്ളൂ. ഗംഗ ഇത്ര ഭയങ്കരമായി ഇരുട്ടിൽ തലതിരുകി കിടക്കുന്നതു് അവളൊരിക്കലും കണ്ടിട്ടില്ല. അവളുടെ കൈകളെടുത്തു് വേദനയുള്ള ഭാഗങ്ങളിൽ തിരുമ്മി. അവിടെയെല്ലാം തടിച്ചു വീർത്തു് കിടക്കുന്നു. അവരം അമ്മയേയും അച്ഛനേയും ഓർത്തുപോയി. അമ്മയും അച്ഛനും അവളെ ഒരിക്കലും അടിച്ചിട്ടില്ല. ദേഷ്യപ്പെടുകപോലും ചെയ്തിട്ടില്ല. ഇന്ന് എത്ര നിസ്സഹായയായി നിരാധാരയായി അവരം കിടക്കേണ്ടി വന്നിരിക്കുന്നു! ആത്മഹത്യചെയ്താലോ എന്ന് അവളുടെ മനസ്സ് പറയാതെയിരുന്നില്ല. പക്ഷെ അവരംക്കുവേണ്ടിമാത്രം ജീവിക്കുന്ന ഒരു മനുഷ്യൻ അല്പം ദൂരെ ആ ഗംഗയുടെ തീരത്തുതന്നെയുണ്ടു്.

അവരംക്കുവേണ്ടി മാത്രമാണ് അയാരം ജീവിക്കുന്നതെന്ന് പറഞ്ഞിട്ട് അന്നു വൈകുന്നേരം അയാരം പിരിഞ്ഞതേയുള്ളൂ.

അവരം സാഹസം കാണിച്ചാൽ അയാരം പിന്നെ ജീവിച്ചിരിക്കയില്ല. ഒരു മഹാവാമരം പോലെ വളൻദിച്ചുനിൽക്കുന്ന മനുഷ്യനാണയാരം. ഉള്ളിൽ നിറച്ച് തന്നോടുള്ള സ്നേഹത്തിൻെറ ലഹരി ഉദ്വഹിച്ചുകൊണ്ടാണ് അയാരം നിൽക്കുന്നതു്. അവളായിട്ടു് അതു് നശിപ്പിക്കാൻ പാടില്ല.

ലേജ്ജു ചുവരിൽ ചാരിയിരുന്നു് മയങ്ങിപ്പോയി. എത്ര നേരം കഴിഞ്ഞുവെന്നറിയില്ല. ഒരു ചൂടുള്ള കൈ അവളുടെ കൈത്തണ്ടയിൽ സ്പർശിച്ചതുപോലനുഭവപ്പെട്ടു. അവരം നടുങ്ങിയുണൎന്നു. മനോഹരനാണെന്നു് അവളാദ്യം വിചാരിച്ചു. അല്ല. കുറച്ചുകൂടി തടിച്ച ശരീരം. രാംദേവിയാണോ? അതുമല്ല. ഇതൊരു പുരുഷനാണ്. അവരം സൂക്ഷിച്ചുനോക്കി. എന്തുകൊണ്ടോ അവരംക്കു് ഭീതിതോന്നിയില്ല. അടക്കിപ്പിടിച്ച സ്വരത്തിൽ ആ മനുഷ്യൻ മന്ത്രിച്ചു.

“ഞാനാണ് വിശ്വനാഥദേവൻ.”

ലേജ്ജു സകലതും മറന്നു് വിസ്മയത്തോടുകൂടി ചാടിയെഴുന്നേററു.

“സ്വാമി എന്നെ രക്ഷിക്കണം. അവളറിയാതെയാണ് ആ വാക്കുകരം പുറത്തുവന്നതു്. എന്നിട്ടു് അവരം വിശ്വനാഥപണ്ഡ്യായുടെ കാൽക്കൽവീണു് കെട്ടിപ്പിടിച്ചു. അദ്ദേഹം ഒരു വല്ലായ്മയിൽപ്പെട്ടവനെപ്പോലെ കുറച്ചുനേരം നിന്നു. പുറകിൽ മറെറാരാരംകൂടി നില്ക്കുന്നതു് തലയുയർത്തിയപ്പോരം ലേജ്ജു കണ്ടു. രാംദേവിയാണ്. അവർ കരയുന്നുണ്ടായിരുന്നു. രാംദേവി ലേജ്ജുവിനെ പിടിച്ചെഴുന്നേല്പിച്ചു് സാവധാനം പടിക്കു് വെളിയിലേക്കു് കൊണ്ടുപോയി. പുറകേ വിശ്വനാഥദേവനും നടന്നുചെന്നു.

രാംദേവിയുടെ വിട്ടിലേക്കാണ് ലേജ്ജുവിനെ കൂട്ടിക്കൊണ്ടുപോയതു്. അടികൊണ്ടു വീൎത്ത ഭാഗങ്ങളിൽ എണ്ണ തിരുമ്മിയപ്പോഴും കരഞ്ഞുവീൎത്ത മുഖം കഴുകിച്ചപ്പോഴും അഴിഞ്ഞു

വീണുകിടന്ന മുടി ഒതുക്കിക്കെട്ടിക്കൊടുത്തപ്പോഴുമൊന്നും രാംദേവി അവളോട് സംസാരിച്ചില്ല. ഒടുവിൽ അവളെ ഒരു പായിൽ ഇരുത്തി. വിശ്വനാഥപണ്ഡായും ദേവീപ്രസാദപണ്ഡായും ഒരു ഭാഗത്തിരുപ്പുണ്ട്. അവളവരെ കണ്ടു. രണ്ടു ദൈവദൂതന്മാർ അവിടെ വന്നിരിക്കുന്നുവെന്ന് അവൾക്കുതോന്നി. പണ്ഡാമാരുടെ കൂട്ടത്തിൽ ഇത്ര നല്ല മനുഷ്യരുണ്ടോ? അവരെന്തിന് അവളോടിത്ര കാരുണ്യം കാണിക്കുന്നു? അവർക്കും മനുഷ്യരുടെ ആത്മാവിന്മേൽ പിഴചുമത്തി പണം സമ്പാദിക്കാമായിരുന്നില്ലേ? എന്തിന് അത്തരം സുവർണ്ണാവസരങ്ങൾ പാഴാക്കിക്കളയുന്നു?

വിശ്വനാഥപണ്ഡാ രാംദേവിയോടായിട്ട് ഇങ്ങനെ പറഞ്ഞു:

"ഇനി ഞങ്ങൾ പോവുകയാണ്. ഞങ്ങൾ പറഞ്ഞ കാര്യം ഓർമ്മയിലിരിക്കണം."

രാംദേവി സമ്മതിച്ചു. വിശ്വനാഥദേവനും ദേവീപ്രസാദും എഴുന്നേററു. ലേഖയും എഴുന്നേററുനിന്നു. അവളുടെ കണ്ണുകളിൽനിന്ന് ജലം ധാരധാരയായൊഴുകി. ഒരായിരം വികാരങ്ങൾ അവരെ അറിയിക്കണമെന്ന് അവൾക്കാഗ്രഹമുണ്ട്. പക്ഷെ ഒന്നും പറയാൻവയ്യ. എന്തു പറയണമെന്ന് അവൾക്കറിഞ്ഞുകൂടാ. സ്നേഹപൂർണ്ണമായ അനുഗ്രഹവചസ്സുകൾ പറഞ്ഞിട്ട് അവർ പുറത്തേക്കിറങ്ങിപ്പോയി.

ലേഖ മെല്ലെ ഇരുന്നിട്ട് രാംദേവിയോട് ചോദിച്ചു:

"ദേവിയമ്മേ, അവർ എന്താണ് പറഞ്ഞിട്ടുപോയത്?"

"മോള് വേദനിക്കരുത്. അവർ മനോഹരനെ ഉപദ്രവിക്കാൻ ഉദ്ദേശിക്കുന്നുണ്ട്. അയാളെ ഈ നാട്ടിൽനിന്നും പറഞ്ഞയക്കണമെന്നാണവരുടെ തീരുമാനം.''

തടഞ്ഞിട്ടും നില്ക്കാതെ പൊട്ടിയൊഴുകുന്ന കണ്ണീർപ്രവാഹത്തോടെ ലേഖ രാംദേവിയുടെ തോളിലേക്ക് ചാഞ്ഞു. അവ

ളുടെ ആശകൾ ഒന്നൊന്നായി അസ്തമിക്കുകയാണ്. എല്ലാ പ്ര തീക്ഷകളും അടന്ന് പാതാളത്തിലേക്ക് വീഴുകയാണ്. മനോ ഹരൻ ഇപ്പോൾ എവിടെയായിരിക്കും? ഈ പണ്ഡാമാർ ക്രൂ രന്മാരാണ്. ദൈവം ക്രൂരനല്ലെങ്കിലും ദൈവത്തിന്റെ പ്രതി നിധികൾ ക്രൂരന്മാരാവാറുണ്ട്. ആ ബർണസംഗമത്തിലും ഗംഗയിലെ പല സ്നാനഘട്ടങ്ങളിലും ഈ പുരോഹിതന്മാർ ചെ യ്തിട്ടുള്ള കടുംകൈകൾ പലതും അവളുടെ ഓർമ്മയിലേക്ക് കട ന്നുവന്നു. അല്പം പണത്തിനുവേണ്ടിയോ അനിഷ്ടമായ ഒരു കാ ര്യത്തിന്റെ പേരിലൊ ആരേയും കൊല്ലാൻ മടിക്കാത്ത ക്രൂരരാ ണവർ. പ്രത്യേകിച്ച് താണജാതിയിൽപിറന്ന ഒരന്യനാട്ടുകാര നോട് അവൾക്ക് വല്ല കരുണയുമുണ്ടാകുമോ?

കരഞ്ഞുകരഞ്ഞു് അവൾ മയങ്ങിപ്പോയി. ഗംഗയിൽ നിന്നു് ഒരു തണുത്തകാററു് വീശിക്കൊണ്ടിരുന്നു.



# 8. ചോരയിലെഴുതിയ ചിത്രാമൊഴി

ലക്ഷ്മീകുണ്ഡത്തിൽ സൂര്യമേള നടക്കുകയാണ്. വാമന ദ്വാദശി കഴിഞ്ഞു് ഒന്നരമാസത്തിലധികമായിട്ടില്ല. ബർണ സംഗമം ഉറക്കത്തിലാണ്ടുകഴിഞ്ഞിരിക്കുന്നു. ഗംഗയിൽ പഴയ പ്രകാശമൊന്നുമില്ല. ഭാദ്രണത്തിലും കൌരമാസത്തിലും അത്ര വലിയ പ്രകാശമൊന്നും പ്രതീക്ഷിച്ചിട്ടു കാര്യമില്ല. പകലൊക്കെ സൂര്യൻ ഒളിക്കാൻ വെമ്പുന്ന ഒരപരാധിയെപ്പോലെ കഴിഞ്ഞുകൂടും. രാത്രിയിൽ പ്രകൃതി ഒരു പിശുക്കനെപ്പോലെ അങ്ങിങ്ങായിട്ടു് അഞ്ചാറു് നക്ഷത്രങ്ങളെടുത്തു് തൂവിയെങ്കിലായി. ഇന്നു കൌരമാസത്തിലെ എട്ടാംദിവസമാണ്. ലക്ഷ്മീകുണ്ഡത്തിൽ വലിയ ആൾത്തിരക്കുകാണും. ബർണസംഗമത്തിൽ നിന്നു് ധാരാളംപേർ അങ്ങോട്ടു പോയിട്ടുണ്ടു്. നേരം വെളുക്കാറാവുമ്പോഴേ അവർ തിരിച്ചെത്തുകയുള്ളൂ.

മനോഹരൻ ബർണസംഗമത്തിൽ വന്നിട്ടു് കുറേ നാളുകളായെന്നു പറയാം. കാശിനഗരത്തിലെ പല ഭാഗങ്ങളിലും ഇതിനിടയ്ക്കു് അയാൾ ലേഖുവിനെ കാത്തുനിന്നിട്ടുണ്ടു്. കുറച്ചു നാളുകളായി അവളെ കാണാൻ കഴിയുന്നില്ല. രാംദേവിയെപ്പോലും ഒന്നു കണ്ടിട്ടു് മാസങ്ങൾ രണ്ടായി. ഈ ഏകാന്തത അയാൾക്കു് ദുസ്സഹമായിത്തോന്നി. അതിന്നു് പരിഹാരംകാണാതെ അയാൾ വിഷമിച്ചു. കുറച്ചുനാൾ മുമ്പുവരെ കടമ്പു

കഠ ഇടളുന്ന് വളരുന്ന കടവുകളിൽ അയാഠ തോണിയുമായ് ചെന്നെത്തുമ്പോഠ ലേജു അവിടെ അയാളെ കാത്തുനിൽക്കുമാ യിരുന്നു. ഏതു പാതിരാവേളയിലും അവളുടെ പുഞ്ചിരിയെ പ്പററിയുള്ള സ്മരണകഠ അയാളുടെ വഴിത്താരകളിൽ വെളിച്ചം തൂവിയിരുന്നു. ഇന്നു സർവ്വത്ര ഇരുട്ടാണ്. ഇരുട്ടിലൂടെ ഒള് ച്ചൊളിച്ച് അയാഠ നടന്നുനീങ്ങുകയാണ്. എത്രനാളിങ്ങനെ കഴിച്ചുകൂട്ടും?

അയാഠ പലതും കേഠക്കാറുണ്ട്. കാശിയിലെ പ്രധാന പ്പെട്ട പണ്ഡാമാർ അയാഠക്കെതിരായി ഒരു ഗൂഢാലോചന നടത്തിയിരിക്കുകയാണ്. ബ്രാഹ്മണസമുദായത്തിന്റെ അന സ്സിനു വിരുദ്ധമായി അയാഠ പ്രവർത്തിച്ചു. അങ്ങനെ പണ്ഡ മാരുടെ ശിക്ഷയ്ക്കു് അർഹനായിത്തീർന്നിരിക്കുന്നു അയാഠ ഏതുസമയത്തും ഏതുതരത്തിലുമുള്ള ഒരു ശിക്ഷ അയാളുടെമേൽ നടപ്പാക്കിയേക്കും.

എങ്കിലും ലേജുവിനെ ഒന്നു കാണാൻ അയാളുടെ കണ്ണുകഠ കൊതിച്ചു. അവഠ കരഞ്ഞുകരഞ്ഞു് കഴിയുകയായിരിക്കും അവളോട് ഒരു സാന്ത്വനവാക്ക് പറയുവാനുള്ള അർഹത അ വനില്ലേ? മനോഹരൻ ഒരു തോണിയുമായി രാത്രിയിൽ പു പ്പെട്ടു. അതു് അപകടകരമാണെന്നു് അയാഠ അറിയായ്കയല്ല ബർണസംഗമത്തിനടുത്തെങ്ങാനും അയാളെ കണ്ടാൽ, ജ്ഞാ നാഥപണ്ഡായുടെ ആഠക്കാർ വല്ലവരും അതറിഞ്ഞാൽ, അയാ ളെ വിടുകയില്ല. എങ്കിലും പഴയതുപോലെ തോണിയുമായ ഗംഗയിലൂടെ തുഴഞ്ഞുപോകുവാൻ മനോഹരനു് ആഗ്രഹംതോ ന്നി. ആ പാട്ടു് ഒന്നു പാടിയിട്ടു് എത്രനാളായി? പക്ഷെ അതു് പാടാൻപാടില്ല. പ്രത്യേകിച്ചും ബർണസംഗമത്തിൽ ആ പാട്ടു് നിരോധിക്കപ്പെട്ടിരിക്കുന്നു.

ഇരുട്ടുനിറഞ്ഞ ജലപ്പരപ്പിലൂടെ തോണി മെല്ലെ നീങ്ങി അതു് ബർണസംഗമത്തിലേക്കു് അടുത്തടുത്തുപോവുകയാണ്

ഇടയ്ക്കു് ആകാശത്തിന്റെ പടിഞ്ഞാറെമൂലയിൽനിന്നു് ചെറിയ ഇടിവാളുകൾ വീശുന്നുണ്ടു്. ഗംഗയിൽ മററു വള്ളങ്ങളൊന്നും കാണ്മാനില്ല. കുറച്ചുനാൾ മുമ്പു് ഒരു സന്ധ്യാനിശ്ശബ്ദതയിൽ അയാൾ പാടിയ ഈരടികൾ ഉരുവിട്ടുകൊണ്ടാണു് മനോഹരൻ തോണി തുഴഞ്ഞിരുന്നതു്.

"താനാ റിനാ മോറി
നാനാ റിന ഭായ്....
ഹേ നാനാ ഹരി
നാനാ ജേ ആയ്...."

ബർണസംഗമത്തിലേക്കു് തോണി അതിവേഗം കുതിച്ചു കൊണ്ടിരുന്നു. ഗംഗ ആകെ ഇളകിവശായിരിക്കുന്നു. പടിഞ്ഞാറെങ്ങോ കൗരമാസത്തിലെ തടില്ലതകൾതിരുകിയ മഴമുകിലുകൾ ഉരുണ്ടുകൂടുന്നുണ്ടു്. അവിടെനിന്ന നക്ഷത്രങ്ങളെപ്പോലും മേഘങ്ങൾ മറച്ചുകളഞ്ഞിരിക്കുകയാണു്. മനോഹരൻ താനറിയാതെ പതിവുള്ള ആ ഈരടി പാടി.

"സോനേ സിങ്ഘ്ലുലിയാ കേരുപേ
കേ ഒഖ്നാ ഛിന് ആബ് ഛിന് ജാബ്
ദേ ദേബേ സപ്ന............"

ആ ഗാനംകേട്ടിട്ടു് പരിചിതങ്ങളായ കടമ്പുകളിൽനിന്നു് ഒരു പ്രതികരണവുമില്ല. ഹൃദയം നിറച്ചു് കുങ്കുമവുമായി കടന്നു വരുന്ന പ്രഭാതങ്ങളിൽ, നാമസങ്കീർത്തനങ്ങളുടെ തംബുരു മീട്ടി നിൽക്കുന്ന സന്ധ്യകളിൽ, ബർണസംഗമത്തെ മുഴുവൻ വെളുത്ത പൂഞ്ചേല അണിയിച്ചുനിൽക്കുന്ന പൗർണ്ണമിരാവുകളിൽഎല്ലാം ഈ ഗാനവുമായി അയാൾ ഗംഗയിലൂടെ തോണിതുഴഞ്ഞു പോയിട്ടുണ്ടു്. അന്നെല്ലാം ആ നല്ല ഭൂമി എത്ര വികാരപരവശയായി അയാൾക്കുവേണ്ടി കാത്തുനിന്നിരുന്നു. അതെല്ലാം ഇങ്ങിനി വരാത്ത ഭൂതകാലകഥകളാണു്. ഗംഗയും ബർണസംഗമവും തന്നോടു് പിണങ്ങിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും അയാ

ളാപാട്ട് ആവർത്തിച്ചാവർത്തിച്ച് പാടി. സ്വരമൂയന്നയന്നപേ യതു് അയാളറിഞ്ഞില്ല. ശരീരമാകെ ഒരു മരവിപ്പ്. സിര കളിലാകെ ഗംഗയിലെ തണുത്ത ജലം ഊതിക്കയറുന്നതുപോ ലുണ്ടു്. അയാഠം എത്രതവണ അവിടെ ചുററിക്കറങ്ങിയെന്ന നിശ്ചയമില്ല. സംഗമേശ്വരക്ഷേത്രത്തിൻെറ കല്പടവുകഠംക്ക ത്തു് വള്ളമിട്ടിട്ടു് ആ മണ്ഡപത്തറയിൽ കുറച്ചുനേരം കുത്തിയ രുന്നു. സംഗമേശ്വരവിഗ്രഹത്തിൻെറ മുൻപിൽ അപ്പോഴ ആരോ പറിച്ചിട്ട കുറേ കടമ്പിൻപൂക്കഠം വാടിക്കിടപ്പുണ്ടു് മനോഹരൻ അതു് ഇരുകൈകളുംചേർത്തു് വാരിയെടുത്തു. അ പൂക്കളും ഭൂതകാലംപോലെ വാടിക്കരിഞ്ഞവയാണ്. ചീഞ്ഞ വാനുള്ള നനവുമാത്രമേ ഇനി അവയിൽ അവശേഷിച്ചിട്ടുള്ള പക്ഷെ ആ പൂക്കഠം ആറുന്നൂറ് ഓർമ്മകഠം അയാളിൽ ഉണർത്ത വിട്ടു.

ലേഖുവിനെ ഒന്നു കാണുവാനെന്താണ് മാർഗ്ഗം? അവഠ ഈയിടെയായി വീട്ടിൽനിന്നു് വെളിയിലിറങ്ങാറില്ല. രാ ദേവിയുടെ അടുക്കൽപോലും പോകാറില്ല. അവഠം ഗംഗാത രത്തേക്കു് ഒന്നിറങ്ങിപ്പോയാൽ, ആ കടമ്പുകളുടെ ചുവട്ടിൽ ഒരുനിമിഷം നിന്നുപോയാൽ ആ കുടുംബത്തെ പാതാളത്തിലേ ക്കു് ചവുട്ടിത്താഴ്ത്തിക്കളയുമെന്നു് ഋഷിനാഥപണ്ഡാ പ്രഖ്യാപ ച്ചിരിക്കുകയാണ്. മനോഹരൻ ക്ഷേത്രത്തിൻെറ മുൻഭാഗത്തു കൂടെ നടന്നു് രാംദേവിയുടെ കടവിലടുത്തു. എല്ലാം നിശ്ശബ്ദം ഇടയ്ക്കു് ആററുവഞ്ചി ഇളകിയുണ്ടാക്കുന്ന ശബ്ദംമാത്രം. ലേഖു വിൻെറ വീട്ടുപടിയ്ക്കലേക്കു് നടക്കാൻ അയാഠംക്കു് ധൈര്യ വന്നില്ല. അയാഠം മെല്ലെ അവരുടെ ജീവനായ ആ കടമ്പ ൻെറ ചുവട്ടിലേക്കു് നടന്നു. അതു പൂവിട്ടുവോ? അതിൻെ ചുവട്ടിൽനിന്നു് അവഠം പറഞ്ഞ വാക്കുകഠം അയാളുടെ സ്മൃ തിപഥത്തിൽ തെളിഞ്ഞുവന്നു.

“ഈ കടമ്പിൽ ആദ്യത്തെ പൂ വീഴുമ്പോഠം നമ്മഠം വിവ ഹിതരാവും.”

മനോഹരൻ അതിൻെറ ചുവട്ടിൽ ചെന്നുനിന്നു. ഓരോ ചില്ലകളിലും നോക്കി. അതു പൂവിട്ടിട്ടില്ല. അയാറം ആശ്വസിച്ചു. ആ വൃക്ഷം പുതിയ പ്രതീക്ഷകറം അയാറംക്കു പ്രദാനം ചെയ്യുന്നു. പൂവണിയുവാൻ ഇനിയും സമയമുണ്ടു്.

ഒരു തണുത്ത കാററുവീശി. മനോഹരൻ തിരിച്ചുചെന്നു് തോണിയിൽ കയറി. അവറം പാതിമയക്കത്തിലെങ്കിലും ഒന്നു കേട്ടെങ്കിലോ എന്നുവിചാരിച്ചു് അയാറം ആ ഈരടി ആവർത്തിച്ചുപാടി.

"സോനേ സിങ്ഘ്ലുലിയാ, കേരുവേ
കേ ദഖ്നാ ഛിന് ആബ് ഛിന് ജാബ്
ദേ ദേബേ സപ്നാ............"

ഒരിടത്തും ആവിയും അനക്കവുമില്ല. ഒരു വിളിപ്പാടിനുള്ളിൽ തൻെറ സ്നേഹദേവത നിദ്രയിലാണ്ടുകിടക്കുന്നുണ്ടു്. അവറം അയാളെപ്പററി ഓർത്തോത്തു് ദുഃഖിച്ചായിരിക്കും മയക്കത്തിലേക്കു ചെന്നുവീണതു്. പക്ഷേ ഏകാന്തമൂകമായ ഈ അർദ്ധരാത്രിയിൽ ഒരു കുററവാളിയെപ്പോലെ അയാറം ഇവിടെ ഒളിച്ചിരിക്കുന്നുവെന്നു് അവറംക്കറിയില്ല. മനോഹരൻ തോണിയിൽ തലചായ്ച്ചുകിടന്നു. പടിഞ്ഞാറു് തുടരെത്തുടരെ കൊള്ളിയാൻ വീശുന്നുണ്ടു്. ആകെ ഒരസ്വാസ്ഥ്യത. വീണ്ടും തണുത്ത കാററു്. അയാറം മയങ്ങിപ്പോയി.

ഒട്ടുനേരംകഴിഞ്ഞു് ഏതോ ഭയങ്കരമായ ആപത്തിൽപ്പെട്ടു് കൈകാലടിച്ചുകൊണ്ടാണു് മനോഹരൻ ഉറക്കംതെളിഞ്ഞതു്. ആരോ കുറച്ചുപേർ അയാളുടെ കൈകാലുകറം ഇറുകെ ചേർത്തു പിടിച്ചിരിക്കുന്നു. ഉരുക്കുപോലെ ബലിഷ്ഠങ്ങളായ കൈകറം. ആത്മശക്തി മുഴുവൻകൂടി എടുത്തുപയോഗിച്ചു് അയാറം കുതറുവാൻ ശ്രമിക്കുന്നുണ്ടു്. സാധിക്കുന്നില്ല. സർവ്വത്ര ഇരുട്ടാണു്. എന്തു സംഭവിക്കുന്നുവെന്നു് കണ്ടറിയാൻ നിവൃത്തിയില്ല. ഒരു നിമിഷം. ആ കൈകറം അതുപോലെ മുറുകിനിൽപ്പുണ്ടു്. അ

യാഠം വെള്ളത്തിലേക്ക് ആഞ്ഞു താഴുകയാണ്. ആരോ ഒക്കെ കോപാവിഷ്ടമായ സ്വരങ്ങളിൽ എന്തൊക്കെയോ പറയുന്നുണ്ട്. പെട്ടെന്നതു് കേഠക്കാൻവയ്യാതായി. ശിരസ്സുഠപ്പെടെ അയാളുടെ ശരീരം വെള്ളത്തിലേക്ക് താണുകഴിഞ്ഞിരിക്കുന്നു. ഭയങ്കരമായ ശ്വാസവികാരം. ബലിഷ്ഠങ്ങളായ കൈകഠ അതുപോലെ ഇറുകിപ്പിടിച്ചുനിൽപ്പുണ്ട്. പെട്ടെന്നു് അയാഠ വെള്ളത്തിന്ന് മുകളിലേയ്ക്കുയർത്തപ്പെട്ടു. അയാഠ ആലോചിച്ചു. ഇതു സ്വപ്നമാണോ? അല്ല. അയാളെ ആരോ ചിലർകൂടി വെള്ളത്തിൽ മുക്കിപ്പിടിക്കുകയാണ്. താൻ ഭീകരമായ ഒരാപത്തിൽ പെട്ടിരിക്കുന്നുവെന്നു് മനോഹരന്ന് ബോദ്ധ്യമായി. അവിടെ സകലരും അയാളുടെ ശത്രുക്കളാണ്. അവരിൽ ചിലർചേർന്ന് അയാളെ മുക്കിക്കൊല്ലുവാൻ ശ്രമിക്കുകയാണ്. ഈ ബോധംവീണപ്പോഠ താനറിയാതെതന്നെ മനോഹരൻ പ്രാണഭീതിപൂണ്ട് നിലവിളിച്ചുപോയി. അപ്പോഠ അവർ ആക്രോശിച്ചു.

"നീ ഇനി ഇവിടെ വരുമോ? പറഞ്ഞില്ലെങ്കിൽ നിന്നെ ഇപ്പോഠ മുക്കിക്കൊല്ലും!"

കനത്ത, പരുപരുത്ത ശബ്ദം. പലതവണ പലരും ഇതു ചോദിച്ചു.

"ഇല്ല. വരില്ല." പ്രാണഭീതിപൂണ്ട നിലവിളികഠക്കിടക്ക് മനോഹരൻ പറഞ്ഞു. ഒന്നുരണ്ടുതവണകൂടി ആ കരുത്തൻകൈകഠ അയാളെ വെള്ളത്തിലേക്ക് മുക്കിപ്പിടിച്ചു. ഒടുവിൽ പൊക്കിയെടുത്തു് വെള്ളത്തിലേക്കെറിഞ്ഞു. മനോഹരന്ന് ആരെയും കാണാൻ വയ്യായിരുന്നു. എങ്കിലും അവർ അനുകമ്പയുള്ള മനുഷ്യരാണെന്നയാഠക്കുതോന്നി. രണ്ടുനിമിഷംകൂടി അങ്ങനെ മുക്കിപ്പിടിച്ചിരുന്നുവെങ്കിൽ അയാഠ മരിക്കുമായിരുന്നു. പക്ഷെ അവർ കൊന്നില്ല.

"പോടാ!" ആരോ ഒരാഠ വിളിച്ചുപറഞ്ഞു. എന്നിട്ട് അവർ കല്പടകഠ കയറി നടന്നുപോയി. കുറെ ദൂരത്താകുംവരെ

അവരുടെ ഉറച്ച വർത്തമാനങ്ങളും അട്ടഹാസങ്ങളും പൊട്ടിച്ച് രികളും കേൾക്കാമായിരുന്നു. തടിച്ച നിഴലുകൾ പോലെ ന് ങ്ങിനീങ്ങി അവർ ഇരുട്ടിൽ ലയിച്ചു. കുറച്ചുകഴിഞ്ഞു് വീണ്ടു അവിടമാകെ നിശ്ശബ്ദത വ്യാപിച്ചു.

ഒട്ടുനേരംകൂടിയിട്ടു് ഒരു കൊള്ളിയാൻവീശി. മനോഹ രൻെറ ഉത്തരീയത്തിലാകെ ചോരപുരണ്ടിരിക്കുന്നു. ഒരു കൊ ള്ളിയാൻകൂടി മിന്നിയപ്പോൾ അയാളതു് സൂക്ഷിച്ചുനോക്കി ഭുജങ്ങളിൽ ഒരു നീററൽ. അവിടെ മുറിവുകളുണ്ടു്. അതിൽനി ന്നു് ചോരയൊലിയ്ക്കുന്നു. അവർ അയാളെ ആ കല്ലടയിലിട്ട് വലിച്ചിഴച്ചതാണു്. അയാൾ ചോരതുടച്ചിട്ടു് മേൽവസ്ത്രം ക ഴുകി. രാത്രി മൂന്നാംയാമത്തിലേക്കെത്തിക്കഴിഞ്ഞിട്ടുണ്ടു്. മനോ ഹരൻ ചിന്താധീനനായി കുറച്ചുനേരം തോണിയിലിരുന്നു. ക ഴിഞ്ഞ മൂന്നുവർഷക്കാലമായി ആ തോണി അയാളുടെ ഉററ ന ഏത്താണു്. എത്രയോ ദേവന്മാരുടേയും ദേവിമാരുടേയും വിഗ്ര ഹങ്ങളിലണിഞ്ഞിട്ടുള്ള പൂക്കൾ ഈ തോണിയിലാണു് കൊണ്ട വന്നിട്ടുള്ളതു്. ഒരുപക്ഷെ ആ പുണ്യംകൊണ്ടായിരിക്കണം അ തിനു് തൻെറ ജഡവുമായി ഗംഗയിലേയ്ക്കു് താഴുവാൻ സംഗത വരാതിരുന്നതു്. പക്ഷെ അയാൾക്കിപ്പോൾ ഒരു തോന്നല ണ്ടായി. ഗംഗയുമായുള്ള സകല ബന്ധങ്ങളും വിച്ഛേദിച്ചു് ബർണസംഗമത്തോടു് യാത്രയുംപറഞ്ഞു് ആ നാട്ടിൽനിന്നു വല്ലേടത്തും പോവുകയല്ലേ ഭേദം! താൻനിമിത്തം നിർദ്ദോഷ യായ ഒരു സാധു പെൺകുട്ടിയുടെ ജീവിതം അന്ധകാരത്തില യിരിക്കുന്നു. താനിവിടെ നില്ക്കുന്നതു് അവൾക്കൊരാപത്ത ണു്. ദൂരെ സൌന്ദര്യവും ധന്യതയും ചൂടിനിൽക്കുന്ന മെയ്കര മലവാരങ്ങൾ അയാളുടെ മനസ്സിൽ തെളിഞ്ഞുവന്നു. കുറ നാളത്തേയ്ക്കു് അങ്ങോട്ടൊന്നു പോയാലോ? ഒരുപക്ഷെ കാശ വിശ്വനാഥൻ അനുവദിച്ചാൽ അയാൾക്കു് തിരിച്ചുവന്നു് ലേ വിനെ കാണുവാനും അവളെ അന്തസ്സായി വിളിച്ചുകൊണ്ടുപേ കുവാനും കഴിഞ്ഞേക്കും. അയാൾ നാടുവിട്ടുപോയാൽ അവ

ക്ക് ഇന്നത്തേക്കാഠം വലിയ ദുഃഖമുണ്ടാവാനില്ല. ഇന്ന് അയാ ളുടെ ജീവൻപോലും അപകടത്തിലാണ്. പുരോഹിതന്മാരുടെ ആക്രമണമുണ്ടാകുമെന്നറിഞ്ഞപ്പോഠം കുറച്ചുനാളത്തേക്ക് നാ ട്ടിൽപോയി ജീവിക്കുവാൻ അവഠംതന്നെ അയാളോട് ഉപദേ ശിച്ചതാണ്. അങ്ങനെ ചെയ്താലോ?

മനോഹരൻെറ മനസ്സ് രാത്രിയുടെ ഈ മൂന്നാംയാമത്തിൽ മെയ്കൽ മലവാരങ്ങളിലേക്ക് നീന്തി എത്തിക്കൊണ്ടിരുന്നു. അയാഠം കല്പടകഠം കയറി മെല്ലെ നടന്ന് വീണ്ടും ആ കടമ്പി ൻെറ ചുവട്ടിലെത്തി. അതിൻെറ ചില്ലകഠം പിടിച്ച് ചുംബി ച്ചു. ഒരുദിവസം അതു പൂക്കും; അന്നത്തേക്ക് അയാഠംക്ക് തി രിച്ചെത്താൻ കഴിയും. അയാളുടെ കണ്ണുകഠം നിറഞ്ഞിരുന്നു. ഗംഗ ഇരുട്ടിൽക്കൂടി പാഞ്ഞുപോകുന്നു. ആ നദി ഹൃദയശൂന്യ യാണെന്ന് അയാഠംക്കുതോന്നി. അയാഠം തിരിച്ചുനടന്ന് തോ ണിയുടെ അടുക്കലെത്തി. അവസാനമായി അതൊന്ന് കാണു വാൻ വേണ്ടിമാത്രം അയാഠം തിരിച്ച് കല്പടകളിറങ്ങിയതാണ്. മനോഹരൻ മനസ്സാ അതുപേക്ഷിച്ചുകഴിഞ്ഞിരിക്കുന്നു. അയാഠം ഇനിയതിൽ കയറുന്നില്ല. ആ തുഴ കൈകൊണ്ട് തൊടുന്നില്ല. തിരിച്ച് വീട്ടിലേക്ക് പോകുന്നില്ല. അവസാനമായി ഹൃദയം കൊണ്ട് അയാഠം ഗംഗയോടും ബർണസംഗമത്തോടും യാത്ര പറയുകയാണ്.

മനോഹരൻ കല്പടകഠം കയറി. ബർണസംഗമത്തിൻെറ ഹൃദയത്തിൽക്കൂടി കാശിനഗരത്തിലേക്ക് നീണ്ടുപോകുന്ന ആ പാതയിലൂടെ അയാഠം നടന്നു. തണുത്ത കാറ്റേററ് കടമ്പു കഠം കിടന്നാടി. മുറുകെ കാലടികഠംവച്ച് അയാഠം നടന്നു. ദൂരെയുള്ള മെയ്കൽ മലവാരങ്ങഠം അയാളുടെ മനസ്സിനെ അ ങ്ങോട്ട് പിടിച്ചുവലിക്കുകയാണ്. മനോഹരൻ ബർണസം ഗമം പിന്നിട്ട് അതിവേഗം പോയി ... ......................................

വാകച്ചെടിയുടെ ചുവട്ടിൽ പച്ചനിറവും ചുവപ്പുചുണ്ടുമുള്ള ഒരു തത്തമ്മ ചത്തുകിടന്നിരുന്നു. ലേഞ്ജു അന്ന് കണ്ണുതിരുമ്മി

ഉണർന്നുനോക്കിയപ്പോൾ കണ്ടതു് അതാണ്. കുറച്ചുദിവസങ്ങൾ കൂടിയിട്ടു് കിഴക്കൻമാനത്തു് അന്നു് അല്പം ചുവപ്പുവീശിയിരുന്നു. പക്ഷെ ആ തത്തമ്മയുടെ ചുണ്ടിലെ ചുവപ്പു് അവളുടെയുള്ളിൽ വല്ലാത്ത അനുഭൂതികളുളവാക്കി. ആ പ്രഭാതശോണിമ മരണത്തിൻെറ നിറമായി അവളുടെ മനസ്സിൽ പതിഞ്ഞു. ആ വാകച്ചെടിയുടെകീഴിൽ നിന്നുകൊണ്ടു് ചത്തുകിടക്കുന്ന ആ ജീവിയെയോർത്തു് അവൾ ദുഃഖിച്ചു. ഈ ചെറിയ മനുഷ്യജീവിതത്തിൽ എന്തെല്ലാം കാണണം, എന്തെല്ലാം കണ്ടു് ദുഃഖിക്കണം! ആ പറവയുടെ മരണം ശുഭസൂചകമല്ല. തത്ത ഭാവുകദായിയായ ഒരു പറവയാണ്. പണ്ടു് ബംഗാളദേശത്തെ ഒരു രാജകുമാരനുവേണ്ടി ഏഴു കടലിനും പതിമൂന്നു നദികൾക്കും അപ്പുറത്തുനിന്നു് വിശ്വമനോഹരിയായ ഒരു കാമുകിയെ കൊണ്ടുവന്നതു് ഒരു തത്തമ്മയാണ്. എത്രയോ കാമുകന്മാർ കണ്ണുനീരിലെഴുതിയ സന്ദേശവുമായി കാമുകിമാരുടെ അടുക്കലേയ്ക്കു് പറഞ്ഞയച്ചിട്ടുള്ളതു് തത്തമ്മയെയാണ്. കാമദേവൻെറ വാഹനവും ശുകമാണ്. ബംഗാളത്തിലെ ദുഃഖിതയായ കാമുകി, കജാൽരേഖ ഒരു തത്തമ്മയെയാണു് രാപകൽ തോഴിയായി വച്ചുകൊണ്ടിരുന്നതു്. ചുരുക്കത്തിൽ സ്നേഹത്തിൻെറയോ പ്രേമസമാഗമത്തിൻെറയോ ചിഹ്നമാണു് ഈ പറവ. അതു് ഈ വാകച്ചെടിയുടെ കീഴിൽ മരിച്ചുവീണിരിക്കുന്നു. ലേഖ അത്യന്തം അസ്വസ്ഥയായി. ദുഃഖത്തിൻെറ ഘനംതിങ്ങിയ ഇത്തരം പ്രഭാതങ്ങൾ അവൾക്കു ഭീതിയാണ്. എന്തിനു് അവ ഇങ്ങനെ ദുർമ്മുഖവുമായി കടന്നുവരുന്നു?

ലേഖ വീട്ടുവാതില്ക്കലുള്ള കടവിലേക്കിറങ്ങിച്ചെന്നു. മുഖവും കൈകാലുകളും കഴുകുവാൻവേണ്ടി വെള്ളത്തിലേക്കിറങ്ങി. അപ്പോഴാണു് ദൂരെ സംഗമേശ്വരക്ഷേത്രത്തിലെ കല്പടകൾക്കടുത്തു് ഒട്ടനവധി ആളുകൾ കൂടിനിൽക്കുന്നതു് കണ്ടതു്. അവൾ അങ്ങോട്ടു് സൂക്ഷിച്ചുനോക്കി. കാര്യം മനസ്സിലായില്ല. അവിടെനിന്നും നടന്നുവന്ന ചിലർ ലേഖയെ സഹതാപപൂർവ്വം

ഉററുനോക്കിയിട്ട് കടന്നുപോയി. അവൾക്ക് എന്തോ ആശങ്കകൾ ഉള്ളിൽതോന്നി. മുഖവും കൈകാലുകളും ശുദ്ധിവരുത്തിയിട്ട് വേഗം രാംദേവിയുടെ വീട്ടിലേക്ക് നടന്നു. കുറെ ദിവസങ്ങളായി വളരെ ചുരുക്കം സമയങ്ങളിലെ അവളവിടെ പോകാറുണ്ടായിരുന്നുള്ളു. ഇപ്പോൾ രാംദേവി അവിടെയില്ല. അവരുണ്ടായിരുന്നെങ്കിൽ ആ ആൾക്കൂട്ടം എന്താണെന്നറിയാമെന്ന് കരുതിയാണ് ലേഇൗ അവിടെച്ചെന്നത്. അവൾ അല്പനേരം അവിടെനിന്നു. പെട്ടെന്ന് രാംദേവി ദൂരെനിന്നും ധൃതിയിൽ നടന്നുവരുന്നത് ലേഇൗ കണ്ടു. അവർ ഒരു ഭ്രാന്തിയെപ്പോലെ കുതിച്ചെത്തുകയാണ്. അവർക്ക് എന്തോ ഒരു സംഭ്രമമുണ്ട്. സംഗമേശ്വരക്ഷേത്രത്തിലെ കടവിൽ എന്തോ സംഭവിച്ചിട്ടുണ്ട്. രാംദേവി അഞ്ചാറുനിമിഷത്തിനുള്ളിൽ ഇങ്ങെത്തി. അവർ പടികടന്നതോടെ ലേഇൗ തിടുക്കത്തിൽ ചോദിച്ചു.

"ദേവിയമ്മേ, അവിടെ എന്താണ്?"

രാംദേവി മിണ്ടിയില്ല. അവർ കിതക്കുന്നുണ്ട്. ആ വൃദ്ധയുടെ ശരീരമാസകലം കരുവാളിച്ചതുപോലായിരിക്കുന്നു. അവർക്കെന്തുപററി? ലേഇൗ ഉൽക്കണ്ഠാഭരിതയായി അവരുടെ തോളിൽ പിടിച്ചുകുലുക്കി.

"ദേവിയമ്മേ ഒന്നു പറയൂ. എന്താ ഇത്ര സംഭ്രമം?"

രാംദേവി ഒരു ഭ്രാന്തിയെപ്പോലെ തിണ്ണയിലേക്കോടി അവർ ലേഇൗവിൻെറ മുഖത്ത് നോക്കിയതേയില്ല. തിണ്ണയിലേക്ക് ഓടിച്ചെന്നുമറിഞ്ഞു. അവരുടെ കണ്ണുകളിൽനിന്ന് ചുടുനീർ ഒലിച്ചുകൊണ്ടിരുന്നു. ലേഇൗ ആവുന്ന ശ്രമമെല്ലാം നടത്തിയിട്ടും അവരൊന്നും ഉരിയാടിയില്ല. ഒടുവിൽ അവർ ഒരുവിധത്തിൽ നിവർന്നിരുന്നു. ലേഇൗ ചോദിച്ചു:

"ദേവിയമ്മയ്ക്കു് എന്തുപററി?"

"സംഗമേശ്വരൻ ചതിച്ചെടീ മോളേ". അത്രമേൽ ആത്മവേദന പതഞ്ഞുപൊന്തുന്ന വാക്കുകൾ അന്നോളം അവരിൽനിന്നു ലേഇൗ കേട്ടിട്ടില്ല.

അവളുടെ ഉദ്വേഗം വർദ്ധിച്ചു.

"എന്താ ദേവിയമ്മേ? ഒന്നു പറയൂ."

രാംദേവി നെഞ്ചുപൊട്ടുന്ന സ്വരത്തിൽ അറിയിച്ചു:

''മനോഹരൻ നമ്മളെ വിട്ടുപിരിഞ്ഞുപോയി.''

"ദേവിയമ്മേ, അയ്യോ ദേവിയമ്മേ!" ലേജ്ജു അസ്തപ്രജ്ഞയെപ്പോലെ നിലവിളിച്ചു. അവൾ ഒരുനിമിഷംകൊണ്ട് ഒരു ഭ്രാന്തിയെപ്പോലെ വികൃതരൂപിണിയായി. അവളെഴുന്നേററ് വഴിയിലൂടെ സംഗമേശ്വരക്ഷേത്രത്തിലേക്കോടി. രാംദേവി അനുധാവിച്ച് പുറകേചെന്നു. പ്രഭാതസൂര്യന്റെ മഞ്ഞനിറംപൂണ്ട കിരണങ്ങളേററ് ലേജ്ജുവിന്റെ ചുരുൾമുടി കാററിൽക്കിടന്നു തിളങ്ങി. അവൾ സംഗമേശ്വരക്ഷേത്രത്തിലെ കല്പടകൾക്കു മുകളിൽചെന്നുനിന്ന് കീഴോട്ടുനോക്കി. അവിടെ കീഴിലെ പടികളിൽ ചോരവീണൊലിച്ചിട്ടുണ്ട്. ആ തോണി ഹൃദയത്തിലൊരു തുഴയും അടുക്കിപ്പിടിച്ചുകൊണ്ട് നിരാധാരയായി കിടക്കുന്നു. ലേജ്ജു ചങ്കുപൊട്ടുമാറ് ഉറക്കെ വിളിച്ചു.

"മനോഹരാ!''

അവൾ കല്പടകളിലൂടെ ചാടിയിറങ്ങുവാൻ ഭാവിച്ചു. പക്ഷെ, രാംദേവി അവളെ കടന്നുപിടിച്ചുകഴിഞ്ഞിരുന്നു. ആരോ എല്ലാംകൂടി അവളെ നിയന്ത്രിച്ചുനിർത്തി. ബോധശൂന്യയെപ്പോലെ അവൾ നിരന്തരം മനോഹരനെ വിളിച്ചു കരഞ്ഞുകൊണ്ടിരുന്നു. അവിടെ കൂടിയിരുന്നവർ എന്തുചെയ്യണമെന്നറിയാതെ കുറച്ചുനേരം നിന്നുപോയി. ഗംഗ കലങ്ങിമറിഞ്ഞു കുത്തിയൊഴുകുകയാണ്. തണുപ്പുള്ള കാററ നിലച്ചിട്ടില്ല. രാംദേവിയും മററു ചേർന്ന് ലേജ്ജുവിനെ പിടിച്ചുകൊണ്ടു മുന്നോട്ടു നടന്നു. ഈ സമയം ഷണ്മുഖദേവനും മുത്തമ്മയും ഓടിവന്നു ഷണ്മുഖദേവൻ അവളുടെ കൈകളിൽ മുറുകെ പിടിച്ചുകൊണ്ടു നടന്നു. ലേജ്ജുവിന്റെ കണ്ണുകൾ എവിടെയോചെന്നു തറഞ്ഞു നിന്നതുപോലായി. അവൾക്ക് ആ വഴി പരിചയമില്ലെന്നു തോന്നി. ആ അന്തരീക്ഷമാകെ അപരിചിതമെന്നപോലെ ണ്ടു. അവളുടെ കരച്ചിലിന് ക്രമേണ ബലംകുറഞ്ഞു. അ ശരീരമാകെ തണുത്ത ഒരു സ്വർണ്ണക്കിണ്ണംപോലായി. വീട്ടുപടി കയറുമ്പോൾ അവൾ ഏങ്ങലടിക്കുക മാത്രമേ ചെയ്തിരുന്നുള്ളു ഒരുവിധത്തിൽ എല്ലാവരുംചേർന്ന് അവളെ അകത്തൊരു കട്ടിലിൽ കിടത്തി.

# 9. കടമ്പിൽ ഒരു പൂ വീണു

മനോഹരനെ ആരോ ഗംഗയിൽ മുക്കി കൊന്നുകളഞ്ഞു എന്ന വാർത്ത ബർണസംഗമത്തിലാകെ പരന്നു. അയാളുടെ പരിചിതമായ ആ തോണി സംഗമേശ്വരക്ഷേത്രത്തിന്റെ കല്പ്പടവുകൾക്കടുത്തു് കിടന്നിരുന്നു. പകൽ മുഴുവനും ആയിരക്കണക്കിനാളുകൾ അവിടെവന്നു് സഹതാപപൂർവ്വം നോക്കിനിന്നിട്ടു മടങ്ങിപ്പോയി. സംഗമേശ്വരക്ഷേത്രത്തിൽ അന്നു് ശരിയായി പൂജ നടന്നില്ല. അവിടെ ആ വിഗ്രഹത്തിനുമുമ്പിൽ ആരും കടമ്പിൻപൂക്കൾ പറിച്ചിട്ടില്ല. ഉച്ചതിരിഞ്ഞു് കൊള്ളിയാന്‍ മിന്നിത്തുടങ്ങി. കൌരമാസത്തിലെ ഇരുട്ടു് അന്നു നേരത്തെ കടന്നുവന്നതുപോലെ തോന്നി.

രാത്രി ഇഴഞ്ഞു കയറിക്കൊണ്ടിരുന്നു. ഇരുട്ടിന്റെ കനത്ത കെട്ടുകൾ ഗംഗയുടെ മീതെ തൂങ്ങിക്കിടക്കുന്നു. ആ കടമ്പുകൾ ശ്വാസമടക്കി നിൽക്കുകയായിരുന്നു. ബർണസംഗമത്തിനാകെ ഒരു ശ്മശാനത്തിന്റെ പ്രതീതിയുണ്ടു്. തലേന്നാൾ രാത്രി അവിടെ ഭീകരമായൊരു സംഭവം നടന്നിരിക്കുന്നു. അതിന്റെ ഭാരം അവിടെയെല്ലാം അനുഭവപ്പെടുന്നു. ലേഖ അവളുടെ മുറിയിൽ ഒററക്കു കുത്തിയിരിക്കുകയാണു്. അവളുടെ കണ്ണുകൾ ഗംഗയിൽചെന്നു ലയിച്ചു നില്ക്കുന്നമട്ടുണ്ടു്. അടുത്തമുറിയിൽ

ഒരു വിളക്കു കരിന്തിരി കത്തിക്കൊണ്ടിരുന്നു. ഷണ്മുഖദേവന മുത്തമ്മയും കുട്ടികളുമെല്ലാം ഉറക്കമാണ്. ലേജ്ജു ജനാലപ്പ തിലൂടെ എത്തി പുറത്തേക്കു നോക്കി. നല്ല ഇരുട്ട്. ഭൂമിയി മുഴവനിരുഠംച്ചയുംകൂടി ഗംഗയിൽ ഉരുണ്ടുകൂടി നിൽക്കുന്നു. ഇരുട്ടിനോട്ട് അവഠം മനസാ കൃതജ്ഞതപറഞ്ഞു. വാകച്ചെട കളിൽ തഴുകി ഒരു തണുത്ത കാററ് അകത്തേക്കു കടന്നുവന്ന ആ ചെടിയുടെ ഇലകഠം വേദനിക്കുന്നതുപോലുണ്ട്. അ രാവിലെ അതിൻെറ കാൽച്ചുവട്ടിൽ ചത്തുവീണ പറവയുടെ നൊമ്പരം അതിൻെറ ഇലകളിൽനിന്നു തുടിക്കുകയാണ്. ന്നിട്ടും ആ വാകച്ചെടിക്കുപോലും ഇത്ര തേക്കമുണ്ടായിട്ടും, ഒര മനുഷ്യജീവിതത്തെ കവന്നെടുത്തുകളഞ്ഞ ഗംഗ ഹൃദയശൂന യെപ്പോലെ മലന്നുകിടക്കുന്നതു ലേജ്ജു നോക്കിക്കണ്ടു. ആ മഹ നദിക്ക് മനുഷ്യരക്തത്തിനുവേണ്ടിയുള്ള ദാഹം തീന്നിട്ടില്ല

ലേജ്ജു ഭൂമിയിലെ സകലതിനേയുംപററി ഓർമ്മിച്ചു. അ പരാജിതാ പുഷ്പംപോലുള്ള കണ്ണുകളുമായി ആ ബർണസംഗമ ത്തിൽ കുറച്ചുനാഠം ജീവിച്ച അവളുടെ അമ്മ, സ്നേഹത്തിൻെ അതുല്യസ്വരൂപമായിരുന്ന അവളുടെ അച്ഛൻ, ഉറങ്ങിക്കിടക്ക ന്ന മുത്തമ്മയും ഷണ്മുഖദേവനും കുട്ടികളും, വിശാലമായ കാശ നഗരം, സാക്ഷാൽ വിശ്വനാഥക്ഷേത്രം, മുററത്തുനില്ക്കുന്ന വാക ച്ചെടികഠം, ഗംഗയുടെ തീരത്ത് അവർ ഹൃദയമർപ്പിച്ചു വള ത്തിയ ആ നീലക്കടമ്പ്—അവിടെ അവളുടെ ചിന്തകഠം തങ ഞ്ഞുനിന്നുപോയി. ആ കടമ്പിൽ പൂ വീണിട്ടുണ്ടോ? ഒരായിര തിളങ്ങുന്ന കത്തികഠം അവളുടെ ആത്മാവിലേക്കു തുളഞ്ഞുകയറ കയാണ്. ലേജ്ജുവിൻെറ കണ്ണുകളിൽ വെള്ളം നിറഞ്ഞൊഴുകി. അവളസ്വസ്ഥയായി. നിമിഷംപ്രതി ആ അസ്വാസ്ഥ്യം വദ്ധി ക്കുകയാണ്. ആകാശത്തെ നടുവെ പിളന്നുകൊണ്ട് ഒരു കൊള്ളിയാൻ കടന്നുപോയി. ഗംഗയുടെ ഇരുണ്ട മുഖത്ത് ഒരു നിമിഷം വെളിച്ചംവീശി. ആ കറുത്തിരുണ്ട രാക്ഷസി ആരെ യോ കാത്തുകിടക്കുകയാണ്.

ലേജ്ജു മെല്ലെ എഴുന്നേററു. കാലൊച്ച കേൾക്കാതെ അവൾ നടുവിലത്തെ മുറികടന്നു് പുറംതിണ്ണയിലെത്തി. കതകു ചാരുന്നതിനുമുമ്പു് അവൾ മുത്തമ്മയേയും ഷൺമുഖദേവനേയും കുട്ടികളേയും അല്പനേരം നോക്കിനിന്നു. അവളുടെ ഹൃദയം ഗംഗയിലെ ഓളങ്ങളേക്കാൾ ശക്തിയായി ആഞ്ഞടിക്കുന്നുണ്ടു്. ലേജ്ജു തിരിച്ചുകയറി മുത്തമ്മയുടെ ഏററവും ഇളയ ആ പെൺകുഞ്ഞിനെ ഒരിക്കൽക്കൂടി ഉമ്മവെച്ചു. ഒന്നുമറിഞ്ഞുകൂടാത്ത ആ കുഞ്ഞു് കയ്യെത്തി അവളുടെ കവിളുകളിൽ തലോടി. അഞ്ചാറു നീർത്തുള്ളികൾ ആ കുട്ടിയുടെ കൈകളിൽ വീണു. ലേജ്ജു തിരിഞ്ഞുനടന്നു. പുറംതിണ്ണയും പടിവാതിലും അവളെളുപ്പം കടന്നു. കടവിലേക്കിറങ്ങി ആ കടമ്പുവൃക്ഷത്തെ അല്പനേരം നോക്കിനിന്നു. അവളുടെ ഹൃദയം അവൾക്കു താങ്ങാൻവയ്യാത്ത നിലയിലെത്തിയിരിക്കുന്നു. ഭൂമിയാകെ കീഴോട്ടു താഴുകയാണു്. ആററുവഞ്ചികൾ കാ[illegible]ററു് കലശലായി കിടന്നിളകുന്നു. പുറകിൽനിന്നു വാകച്ചെടികൾ 'പോകരുതു്' 'പോകരുതു്' എന്നവളോടു വിളിച്ചുപറഞ്ഞു. അവളതു കേൾക്കാൻ നിന്നില്ല. വീണ്ടും തലയ്ക്കുമുകളിൽ ഒരിടിമിന്നൽവീശി. അവൾ വേച്ചുന്ന കാലുകളോടെ അതിവേഗം നടന്നു് സംഗമേശ്വരക്ഷേത്രത്തിലെത്തി. മണ്ഡപവും കടന്നു് സംഗമേശ്വരവിഗ്രഹത്തിന്റെ മുമ്പിൽ അവൾ നിന്നു, കനകനിറംപൂണ്ട ഒരു താമരമൊട്ടു പോലെ അവളുടെ കൈകൾ ഒന്നിച്ചുകൂടി. കണ്ണുകളിൽനിന്നു തുടർച്ചയായി മിഴിനീരൊഴുകുകയാണു്. ആ ഈശ്വരനോടു് അവൾ യാത്രാമൊഴി പറഞ്ഞില്ല. അവൾ ആ സർവ്വശക്തന്റെ കാലടികളിലേക്കു് അതിവേഗം എത്തിക്കൊണ്ടിരിക്കയാണെന്നവൾക്കു തോന്നി. ലേജ്ജു ആ ഇരുട്ടിൽ വിഗ്രഹത്തിന്റെ ചുററും തപ്പിനോക്കി. ദിവസവും അവിടെ ധാരാളം കടമ്പിൻപൂക്കൾ കിടക്കാറുണ്ടു്. ഇന്നു് ഒരെണ്ണംപോലും അവിടില്ല. അവളാ വിഗ്രഹത്തിന്റെ കാലിൽ തലചേർത്തു കരഞ്ഞു. കുറച്ചുനേരം കഴിഞ്ഞു് എഴുന്നേററുനിന്നു. ഗംഗയിൽ ഓള

ങ്ങൾ കുതിച്ചു മറിയുകയാണ്. അവൾ മുൻവശത്തുകൂടിറങ്ങ് കല്പടകളിലേക്ക് ഇറങ്ങിനിന്നു. മഴ ചാറുന്നുണ്ട്. ഇതിനകം അവളുടെ മുടിയും മുഖവും മെയ്യുമെല്ലാം നനഞ്ഞു കഴിഞ്ഞിരിക്കുന്നു. ശരീരമാകെ തളരുന്നു. കാലുകൾ ഉറയ്ക്കുന്നില്ല. ആ തണുപ്പിൽ അടർന്നുവീഴുന്ന കണ്ണുനീർത്തുള്ളികൾ അവളുടെ കൈക്ക് ഇടയ്ക്കിടയ്ക്ക് ചൂടുപകരുന്നുണ്ട്. ഉ നാഹരന്റെ കൈകൾ സ്പർശിക്കുമ്പോഴുള്ള ചൂടുപോലെ..........

അവൾ ആ തോണിയിലേക്കു കയറി. ഈ പ്രപഞ്ചം മുഴുവൻ ആ കൊച്ചുതോണിയിൽക്കിടന്ന് ഉലയുകയാണ്. എവിടെനിന്നോ അലച്ചുവന്ന ഒരു മുഴുത്ത ഓളം അതിനെ കുറച്ചു ദൂരം ഉള്ളിലേക്കു വലിച്ചുകൊണ്ടുപോയി. അവൾ അങ്ങെത്തുവാൻ ആ നദിക്കു തിടുക്കമായതുപോലുണ്ട്.

ഒരു കൊള്ളിയാൻകൂടി മിന്നി. ഭ്രാന്തു തുഴയെടുത്ത് ലക്ഷ്യമില്ലാതെ തുഴഞ്ഞു. എല്ലാം ഇരുട്ടിലേക്കു മറയുകയാണ്. തോണി ഓളത്തിൽ തെന്നിത്തെന്നി നദിയുടെ ഹൃദയത്തിലേക്കടുക്കുന്നു.

ഇരുട്ടിന് ആയിരം മടങ്ങ് കനം വർദ്ധിച്ചപോലെതോന്നി. മഴച്ചാററൽ ശക്തിപ്പെട്ടുകൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്ക് കൊള്ളിയാൻ മിന്നുന്നുണ്ട്. ഓളത്തിന്റെ ശക്തി കൂടുകയാണ്. വീണ്ടും എവിടെനിന്നോ ഒരു വലിയ ഓളം ആ തോണിയെ ഭയങ്കരമായി ഒന്നുലച്ചു. തോണിക്കുള്ളിൽ വെള്ളം അടിച്ചുകയറിക്കൊണ്ടിരിക്കുകയാണ്.

തീരത്തു ആ കടമ്പുവൃക്ഷങ്ങൾ ഇരുട്ടിൽ കണ്ണടച്ചുനിൽക്കുകയാണ്. ആററുവഞ്ചികൾ വെള്ളത്തിലേക്കു തലതാഴ്ത്തിക്കരയുന്നു. സംഗമേശ്വരക്ഷേത്രം അകലെ കിഴക്കോട്ടു നോക്കിനിന്നു. ഭൂമിയും ആകാശവും ഇരുട്ടിലമർന്നുകിടക്കുന്നു. വീണ്ടും ഒരു കൊള്ളിയാൻ മിന്നിയപ്പോൾ ആ തോണി അലഞ്ഞുലഞ്ഞു മറയുന്നതു കാണാമായിരുന്നു................

പ്രാണൻ വലിഞ്ഞുപൊട്ടുന്ന ഒരു രോദനം ആ തോണി താണ സ്ഥലത്തുനിന്നുണ്ടായി. അടുത്ത കൊള്ളിയാൻ തിളങ്ങിയപ്പോൾ ഗംഗയിലെ നീലജലത്തെ തോല്പിക്കുന്ന നിറത്തിലുള്ള നനഞ്ഞ ചുരുൾമുടിക്കിടയിലൂടെ വെയിൻഗംഗാതടത്തിലെ കനകക്കതിരിൻെറ കാന്തിയാൻ ലേജ്ജുവിൻെറ മുഖവും മാറിടവും വെള്ളത്തിലുയരുന്നകണ്ടു. പിന്നെ അതും കാണാതായി........

ഒരു മുഴുത്ത ഓളംവന്ന് ആ തോണി മുങ്ങിയ സ്ഥലത്തെ നുരയും പതയും തുടച്ചു മാററിക്കളഞ്ഞു..........

..............................

നേരം പുലന്നപ്പോൾ സംഗമേശ്വരക്ഷേത്രം ഒരു സ്വപ്നം കണ്ടുണന്നതുപോലെ നിന്നു. അടുത്ത കടവിലെ നീലക്കടമ്പിൽ ആദ്യത്തെ പൂവ് വിടന്നു നിന്നിരുന്നു. അതിൻെറ ആത്മാവിൻെറ ബാഷ്പബിന്ദുക്കൾപോലെ ആ പൂവിതളുകളിൽ രണ്ടു മഞ്ഞുനീർത്തുള്ളികൾ തുടിച്ചുനിന്നു...........



# 10. പൂക്കൾ, ധാരാളം പൂക്കൾ

വർഷം ഒന്നു കഴിയാറായി. ഗംഗ നിശ്ചലയായി കിടക്കുന്നു. ചൗഘംഘട്ടത്തിൽ ആശ്വിനമാസം പതിനഞ്ചാംതീയതി നഗരപ്രദിക്ഷണമേളയാണ്. പണ്ട്, തെണ്ടിനടക്കുന്ന കൂട്ടങ്ങൾ ഇവിടെ "കൃഷ്ണലീല" ആടാറുണ്ട്. ഇപ്പോൾ അത് നിലച്ചിരിക്കുന്നു. പ്രായമായവർ ആ പഴയ കൂത്താട്ടത്തെപ്പററി പറയാറുണ്ട്. ഇന്ന് ചൗഘംഘട്ടത്തിൽത്തന്നെ ജനങ്ങൾ തടിച്ചുകൂടുന്നു. നാളെയാണ് നഗരപ്രദിക്ഷണം.

ആകാശത്തു മേഘങ്ങൾ തിങ്ങിക്കൂടിയിരുന്നു. ഒരു മഴ പെയ്യേക്കുമെന്നു തോന്നി. പെയ്തില്ല. ചൂടുണ്ട്. ചൗഘംഘട്ടത്തിൽ നിറയെ വിളക്കുകൾ എരിഞ്ഞുനിൽക്കുന്നുണ്ട്. ഗംഗാവീചികൾ ആ പ്രകാശപടലങ്ങൾ പിടിച്ചെടുത്ത് തിളങ്ങുന്ന സ്വർണ്ണക്കമ്പികളാക്കി ഒഴുക്കിക്കൊണ്ട് ഇരുട്ടിലേക്ക് മറഞ്ഞുകൊണ്ടിരുന്നു. അകലെ അന്ധകാരം നിറഞ്ഞ അഗാധതകളിലെങ്ങോ, ആ നദീമാതാവ് ആർക്കുവേണ്ടിയോ ഒരു പൊൻപട്ടാട നെയ്യുന്നുണ്ടാവണം............ശിവരാത്രിനാളിൽ കാശിവിശ്വനാഥന്റെ സമീപത്തെത്തുമ്പോൾ സാക്ഷാൽഅന്നപൂർണ്ണയ്ക്ക് അണിയുവാനായിരിയ്ക്കാം............

ബാർഹിയാക്കുളത്തിനടുത്തും ധാരാളം ജനങ്ങൾ ഒരുമിച്ചു ചേർന്നിട്ടുണ്ട്. അവിടെയും നഗരപ്രദിക്ഷണമേളയാണ്. അ

വിടെ ഇരുട്ടിലേയ്ക്കുമാറി ഒരു യുവാവു് തലയിൽ മുണ്ടുമിട്ടു് നിന്നിരുന്നു. താടി വളർന്നിരിയ്ക്കുന്നു. അയാളുടെ കണ്ണുകൾ കുഴിഞ്ഞു് താണു് അസ്തപ്രഭങ്ങളായിരിയ്ക്കുന്നു. ആയിരം ദീപങ്ങൾ ചേർത്തു് നിഴലുകൊണ്ടു് ഒരു പ്രതിമയുണ്ടാക്കിയതുപോലെ അയാൾ അവിടെ നിന്നു. മണിക്കൂറുകളായി അയാൾ അവിടെ നിൽക്കുന്നു. ആരും ആ രൂപത്തെ ശ്രദ്ധിച്ചിട്ടില്ല. എല്ലാവരും മേളയിൽ മുങ്ങി രസിക്കുകയാണു്. ആർപ്പുവിളികളും നാമസങ്കീർത്തനങ്ങളുംകൊണ്ടു് ഒന്നും കേൾക്കാൻവയ്യാ. ഭാങ്ഗ്വച്ച ചുരുട്ടുകൾവലിച്ചു് മതിമറന്ന ഒരുകൂട്ടം ആൾക്കാർ ആ നിശ്ചലരൂപത്തിന്റെ അടുക്കലേയ്ക്കെത്തി. ലോകം അങ്ങിനെ നിശ്ചലമാകുന്നതു് ലഹരിപിടിച്ച ആ മനസ്സുകൾ സഹിച്ചില്ല. അവരിലൊരുവൻ ആ യുവാവിന്റെ മുൻപിൽനിന്നു. അയാളുടെ തലയിൽകിടന്ന മുണ്ടു് വലിച്ചെടുത്തു. അയാൾ മുഖംപൊത്തി. എന്തോ പറഞ്ഞു. അവർ ലഹരിപിടിച്ച ഒരു കൂട്ടച്ചിരിചിരിച്ചു. എന്നിട്ടു്, ആ ഉത്തരീയം മുകളിലേയ്ക്കെറിഞ്ഞു് അട്ടഹസിച്ചുകൊണ്ടു് കടന്നുപോയി..........മുകളിൽനിന്നു പറന്നുവീണ ഉത്തരീയം എടുത്തു് വീണ്ടും തലയിലിട്ടുകൊണ്ടു് അയാൾ അവിടെനിന്നും അല്പം മാറിനിന്നു. ആ രൂപം പിന്നെയും നിശ്ചലമാണു് ..........

ഒരു വലിയ സംഘക്കാർ ത്രൂപ്പുകൾ ഉയർത്തിപ്പിടിച്ചു് എന്തോ ഒക്കെ പാടി, ആർപ്പുവിളിച്ചുകൊണ്ടുവരുന്നു. ഒരു ചെറിയ ഘോഷയാത്രയാണതു്. പൂഴിപറത്തി, ശബ്ദംകൊണ്ടു് അന്തരീക്ഷത്തെ കലുക്കിമറിച്ചു് അവർ മുന്നോട്ടുപോയി. ആ സംഘം നീങ്ങിയപ്പോൾ, പിന്നെ ആ യുവാവിനെ അവിടെ കണ്ടില്ല. അയാൾ നടന്നു് കുളത്തിന്റെ തെക്കേക്കരയിലേയ്ക്കു പോയി. അവിടെ ഇരുട്ടിൽ മാറിനിന്നു.

ദീപങ്ങൾകൊണ്ടലങ്കരിച്ച കോവിലിനുള്ളിൽനിന്നു്, പൂജകൾ കഴിഞ്ഞു് വിശ്വനാഥപണ്ഡാ ഇറങ്ങിവന്നു. തീർത്ഥാടകർ

അദ്ദേഹത്തിന് വഴിമാറിക്കൊടുത്തു. അദ്ദേഹം കുളത്തിന്റെ തെക്കേകരയിൽക്കൂടി നടന്നു. മുഖംകുനിച്ച്, നാമജപംകൊണ്ട് തോരാതെ ചലിക്കുന്ന ചുണ്ടുകളോടെ, നടന്നുചെല്ലുന്ന ആ സന്യാസിയെ ആളുകൾ ആദരപൂർവ്വം വീക്ഷിച്ചു. അദ്ദേഹം ആ യുവാവുനിന്ന സ്ഥലത്തിനടുത്തുകൂടി കടന്നുപോയി. അയാൾ വിശ്വനാഥപണ്ഡ്യായെ കണ്ടു. ഒന്ന് പിന്നോട്ടുമാറി. ഒരസ്വസ്ഥത അയാളെ ബാധിച്ചതുപോലുണ്ട്. ഏതൊ ഒരു പ്രേരണ കൊണ്ടെന്നപോലെ, ഇരുട്ടിൽ ഒററക്കു മാറിനില്ക്കുന്ന ആ രൂപത്തെ പണ്ഡ്യാ തലയുയർത്തി ഒന്നു നോക്കി. കാലിൽ എന്തോ തടഞ്ഞതുപോലെ ഒരുനിമിഷം നിന്നു. യുവാവ് മുഖംകുനിച്ചു. അനങ്ങാൻവയ്യാതെ നിന്നു..........

പണ്ഡ്യാ ആ രൂപത്തിന്റെ അടുക്കലേക്കുചെന്നു. ദൂരെ നീങ്ങിയിരുന്ന ഒരു വെളിച്ചത്തിന്റെ രണ്ടു പാളികൾ, മിന്നൽപോലെ ആ യുവാവിന്റെമേൽ വീണുമറഞ്ഞു.

"മനോഹരൻ—" ശ്വാസമടക്കി, അത്ഭുതവികാരം വിങ്ങുന്ന സ്വരത്തിൽ, വിശ്വനാഥപണ്ഡ്യാ പറഞ്ഞു.

"സ്വാമീ—രക്ഷിക്കണം" ആ യുവാവ് ഒരു നിമിഷത്തിനുള്ളിൽ സ്വാമിയുടെ കാലുകൾ കെട്ടിപ്പിടിച്ചുകിടന്നു.

"എഴുന്നേൽക്കു—" പണ്ഡ്യാ, വികാരങ്ങളടക്കി, ശാന്തനായി പറഞ്ഞു. മനോഹരനെ പിടിച്ചെഴുന്നേൽപ്പിച്ചു.

"നീ മരിച്ചുവെന്ന് ഞങ്ങൾ വിചാരിച്ചു. മകനേ, നീ മരിച്ചുവെന്നോർത്ത് ഞാൻ എത്രമാത്രം വേദനിച്ചു ........."

"ഞാൻ മരിച്ചില്ല. സ്വാമീ, അവിടത്തേയ്ക്കറിയാം. എന്നോട് കരുണകാണിച്ചിട്ടുള്ള 'സ്വാമിയ്ക്കറിയാം. ഞാൻ മരിയ്ക്കരുതെന്ന് ആഗ്രഹിച്ച ഒന്നുരണ്ട് ആത്മാവുകളുണ്ടാകെ—"

വിശ്വനാഥപണ്ഡ്യാ ആ വാക്കുകൾ കേട്ട് ഒന്നു നടുങ്ങി. അദ്ദേഹം കുറച്ചുനേരത്തേക്ക് ഒന്നും പറഞ്ഞില്ല.

''നീ എപ്പോഠം വന്നു?'' അദ്ദേഹം ആരാഞ്ഞു.

"ഇന്നു് സന്ധ്യയ്ക്കു്. ആരെങ്കിലും കണ്ടാൽ എന്നെ കൊന്നുകളയും."

"ഇല്ല. നിന്നെ ഇനി ആരും കൊല്ലുകയില്ല'' വിശ്വനാഥപണ്ഡ്യാ പെട്ടെന്നു് പറഞ്ഞുപോയി. എന്നിട്ടു് വിഷമതയോടെ മനോഹരൻെറ മുഖത്തുനോക്കി. വാത്സല്യത്തോടും അഗാധമായ സഹതാപത്തോടും അദ്ദേഹം അവൻെറ കൈകഠം പിടിച്ചു.

''വരു—നമുക്കു പോകാം'' പണ്ഡ്യാ മനോഹരനെ വിളിച്ചു.

"വേണ്ട സ്വാമീ—വേണ്ട. ഞാൻ—ഞാൻ—"

"വരൂ. നീ ഭയപ്പെടേണ്ട. നിന്നെ ആരും ഉപദ്രവിക്കുകയില്ല—"

അദ്ദേഹം അവനെ നിർബ്ബന്ധിച്ചു് കൂട്ടിക്കൊണ്ടുനടന്നു അവനു് പലതും ചോദിക്കണമെന്നു് തോന്നി. അദ്ദേഹത്തിനു് പലതും പറയണമെന്നും ആഗ്രഹമുണ്ടായി. രണ്ടുപേക്കും അതു് കഴിയുന്നില്ല. നഗരപ്രദിക്ഷണമേളയുടെ ശബ്ദഘോഷങ്ങഠക്കിടയിൽക്കൂടി അവർ, ചലനംനേടിയ രണ്ടു പ്രതിമകഠംപോലെ നീങ്ങുകയാണു്. ലേഖ ഇപ്പോഠം എന്തുചെയ്യുന്നു? മനോഹരൻെറ മനസ്സിൽ ആ വിചാരം ചിതലരിച്ചുകയറുന്നതുപോലെ ഉയരുകയാണു്. ചോദിക്കാൻ മടി. എങ്ങിനെ ചോദിക്കും? വിശ്വനാഥപണ്ഡ്യാ തന്നെ സ്നേഹിച്ചിരുന്ന ആളാണു് പണ്ഡ്യാമാരുടെ സഭയിൽ തനിയ്ക്കുവേണ്ടി വാദിച്ച ഹൃദയസമ്പന്നനാണു്. എങ്കിലും, താൻ ഇപ്പോഴേക്കു് കലാപമുണ്ടാക്കുന്ന ആ മാനസികവേഴ്ച്ചയിൽനിന്നും മാറിക്കാണണമെന്നു് അദ്ദേഹം ധരിച്ചിരിക്കുമോ? അതുകൊണ്ടല്ലേ, "നിന്നെ ഇനി ആരും കൊല്ലുകയില്ല" എന്നു് അദ്ദേഹം ഉറപ്പിച്ചുപറഞ്ഞതു്?............

മനോഹരൻ എങ്ങിനെ അന്നു രക്ഷപെട്ടു? വിശ്വനാഥപണ്ഡ്യാ ആലോചിച്ചു. അവൻ ജീവിക്കുന്നു എന്നതു് ഒരു സ

ത്യമാണ്. പക്ഷേ, മറെറാരു മഹാസത്യമുണ്ട്: ലേജ്ജൂവിൻെ ആ നിസ്സഹായയായ പെൺകുട്ടിയുടെ, അന്ത്യം............അ അവൻ അറിഞ്ഞിട്ടില്ലെന്ന് തീർച്ച. അറിഞ്ഞിരുന്നെങ്കി അവൻ തിരിച്ച് കാശിയിലേക്ക് വരികയില്ലായിരുന്നു. അ നോട് അതു് എങ്ങിനെ പറയും? അതോക്കുമ്പോൾ കൈ ലുകൾ തളർന്നുപോകുന്നു. അവനോട് അതു പറയാതിരി ന്നതു് തെററല്ലേ? പറഞ്ഞാൽ അവനുണ്ടാകുന്ന ആഘാതത ന് താനെങ്ങിനെ സാക്ഷ്യംവഹിച്ചുകൊണ്ട് നിൽക്കും?......

അവർ സാവധാനം ഒരു വഴി തിരിഞ്ഞു. മനോഹര പെട്ടെന്ന് ശങ്കിച്ചു നിന്നു പറഞ്ഞു:

"സ്വാമീ, ഞാൻ വരികയില്ല. ബർണസംഗമത്തിലേക വരികയില്ല. ലേജ്ജൂവിൻെറ വീട്ടിനടുത്തേക്ക് പോകാൻ എ നിക്ക് ധൈര്യമില്ല—"

വിശ്വനാഥപണ്ഡാ ഒരിയ്ക്കൽകൂടി നടുങ്ങി.

"ഇല്ല. നമുക്ക് അങ്ങോട്ടു പോകേണ്ട. ഞാൻ ഗംഗയു അക്കരെവരെപോകുന്നു. നീയും എൻെറകൂടെ ഉണ്ടായിരിക്കണം

മനോഹരൻ തെല്ല് ആശ്വാസത്തോടെ കൂടെനടന്നു. വർ ആദ്യം അധികമൊന്നും സംസാരിച്ചില്ല. പിന്നെ, മന ഹരൻ അന്നു രക്ഷപെട്ടതിനെപ്പററി അദ്ദേഹം അന്വേഷിച്ച മനോഹരൻ ആ കഥ പറഞ്ഞു.

ഭയങ്കരമായ ഒരു ആക്രമണമായിരുന്നു അതു്. പത്തൻ താളുകൾകൂടി മനോഹരനെ വളഞ്ഞു. വടിയും മററുപകര ങ്ങളുമായിട്ട്. അവർ അയാളെ ആവുന്നിടത്തോളം ഹേമദണ മേല്പിച്ചു. ഒരുവൻ പങ്കായം വലിച്ചെടുത്തു് അവൻെറ ത യ്ക്കടിച്ചു. അവൻ ബോധംകെട്ടു വള്ളത്തിൽവീണു. പി ഓർമ്മയില്ലായിരുന്നു............

കണ്ണു തുറന്നപ്പോൾ വള്ളം തെന്നിത്തെന്നി നദിയുടെ ഴോട്ട് വളരെദൂരം പോയിരുന്നു. എങ്കിലും കരയിൽനിന്നും

കലെയല്ല. അവൻ കൈകൊണ്ടു് തുഴഞ്ഞു് വള്ളം കരയ്ക്കടുപ്പി ച്ചു. കിഴക്കു് ശുക്രനക്ഷത്രമുദിച്ചുകഴിഞ്ഞു. മുകളിൽ, ഒരു കാള വണ്ടി മെല്ലെ നീങ്ങുന്നുണ്ടു്. മനോഹരൻ വലിഞ്ഞും വേച്ചും ഒരുവിധത്തിൽ വഴിയിലെത്തി. കാളവണ്ടിക്കാരനെ വിളിച്ചു നിർത്തി. അവനു വളരെനാളായി പരിചയമുള്ള നാഗദേവനാ ണു് വണ്ടിയടിച്ചിരുന്നതു്. അയാൾ മഞ്ഞൾകച്ചവടക്കാര നാണു്. മഞ്ഞളുംകയററി നഗരത്തിനുപുറത്തേക്കു പോവുക യാണു്. നാഗദേവൻ തുപ്പുകാരുടെ വർഗ്ഗത്തിൽപ്പെട്ടവനായതു കൊണ്ടു് മനോഹരനോടു് പ്രത്യേകിച്ചു് മമതയുണ്ടു്. മനോ ഹരൻ വിവരമെല്ലാം പറഞ്ഞു. ആ വണ്ടിയിൽ കയറിക്കിടന്നു. നഗരത്തിനു വെളിയിലേയ്ക്കുപോയി.

ലേജൂവിനെപ്പററിയുള്ള ചിന്ത അവനെ മഥിച്ചുകൊണ്ടി രുന്നു. തന്നെ ആരോ ആക്രമിച്ചുവെന്നു് അവൾ നേരംവെളു ക്കുമ്പോൾ അറിയും. അപ്പോൾ അവളുടെ സ്ഥിതിയെന്തായി രിക്കും? സ്നേഹമയിയായ രാംദേവിയുടെ അവസ്ഥയെന്തായി രിക്കും? ആ സ്ത്രീ മാത്രമേ ലേജൂവിനെ സമാധാനിപ്പിക്കുവാ നുള്ള.... ................

നഗരത്തിനു് വെളിയിലെത്തി മനോഹരൻ രണ്ടുദിവസം നാഗദേവൻെറകൂടെ കഴിച്ചുകൂട്ടി. അല്പം ക്ഷീണംമാറി. മുറിവു കൾക്കു് മരുന്നുചെയ്തു. അപ്പോൾമുതൽ, വളരെക്കാലമായി അവൻ സ്വപ്നംകണ്ടിരുന്ന ആ മനോഹരമായ മെയ്കൽ മല കളേപ്പററിയുള്ള ചിന്ത മനസ്സിൽ ഇറങ്ങിവന്നു. തിരിച്ചു് കാ ശിയിലേയ്ക്കു് കയറുവാൻ അത്ര എളുപ്പമല്ല. പണ്ഡാമാർ ശ ക്തന്മാരാണു്. സ്വാധീനമുള്ളവരാണു്. താൻ തുപ്പുകാരനാണു്. ലേജൂവിനെ ഒരുകാലത്തും തനിക്കു് വിസ്മരിക്കുവാൻ സാദ്ധ്യ മല്ല. പക്ഷെ, ഇനി അവളെ ഒന്നു് കാണുവാനുള്ള സൗകര്യം പോലും അവനു് കിട്ടാൻപോകുന്നില്ല. ഒരുപക്ഷെ, കുറച്ചു നാൾകഴിയുമ്പോൾ, ഈ ശക്തിയായ എതിർപ്പു് ഒന്നടങ്ങി

യെന്നവരും. അവളാണെങ്കിൽ, ആയുസ്സിലൊരിക്കലും തന്നെ വിസ്മരിക്കുകയില്ല. കുറെനാളത്തേയ്ക്കു് എവിടെയെങ്കിലും പോകണം. വല്ല ജോലിയുംചെയ്തു് പണമുണ്ടാക്കണം. ആ നീല ക്കടമ്പു് രാവിന്റെയും പകലിന്റെയും കരസ്പർശമേററ വളരുകയാണു്. അതിൽ ആദ്യത്തെപൂവു് എന്നുവിഴും? ഒരു സംവത്സരമെങ്കിലും വേണ്ടിവന്നേക്കും. അപ്പോഴേക്കും മടങ്ങി വരാം. എവിടെയെങ്കിലും പോകണം............എവിടെയാണതു്?............മനസ്സിളക്കുന്ന ആയിരം സ്വപ്നങ്ങളും ഉള്ളിലടക്കിപ്പിടിച്ചുകൊണ്ടു് നീണ്ടുനിവന്നു് കിടക്കുന്ന മെയ്കൽ മലകൾ ............അങ്ങോട്ടുപോവുകയല്ലേ നല്ലതു്? അവിടം അവന്റെ നാടാണു്. എന്നിട്ടും അവൻ ആ പ്രദേശം കണ്ടിട്ടില്ല. ഒന്നു കാണണ്ടേ? അവിടെ മോഹരപുഷ്പങ്ങളുണ്ടു്. ചിലച്ചു പാറിക്കളിക്കുന്ന പക്ഷികളുണ്ടു്. കാററുവന്നാൽ തുരുതുരാ മാമ്പഴം സമ്മാനിക്കുന്ന തേന്മാവുകളുണ്ടു്. പച്ചയും മഞ്ഞയുമണിഞ്ഞു നിൽക്കുന്ന വയലുകളുണ്ടു്............

മെയ്കൽ മലകളിലേക്കു പോകുവാൻ മനോഹരൻ തീരുമാനിച്ചു. മദ്ധ്യപ്രദേശം ദൂരെയാണു്. അതിനെപ്പററി കൃത്യമായ ഒരു സങ്കല്പവും അവനില്ല. എങ്കിലും പോയി. നാഗദേവൻ കുറച്ചു പണം അവനു കൊടുത്തു. മദ്ധ്യപ്രദേശത്തേക്കുപോകുന്ന കച്ചവടക്കാരുടെകൂടെ അവനെ കൊണ്ടുചെന്നാക്കി. ഒരു മാസംകൊണ്ടാണു് അവൻ മദ്ധ്യപ്രദേശത്തേക്കെത്തിയതു്.

പിന്നെയും രണ്ടാഴ്ച വേണ്ടിവന്നു മെയ്കൽ പ്രദേശത്തെത്താൻ. അവിടെ കടന്നുനിന്നപ്പോൾ അവന്റെ ഉള്ളിൽ എന്തെന്തു വികാരങ്ങൾ അലച്ചുപൊന്തിയില്ല. നിരന്നുനിൽക്കുന്ന മാവുകളുടെ ചുവട്ടിൽ കുട്ടികളും മുതിർന്നവരും ഒരുപോലെ ഓടിയലഞ്ഞു മാമ്പഴങ്ങൾ ശേഖരിക്കുന്നു. ആദ്യം കണ്ട കാഴ്ചയാണതു്. അവൻ ലേഖുവിനെ ഓർത്തു. മനോഹരന്റെ കണ്ണുകൾ നിറഞ്ഞുപോയി............

രണ്ടുനാലു ദിവസം അവൻ എങ്ങുമല്ലാതെ കഴിച്ചുകൂട്ടി. പിന്നെ ജീവിതം ഒരു പ്രശ്നമായി തോന്നിത്തുടങ്ങി. അ

വൻ കൃഷിക്കാർ താമസിക്കുന്ന ഒരു സ്ഥലത്തുചെന്നു. അവിടെ പരിചയങ്ങൾ സമ്പാദിച്ച് കൃഷിപ്പണിയിലേർപ്പെട്ടു. എഴെട്ടു മാസക്കാലം അങ്ങിനെ പോയി. അവൻ അല്പം പണമുണ്ടാക്കി. ഇക്കാലമത്രയും അവൻ രാപകൽ ലേജുവിനെ ഓർത്തുകൊണ്ടാണ് പണിചെയ്തതും ഉണ്ടതും ഉറങ്ങിയതുമെല്ലാം. അവളുടെ ഹൃദയത്തിന്റെ തേങ്ങൽ അവൻ നിമിഷംപ്രതി അനുഭവിച്ചു. ആ അനുഭവത്തിന്റെ തീവ്രത കൂടിവരുന്നു. താൻ ഒരു മോഹന സ്വപ്നമായി നെഞ്ചേററിത്താലോലിച്ച മെയ്കൽ മലകളുടെ സൗന്ദര്യം ഓരോ ദിവസവും മാഞ്ഞുവരുന്നതായി അവനു തോന്നി. ആ പക്ഷികളുടെസ്വരങ്ങൾക്ക് മാധുരി കുറഞ്ഞുപോകുന്നു. തേന്മാവുകൾക്ക് ആകർഷണമില്ലാതെപോകുന്നു. മോഹര പുഷ്പങ്ങൾ അവന് വേണ്ട വികാരം നൽകുന്നില്ല........

ഒൻപതാംമാസത്തിൽ അവൻ തിരിച്ചുപോന്നു. ഒരു മാസമെടുത്തില്ല, കാശിയിൽ വന്നെത്താൻ.

........വിശ്വനാഥപണ്ഡായും മനോഹരനും ഗംഗയുടെ തീരത്തെത്തി. പണ്ഡാ ഒരു തോണിയിൽ കയറി. മനോഹരനേയും കയററി. തോണി മറുകരയ്ക്കു തുഴഞ്ഞു. വിശ്വനാഥപണ്ഡായുടെ ഹൃദയം ആകെ അസ്വസ്ഥമായിരുന്നു. അകലെ ചൗഘഘട്ടത്തിലെ നഗരപ്രദിക്ഷണമേളയുടെദീപങ്ങൾ കറുത്ത കമ്പളത്തിൽ അടുക്കി വിതറിയിട്ട പൊൻമുത്തുകൾപോലെ കാണാം. അവർ രണ്ടുപേരും പരസ്പരം മിണ്ടിയില്ല. മനോഹരന്റെ ഹൃദയം വിങ്ങിപ്പൊട്ടുകയാണ്. പ്രേമത്തിന്റെ നോവും മാധുര്യവുമറിഞ്ഞ ആ പഴയ അന്തരീക്ഷമാണത്. കാശിവിശ്വനാഥൻ വീണ്ടും ഇങ്ങോട്ടു തന്നെ വരുത്തിയിരിക്കുന്നു. രണ്ടുമൂന്നു ഫർലോംഗ് ദൂരെ, ലേജുവിന്റെ വീടുണ്ട്. അവൾ ഇപ്പോൾ എന്തുചെയ്യുകയായിരിക്കും? അവളുടെ കണ്ണുകൾ ഇപ്പോഴും നനഞ്ഞിരിക്കുമോ? അവളെ ഒന്നു കാണണ്ടേ? എങ്ങിനെ കാണും? അതിനൊരു മാർഗ്ഗം വിശ്വനാഥപണ്ഡായോടു ചോദിക്കാമോ? എങ്ങിനെ ചോദിക്കും?........ അവിടെ മൂന്നു ഫർലോംഗ് ദൂരെമാറി, ഗംഗാതീരത്ത് ആ കൊച്ചു നീല

ക്കടമ്പു നില്പുണ്ട്. ഇരുട്ടിൽ അവനു് അതു കാണാൻ വയ്യ. അവൻെറ കണ്ണുകഠം തുളച്ചുചെന്നു് അതു് തിരയുകയാണു്. അതിൻെറ ഒരില ഒന്നു കാണാൻ കഴിഞ്ഞെങ്കിൽ........ അതു് ഇപ്പോഠം എത്രമാത്രം വളൎന്നുകാണും? തന്നെയും ലേജ്ജുവിനേയും ഒരു വിവാഹവേദിയുടെ ദീപസോപാനത്തിലേക്കു കയററി നിറുത്തുവാൻവേണ്ടി, ആദ്യത്തെ ഒരു പൂവു് ഉള്ളിലൊതുക്കിപ്പിടിച്ചുകൊണ്ടു് ആ കടമ്പിൻചെടി, രാത്രിയും പകലും എണ്ണി അവിടെ മൂകമായി നിൽക്കുകയായിരിക്കും........

ആശ്വിനത്തിലെ രാത്രി അന്നു പ്രശാന്തമായിത്തോന്നി. ഗംഗ എത്ര ശാന്തയായിരിക്കുന്നു. തോണി പകുതി പോയിക്കഴിഞ്ഞപ്പോഠം മറുകരയിൽ തീയാളുന്നതു കാണായി. മനോഹരൻ അതു കണ്ടു. അവൻെറ ഉള്ളിൽ അവ്യക്തങ്ങളായ പല വികാരങ്ങളും അലതല്ലി.

"നമ്മഠം എവിടെപ്പോകുന്നു?" മനോഹരൻ ചോദിച്ചു.

"വരൂ—" വിശ്വനാഥപണ്ഡാ മെല്ലെ മറുപടിനല്കി.

തോണി കരയിലടുത്തു. രണ്ടുപേരും ഇറങ്ങി. ഗംഗാതീരത്തെ ശ്മശാനമാണതു്. എന്തിനിപ്പോഠം അവിടേയ്ക്കു പോന്നു?— മനോഹരൻ ആലോചിച്ചു. പിന്നെ സമാധാനിച്ചു. പണ്ഡാമാർ, ജീവിതത്തിലും മരണത്തിലും മനുഷ്യൎക്കു് ഈശ്വരൻെറ അനുഗ്രഹം നൽകാനുള്ളവരാണു്. മരിച്ച ഏതോ ഒരാത്മാവിനു് അന്ത്യാനുഗ്രഹങ്ങഠം നൽകാൻ പോന്നതാണു്. ഒററയ്ക്കു്, ആരുമറിയാതെ, വേർപെട്ടുപോയ ഒരാത്മാവിനെ ആശീർവ്വദിക്കാൻ ഒരുങ്ങിപ്പുറപ്പെട്ട വിശ്വനാഥപണ്ഡായോടു് മനോഹരനു ബഹുമാനംതോന്നി. അദ്ദേഹത്തോടുണ്ടായിരുന്ന സ്നേഹം പതിന്മടങ്ങു വൎദ്ധിച്ചതുപോലെ തോന്നി.

വിശ്വനാഥപണ്ഡാ നടന്നു്, കത്തിക്കൊണ്ടിരിക്കുന്ന ആ ചിതയുടെ സമീപത്തെത്തി. മനോഹരനും അദ്ദേഹത്തെ അനുഗമിച്ചു. പണ്ഡാ അതിനുമുമ്പിൽ നിന്നു. കയ്യിലിരുന്ന മൊന്തയിൽനിന്നും തീൎത്ഥജലം ആ ചിതയിലേയ്ക്കു തളിച്ചു. ഒരു കാററു് ചുററിയടിച്ചു്, ചിതാഗ്നിയെ ഒന്നിളക്കിമറിച്ചു. വിശ്വനാഥപണ്ഡായുടെ കണ്ണുകഠം നിറഞ്ഞൊഴുകുന്നുണ്ടായിരുന്നു...........

"മനോഹരാ—" ഒരിയ്ക്കലുമില്ലാത്തത്ര വ്യഥയുടെ സ്വരത്തിൽ പണ്ഡ്യാ വിളിച്ചു.

"സ്വാമീ—" അവൻെറ മനസ്സും എന്തുകൊണ്ടോ ഇളകിത്തുടങ്ങിയിരുന്നു.

"ആ സ്നേഹമയിയായ രാംദേവിയുടെ ചിതയാണ് ഈ കത്തുന്നതു്. നീ നിൻെറ അന്തിമനമസ്കാരങ്ങൾ നൽകൂ—" വിശ്വനാഥപണ്ഡ്യായുടെ കണ്ഠം ഇടറിപ്പോയി.

മനോഹരൻ ഇടിയേററതുപോലെ നിന്നു.

"രാംദേവീ– രാംദേവി" അവൻ പൊട്ടിക്കരഞ്ഞുകൊണ്ടു വിളിച്ചു. "രാംദേവി– എൻെറ രാംദേവി" ഞങ്ങളെ വിട്ടുപിരിഞ്ഞോ, സ്വാമീ.... ഞങ്ങളുടെ സ്നേഹംനിറഞ്ഞ രാംദേവി ഞങ്ങളെ വിട്ടിട്ടുപോയോ?''

അവൻ വാവിട്ടു കരഞ്ഞു. ആ ചിതാഗ്നി അവൻെറ ആത്മാവിൽ അള്ളിപ്പിടിച്ചു കയറുംപോലെ തോന്നി. മനോഹരൻെറ നാവു വരിഞ്ഞുകെട്ടപ്പെട്ടു. ശരീരം അനങ്ങുന്നില്ല. കണ്ണുനീർ അവൻെറ നെഞ്ചിലേയ്ക്കു് ഉതിർന്നുതിർന്നു വീണൊഴുകി......

ചൗഘംഘട്ടത്തിൽനിന്നു്, ഭയങ്കരമായ ഒരു ആർപ്പുവിളിയുടെ ഘോഷം, ഗംഗയുടെ ഉപരിതലത്തെ തഴുകി, ഏതോ ആത്മാവിൻെറ ദീനരോദനംപോലെ കടന്നുവന്നു........

വിശ്വനാഥപണ്ഡ്യാ ഇപ്പോഴും ഒരു യോഗിയുടെ നിസ്സംഗതയോടെ നിന്നു. മനസ്സിൻെറ വിഭ്രമത്തെ അദ്ദേഹം തരണം ചെയ്തതുപോലുണ്ടു്. മനോഹരൻ അതേപടി നിൽക്കുകയാണു്.

പണ്ഡ്യാ സാവധാനം പറഞ്ഞു:

''കുഞ്ഞേ, ദുഃഖിക്കരുതു്. ഇനിയും നിന്നോടു മറച്ചുവച്ചിട്ടു് കാര്യമില്ല. ദയാമയിയായ രാംദേവി, ഇതാ നിൻെറ പ്രിയപ്പെട്ട ലേജ്ജുവിൻെറ അന്ത്യകുടീരത്തിനു് അടുത്തു്, അവൾക്കു കൂട്ടായിട്ടാണു്, വിശ്രമത്തിലേർപ്പെടുന്നതു്........"

മനോഹരൻെറ ശരീരമാകെ ഒരു നടുക്കം മിന്നിപ്പിടിക്കുന്നതു് കാണാമായിരുന്നു. ഒരു ഭ്രാന്തനെപ്പോലെ അവൻ അലറി.

"ലേജ്ജു— സ്വാമീ— എൻെറ ലേജ്ജുവിനു് എന്തുപററി?"

ചിതയിലെ തീ ഒന്നു നല്ലതുപോലിളകി, മേലോട്ടുയന്നു.

"അവരം നീ മരിച്ചുവെന്നു് വിചാരിച്ചു് ഗംഗയെ അഭയം പ്രാപിച്ചു. അവളുടെ മൃതദേഹം കണ്ടെടുക്കുവാനുള്ള ശ്രമത്തിൽ ഞാൻ മരിക്കേണ്ടതായിരുന്നു. രക്ഷപെട്ടു. ദാ—'' അദ്ദേഹം ചിതയുടെ അപ്പുറത്തേക്കു ചൂണ്ടിക്കാട്ടി. "ആ കടമ്പിൻ തൈ നില്ക്കുന്നിടത്തു്, അവളെ സംസ്കരിച്ചു."

മനോഹരൻെറ കണ്ണുകരം ഉന്തിവന്നു. ശരീരം വിറയ്ക്കുന്നുണ്ടായിരുന്നു. ചിതാഗ്നിയുടെ പ്രകാശത്തിൽ അവൻെറ മുഖം ഭീകരമായിത്തീന്നു.

''ലേജ്ജു—" ആ പ്രാണരോദനം, ഗംഗയുടെ മാറിടത്തിൽ പതിനായിരം നാവുകളോടെ പറന്നുയർന്നു........

മനോഹരൻ ലേജ്ജുവിനെ അടക്കംചെയ്ത ആ സ്ഥലത്തേക്കു പാഞ്ഞുചെന്നു. അവൻ അലച്ചുവീണുപോയി. കമിഴ്ന്നു കിടന്നു് അവൻ ആ മണ്ണുവാരിയെടുത്തു് എന്തോ ഒക്കെ പുലമ്പി നിലവിളിച്ചു. വിശ്വനാഥപണ്ഡ്യാ, അടിതെററി വീഴാതെ നിൽക്കുവാൻ പ്രയാസപ്പെട്ടുകയാണു്............

മനോഹരൻ ആ കടമ്പിൻതൈ ഇരുകരങ്ങളുംകൊണ്ടു് ഗ്രസിച്ചു് നെഞ്ചിലും മുഖത്തും ചേത്തുപിടിച്ചു കരഞ്ഞു. ചൗഘട്ടത്തിൽനിന്നു് വീണ്ടും ഒരു ആരവത്തിൻെറ നേരിയ അലകരം........

മനോഹരനെ അങ്ങിനെ നിലവിട്ട സ്ഥിതിയിൽ വിടാൻ പാടില്ലെന്നു പെട്ടെന്നു വിശ്വനാഥപണ്ഡ്യായ്ക്കുതോന്നി. അദ്ദേഹം വിളിച്ചു:

''മനോഹരാ —"

അവൻ നിവന്നുനോക്കി. പണ്ഡ്യാ ചിതയെ വളഞ്ഞു് അവൻെറ അടുക്കലേയ്ക്കു നടന്നു.

ഇതിനിടയ്ക്കു് മനോഹരൻ പിടഞ്ഞെഴുന്നേററു്, "ലേജ്ജു-രാംദേവീ—സ്വാമീ—" എന്നു വിളിച്ചുകൊണ്ടു്, കത്തുന്ന ചിതയിലേക്കു് ചാടിക്കഴിഞ്ഞിരുന്നു........

വിശ്വനാഥപണ്ഡ്യാ ഒരു നിമിഷനേരം സ്തബ്ധനായി നിന്നുപോയി. അടുത്ത നിമിഷം അദ്ദേഹം മനോഹരനെ രക്ഷിക്കുവാൻ ചിതയ്ക്കുള്ളിലേക്കു കുതിച്ചു. അവൻ തീക്കുണ്ഡത്തിൽ അള്ളിപ്പിടിച്ചു. പണ്ഡ്യാ സർവ്വബലവുമുപയോഗിച്ച് അവനെ വലിച്ചു പുറത്തിട്ടു. അപ്പോഴേക്കും അവൻെറ ബോധം നശിച്ചിരുന്നു.

വിശ്വനാഥപണ്ഡ്യായുടെ ശരീരമാകെ പൊള്ളലേററിരുന്നു. ഉടുവസ്ത്രം കത്തി. ഉത്തരീയം എരിഞ്ഞു ചാമ്പലായി.

മനോഹരന് ഒരു ചെറിയ ശ്വാസചലനമേയുള്ളു. വിശ്വനാഥപണ്ഡ്യാ മൊന്തയിൽനിന്നു ഗംഗാജലം അവൻെറ വായിലൊഴിച്ചുകൊടുത്തു. അവൻെറ പ്രാണൻ നിസ്സഹായമായ ഒരു സമരത്തിലേർപ്പെട്ടിരിക്കുകയാണെന്ന് അദ്ദേഹത്തിനു മനസ്സിലായി.

അര മണിക്കൂർ സമയം അങ്ങിനെ കഴിഞ്ഞു. ചിത കെട്ടടങ്ങിത്തുടങ്ങിയിരിക്കുന്നു........

മനോഹരൻെറ ശരീരം ഒന്ന് അനങ്ങി. പണ്ഡ്യായുടെ മടിയിലിരുന്ന അവൻെറ ശിരസ്സിൽ ഒരു നടുക്കമനുഭവപ്പെട്ടു. അത് അവൻെറ അവസാനത്തെ ചലനമായിരുന്നു.

വിശ്വനാഥപണ്ഡ്യാ വളരെ വിഷമിച്ച് ആ മൃതദേഹം തോണിയിൽകയററി. അദ്ദേഹം തുഴഞ്ഞു. ചൗഘഘട്ടത്തിൽ നിന്ന് അപ്പോഴും അവ്യക്തമായ ആർപ്പുവിളികൾ ഉയരുന്നുണ്ട്. ആശ്വിനമാസത്തിൻെറ നെടുവീർപ്പുകളെ ഉള്ളിലേയ്ക്കൊതുക്കിക്കൊണ്ട് ഗംഗ പ്രശാന്തയായി കിടന്നു ......

നേരം വെളുത്തു. ലേജ്ജുവിൻെറ വീടിനടുത്ത്, ഒരു തോണിയിൽ മനോഹരൻെറ മൃതദേഹം മൂടിപ്പൊതിഞ്ഞു കിടത്തിയിരുന്നു. വിശ്വനാഥപണ്ഡ്യായുടെ നേതൃത്വത്തിൽ ഒരു സംഘം ആളുകൾ ആ മൃതദേഹവുമായി ഗംഗയുടെ മറുകരയിലേക്ക് നീങ്ങി.

ആ കടമ്പുവൃക്ഷത്തിൽ അപ്പോൾ നിറച്ചു പൂക്കൾ വിടർന്നു നിന്നിരുന്നു............

---

